# ധർമ്മപദം

## പരിഭാഷ

### (സംസ്കൃതച്ഛായാ സഹിതം)

പരിഭാഷകൻ

**തേലപ്പുറത്ത് നാരായണനമ്പി**

**E-book Published By**
**http://malayalamebooks.org**
**January 2012**

# ഉള്ളടക്കം

# മുഖവുര

**ബുദ്ധമതം:** ശ്രീബുദ്ധൻ സ്ഥാപിച്ച ബുദ്ധമതത്തിലെ പ്രധാന മതഗ്രന്ഥങ്ങൾ തിപിടക (സംസ്കൃതത്തിൽ ത്രിപിടകം) ആണ്. "മൂന്നു കൂടകൾ" എന്നാണ് "ത്രിപിടകം" എന്ന പദത്തിന്റെ അർത്ഥം. പാലിഭാഷയിൽ ഓലയിലെഴുതിയ മൂന്നു വിഭാഗങ്ങളുള്ള തത്ത്വസംഹിത ശ്രദ്ധാപൂർവം 'പിടക'ങ്ങളിൽ സംഭരിച്ചു വച്ചിരുന്നതിനാലാണ് അതിന് ഈ പേരു വന്നുകൂടിയത് എന്നു പറയപ്പെടുന്നു. സൂത്രപിടകം, വിനയപിടകം, അഭിധർമ്മപിടകം എന്നിവയാണ് ഈ മൂന്നു പിടകങ്ങൾ. അനുഷ്ഠാനവിധികൾ, ശിക്ഷണനിയമങ്ങൾ തുടങ്ങിയവയുടെ സമാഹാരമാണ് വിനയ പിടകം. സൂത്രപിടകം ബുദ്ധന്റെ സകലധർമ്മപ്രഭാഷണങ്ങളുടെയും സമാഹാരമാണ്. മൂന്നാമത്തേതായ അഭിധർമപിടകമാകട്ടെ, ബുദ്ധമതത്തിന്റെ തത്ത്വശാസ്ത്രപരമായ വ്യാഖ്യാനങ്ങളുടെ സമാഹാരവുമാണ്.

**ധർമ്മപദം:** ബുദ്ധൻ വിവിധ സന്ദർഭങ്ങളിലായി വിവിധ ഭിക്ഷുക്കൾക്കും അനുയായികൾക്കും നല്കിയിട്ടുള്ള ഉപദേശങ്ങളുടെ സമാഹാരമാണ് "ധമ്മപദം" അഥവാ ധർമ്മപദം. സൂത്രപിടകത്തിലെ ഖുദ്ദകനികായത്തിലുൾപ്പെട്ടതാണ് ധർമ്മപദത്തിൽ 26 അദ്ധ്യായങ്ങളിലായി 423 ഗാഥകൾ (ശ്ലോകങ്ങൾ) ആണ് സമാഹരിക്കപ്പെട്ടിരിക്കുന്നത്. ഇതിൽ വിഷയത്തിനെ അടിസ്ഥാനമാക്കിയാണ് അദ്ധ്യായങ്ങളെ തിരിച്ചിരിക്കുന്നത്. ഉദാഹരണത്തിന് യമകവർഗ്ഗത്തിൽ "രാഗംദ്വേഷം" തുടങ്ങിയ ദ്വന്ദ്വങ്ങളെക്കുറിച്ചും, അപ്രമാദവർഗ്ഗത്തിൽ ശ്രദ്ധയെക്കുറിച്ചും, ചിത്തവർഗ്ഗത്തിൽ മനസ്സിനെക്കുറിച്ചുമുള്ള ഗാഥകളാണുള്ളത്.

**ധർമ്മപദം ഇബുക്ക്:** ധർമ്മപദത്തിന് മലയാളത്തിൽ നിരവധി പരിഭാഷകളുണ്ടായിട്ടുണ്ട്. അതിൽ ശ്രീ തേലപ്പുറത്ത് നാരായണ

നമ്പി രചിച്ച് 1915–ൽ ആദ്യമായി പ്രസിദ്ധീകരിക്കപ്പെട്ട മലയാള പരിഭാഷയാണ് ധർമ്മപദം ഇബുക്കിനായി തെരഞ്ഞെടുത്തിട്ടുള്ളത്. ഇതിൽ ആദ്യം പാലിഭാഷയിലുള്ള ഗാഥകളും അതിനു തൊട്ടു താഴെ അതിന്റെ സംസ്കൃതച്ഛായയും (പരിഭാഷ), പിന്നീട് മലയാളപരിഭാഷയുമാണ് നല്കിയിട്ടുള്ളത്. പാലി ഭാഷ പരിചയമില്ലാത്തവർക്ക് സംസ്കൃതച്ഛായ വളരെപ്രയോജനപ്പെടുമെന്ന് വിശ്വസിക്കുന്നു.

**കടപ്പാട്:** പാലിഭാഷയിലുള്ള ഗാഥകളും സംസ്കൃതശ്ലോകങ്ങളുമുള്ളതിനാൽ ഇതിന്റെ ടൈപ്പിങ്ങും പ്രൂഫ്റീഡിങ്ങും വളരെ ദുഷ്കരമായിരുന്നു. ക്ലേശകരമായ ഈ കൃത്യം വളരെ ഉത്സാഹപൂർവ്വം നിർവഹിച്ച ധർമ്മപദം ഡിജിറ്റൈസേഷൻ ടീമിലെ എല്ലാ അംഗങ്ങളോടും, ഇതിനായി ഞങ്ങളെ സദാ പ്രോത്സാഹനമേകിയ എല്ലാ സഹൃദയരോടും, ധർമ്മപദം ഇ–ബുക്കിന് മനോഹരമായ കവർപേജ് ഡിസൈൻ ചെയ്ത സുഗേഷ് ആചാരിയോടുമുള്ള ഹൃദയം നിറഞ്ഞ നന്ദി രേഖപ്പെടുത്തുന്നു.

– **പ്രസാധകൻ**

# വ്യാഖ്യാതാവായ തേലപ്പുറത്ത് നാരായണനമ്പിയെക്കുറിച്ച്

കവി, ഗ്രന്ഥകാരൻ, പത്രാധിപർ, ജ്യോത്സ്യർ, എന്നീ നിലകളിൽ എളിയ ജീവിതവും ഉയർന്ന ചിന്തയുമായി നിത്യ ജീവിതം അനുഷ്ഠിച്ചിരുന്ന ആളായ തേലപ്പുറത്ത് നാരായണൻ നമ്പിയെ 1920 മുതൽക്ക് ഞാൻ അറിയും. കോഴിക്കോട്ടുനിന്നു പ്രസിദ്ധം ചെയ്തിരുന്ന മനോരമയുടെയും പിന്നീടു മിതവാദി യുടെയും സഹപത്രാധിപരായിരുന്നു അദ്ദേഹം. അന്നും എനിക്കു വിശാലമായ ഒരു സുഹൃദ്സമ്പത്തുണ്ടായിരുന്ന തിനാൽ നമ്പി അവർകൾക്കും ഒരു പ്രത്യേക സ്ഥാനമുണ്ടാ യിരുന്നു. അദ്ദേഹം അന്തരിച്ചിട്ട് വർഷങ്ങൾ വളരെയായെങ്കിലും അദ്ദേഹത്തിന്റെ നീണ്ട മൂക്കും, വിശാലനേത്രങ്ങളും, നെറുക യിൽ നിറച്ചു കുടുമയുള്ള വെളുത്ത വടിവൊത്ത ആ രൂപവും, അതിലേറെ അദ്ദേഹത്തിന്റെ നിഷ്കളങ്കമായ മൃദുലമന്ദഹാസ വും ഞാൻ ഇപ്പോഴും വ്യക്തമായി കാണുന്നുണ്ട്. ഒരിക്കൽ കാണുകയോ പരിചയപ്പെടുകയോ ചെയ്ത ആർക്കും അതു മറക്കാൻ സാധ്യമല്ല. ബഹുഭാഷാപണ്ഡിതനായ അദ്ദേഹം പാലി യിൽനിന്നു പരിഭാഷപ്പെടുത്തിയ ധർമ്മപദം ഒന്നു കണ്ണോടിച്ച പ്പോൾ, അഹിംസയിലും കാരുണ്യത്തിലും മോക്ഷം കണ്ട ബുദ്ധദേവന്റെ ധർമ്മപദം എന്ന കൃതിയെ പരിഭാഷ ചെയ്യാൻ, ബുദ്ധദേവന്റെ വിശിഷ്ടഗുണങ്ങളുടെ ആരാധകനായ നമ്പി അവർകൾ തന്നെയാണു അർഹൻ എന്നു തോന്നി. ശുദ്ധ സനാതനധർമവിശ്വാസിയായ നമ്പി ബുദ്ധമതത്തിലെ ഉന്നതാ-ദർശങ്ങളേയും വിശ്വസിച്ചിരുന്നുവെന്ന് ധർമ്മപദം വെളിപ്പെടു ത്തുന്നുണ്ട്.

നമ്പി അവർകളുടെ ഗ്രന്ഥത്തെ വിമർശിക്കാനോ വിലയിരുത്താനോ ഞാൻ ഒരു വിധത്തിലും പ്രാപ്തനല്ല. ഈ പുസ്തകപ്രസിദ്ധീകരണത്തെപ്പറ്റി അദ്ദേഹത്തിന്റെ മകനും പ്രശസ്തപണ്ഡിതനുമായ നാരായണൻ നമ്പീശൻ (ഗ്രാമീണൻ) എന്നോടു പറഞ്ഞപ്പോൾഎനിക്കുണ്ടായ സന്തോഷം അവാച്യ മത്രേ. കാരണം നമുക്കൊരു ഉത്തമഗ്രന്ഥം ലഭിക്കുമല്ലോ. നമ്പി മഞ്ചേരിയിലും നിലമ്പൂരിലും കോവിലകങ്ങളിൽ തമ്പുരാക്ക ന്മാരെ പഠിപ്പിക്കുമ്പോഴും, കോഴിക്കോട്ട് സാമാന്യം സ്ഥിരമായി താമസിച്ച കാലത്തും, നോർമൻ അച്ചുക്കൂടത്തിൽ വരുമായി രുന്നു. ഒരു നല്ല ജ്യോതിഷപണ്ഡിതനുമായിരുന്ന അദ്ദേഹവുമാ യുള്ള സമ്പർക്കം, ജ്യോതിഷവിഷയത്തിൽ എനിക്കുണ്ടായിരുന്ന താല്പര്യത്തെ വർദ്ധിപ്പിക്കുവാൻ സഹായകമായിരുന്നു. ഇദ്ദേഹ ത്തെപ്പറ്റി മഹാകവി ഉള്ളൂരിന്റെ സാഹിത്യചരിത്രത്തിൽ വിസ്തരി ച്ചുപന്യസിച്ചിട്ടുള്ളതായി ഞാൻ വായിച്ചിട്ടു്. അതിൽ സമഗ്രവും സുന്ദരവുമായ ഒരു ജീവചരിത്രംതന്നെയു്.

ധർമ്മപദത്തിന്റെ ഒന്നാം പതിപ്പിനു മഹാപണ്ഡിതനായിരുന്ന രാജശ്രീ കെ.സി. മാനവേദൻ രാജ എഴുതിയ അവതാരിക ഇതിൽ ചേർത്തിട്ടുള്ള സ്ഥിതിക്ക് ഇനി ബുദ്ധമതത്തെയോ ധർമപദത്തെയോ സംബന്ധിച്ച് ഞാൻ എന്തെങ്കിലും എഴുതു ന്നത് അപാകമാവും. ഞാനിവിടെ എന്റെ ചിരമിത്രമായിരുന്ന നമ്പിയുടെ ജീവചരിത്രത്തിലേക്ക് കണ്ണോടിക്കാൻ ശ്രമിക്കട്ടെ.

നാരായണനമ്പി 1051 മീനമാസത്തിലെ സ്വാതിനക്ഷത്രത്തിൽ ഏറനാടു താലൂക്കിൽപ്പെട്ട തൃപ്പനച്ചി ഗ്രാമത്തിൽ ജനിച്ചു. തൃപ്പനച്ചി അറുപത്തിനാലു ഗ്രാമങ്ങളിൽ ഒന്നായി ചില കേരളോല്പത്തി ഗ്രന്ഥങ്ങളിൽ കണ്ടിട്ടുണ്ട്. നമ്പിയുടെ അച്ഛൻ തേലപ്പുറത്ത് നാരായണനമ്പിയും അമ്മ ചെറുവണ്ണൂർ (ഫറോക്ക്) ദേവകി ബ്രാഹ്മണിഅമ്മയുമായിരുന്നു. നമ്പി എന്നത്

നമ്പീശന്മാർ തമ്മിൽ സംബോധന ചെയ്യുന്ന വാക്കാണ്; സ്ഥാനപ്പേരല്ല. അച്ഛൻ നാരായണനമ്പി സംസ്കൃതപണ്ഡിതനും ജ്യോതിശാസ്ത്രജ്ഞനുമായിരുന്നു. അദ്ദേഹം ധർമഗുപ്തവിജയ മെന്ന ഒരു കഥകളി എഴുതിയിട്ടുണ്ട്. അതു മുല്ലേങ്കീഴ് ഇല്ലത്ത് അരങ്ങേറിയതായും കേട്ടിട്ടു്. പ്രസിദ്ധ നാടകാചാര്യനായിരുന്ന കൂട്ടിൽ കുഞ്ഞൻമേനോൻ ഒറ്റ ദിവസംകൊണ്ടതു ചൊല്ലിയാടി യതായും, കഥകളിയുടെ കർത്താവായ അച്ഛൻ നാരായണനമ്പി അതിൽ ശാണ്ഡില്യമഹർഷിയുടെ മിനുക്കുവേഷം കെട്ടി അഭി നയിച്ചതായും പറഞ്ഞുകേട്ടിട്ടു്. അതിലെ "പാണ്ഡിത്യവാരിധേ കേൾക്ക ശാണ്ഡില്യമാമുനേ വാക്യം" എന്ന പ്രസിദ്ധപദം സ്ത്രീകൾ കൈകൊട്ടിക്കളിക്കു പാടാറുണ്ടായിരുന്നു. അദ്ദേഹ ത്തിന്റെ അനുജനും ചരിത്രനായകന്റെ അപ്ഫനുമായ തേല പ്പുറത്തു രാമനമ്പി ജ്യോതിർവിത്തും അദ്വൈതവേദാന്തത്തിൽ നിഷ്ണാതനുമായിരിന്നുവെന്ന് ഉള്ളൂർ പറയുന്നു. സംസ്കൃത ത്തിലും ജ്യോതിഷത്തിലും അദ്ദേഹത്തിനു ധാരാളം ശിഷ്യ സമ്പത്തുണ്ടായിരുന്നു.

നമ്പിയുടെ ആറാമത്തെ വയസ്സിൽ അമ്മ മരിച്ചു. അദ്ദേഹ ത്തിന് ഒരിളയ സഹോദരികൂടിയുണ്ടായിരുന്നു. അമ്മ മരിച്ച ശേഷം കുട്ടികൾ അച്ഛന്റെയും അപ്ഫന്റെയും സംരക്ഷണത്തിൽ ത്തന്നെ വളർന്നു. നമ്പി സംസ്കൃതവും ജ്യോതിഷവും പഠിച്ചത് അവരുടെ അടുക്കൽനിന്നുതന്നെയാണ്. ഇരുപത്തിനാലാമത്തെ വയസ്സിൽ നമ്പി കരിമ്പുഴ പടിഞ്ഞാറെ പുഷ്പോത്ത് നങ്ങയ്യ (ആര്യ) ബ്രാഹ്മണിഅമ്മയെ വിവാഹം ചെയ്തു. ആദ്യകാലത്തു ജീവിതമാരംഭിച്ചതു ബാലന്മാരെ സംസ്കൃതം പഠിപ്പിച്ചുകൊണ്ടാ യിരുന്നു. മഞ്ചേരി കോവിലകത്തും നിലമ്പൂർ കോവിലകത്തും നമ്പി കുട്ടികളെ പഠിപ്പിച്ചു താമസിച്ചിട്ടു്. 1075–നു ശേഷം ഒന്നുകുറെ ആയിരത്തിൽ വല്ലഭരാമരാജാ എന്ന സ്ഥാനപ്പേരുള്ള

മണ്ണാർമല രാജാവായിരുന്ന മഞ്ചേരി കോവിലകത്ത് അപ്പുക്കുട്ടി തമ്പുരാന്റെകൂടെ പത്രപ്രവർത്തനം ആരംഭിച്ചു. മണ്ണാർമല രാജാവിന്റെ ഉടമസ്ഥതയിൽ പട്ടാമ്പിയിൽനിന്ന് 1080–ൽ ആരംഭിച്ച സാഹിത്യചിന്താമണി മാസികയുടെ പത്രാധിപജോലി നിർവ്വഹിച്ചിരുന്നത് നാരായണനമ്പിതന്നെയായിരുന്നു. ഒന്നിൽ ച്ചിചാനം കൊല്ലമേ അതു നടന്നുള്ളുവെങ്കിലും, നമ്പി പത്ര പ്രവർത്തനം നിറുത്തുകയുണ്ടായില്ല. വിജ്ഞാന ചിന്താമണി സംസ്കൃതപത്രിക നടത്തുന്നതിലും നമ്പിക്കു പങ്കുണ്ടായിരുന്നു. അതിൽ ധാരാളം പദ്യഗദ്യങ്ങൾ എഴുതിയിട്ട്. അക്കാലത്തുണ്ടാ യിരുന്ന മിക്ക സാഹിത്യമാസികകളിലും പത്രങ്ങളിലും അദ്ദേഹം സ്ഥിരം ലേഖകനായിരുന്നു.

അതിനുമുൻപുതന്നെ നമ്പിയുടെ പാണ്ഡിത്യവും കവിത്വവും മാനവിക്രമൻ ഏട്ടൻ തമ്പുരാന്റെ ഹൃദയത്തെ വശീകരിക്കുകയും അവിടുത്തെ സഹൃദയസമാഗമമെന്ന സമാജത്തിൽ അദ്ദേഹ ത്തിനും സമ്മേളിച്ചു സാഹിത്യസേവനം ചെയ്യാൻ സൗകര്യം നൽകുകയും ചെയ്തു എന്ന് ഉള്ളൂർ സാഹിത്യചരിത്രത്തിൽ പറഞ്ഞിട്ടുണ്ട്.

കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ കോട്ടക്കൽവെച്ചു മഹാഭാരതം തർജ്ജമ ചെയ്യുമ്പോൾ കേട്ടു പകർക്കാനായി നാരായണനമ്പി മൂന്നു കൊല്ലത്തോളം കോട്ടക്കൽ താമസിക്കുക യുണ്ടായി. അന്നൊരിക്കൽ നമ്പി ഏതോ കോടതിയാവശ്യ ത്തിനുപോയ അവസരത്തിൽ തമ്പുരാൻ പി.വി.കൃഷ്ണവാര്യർ ക്കയച്ച കുറിപ്പിലുള്ള,

**'നാരായണൻ നമ്പിയെ നമ്പറിന്നായ് നേരായയച്ചിട്ടെഴുതാൻതുടങ്ങി**
**നാരായണൻ ചക്രമെടുത്തു ചാടുന്നോരാ സ്ഥലം ചിത്രവിചിത്രമത്രേ.'**

എന്ന ശ്ലോകം ഉള്ളൂർ തന്റെ സാഹിത്യചരിത്രത്തിൽ ഉദ്ധരിച്ചിട്ടുണ്ട്.

കടത്തനാട്ടു ഉദയവർമ്മത്തമ്പുരാന്റെ സാഹിത്യപ്രസ്ഥാനത്തിലും നമ്പിയുടെ സാന്നിധ്യമുണ്ടായിരുന്നു. കല്യാണസൗഗന്ധികം, സ്വാത്മനിരൂപണം എന്നീ ഖണ്ഡകാവ്യങ്ങളും യയാതിചരിതം, സുമംഗലീചരിതം എന്നീ നാടകങ്ങളും തമ്പുരാന്റെ പ്രോത്സാഹനത്തോടെ എഴുതിയതാണ്, കവനോദയത്തിൽ കല്യാണസൗഗന്ധികവും സ്വാത്മനിരൂപണം എന്ന വേദാന്തഗ്രന്ഥവും പ്രസിദ്ധപ്പെടുത്തിയിട്ട്.

1083 മുതൽ നിലമ്പൂർ കോവിലകത്ത് അപ്പുക്കുട്ടൻ തമ്പുരാന്റെ മക്കളെ പഠിപ്പിക്കാനായി നമ്പി നിയുക്തനായി. അക്കാലത്താണദ്ദേഹം ഇംസ്ലീഷിൽ അവഗാഹം നേടിയത്. ബങ്കിംചന്ദ്രചാറ്റർജിയുടെ 'ചന്ദ്രശേഖരൻ ' തർജ്ജമ ചെയ്തു പ്രസിദ്ധീകരിച്ചതും അക്കാലത്തായിരുന്നു'.

'1086–നു മേൽ നാലു കൊല്ലം കോട്ടക്കൽ ലക്ഷ്മീസഹായം പ്രസ്സിൽ പി.വി. കൃഷ്ണവാരിയരുടെ സഹായിയായി ജോലി നോക്കി. അന്നു കോട്ടക്കൽനിന്നും ധന്വന്തരി, ലക്ഷ്മീവിലാസം, ജന്മി, കവനകൗമുദി എന്നീ നാലു മാസികകൾ പ്രസിദ്ധീകരിച്ചിരുന്നു. അവയിലെല്ലാം നമ്പിയുടെ ലേഖനങ്ങൾ കാണാം. പത്രാധിപ ജോലിയും നമ്പി നിർവ്വഹിച്ചുപോന്നു. കവനകൗമുദിയിൽ നമ്പിയുടെ ലഘുകൃതികൾ ധാരാളം കാണാനുണ്ട്. അക്കാലത്താണ് നമ്പി ബുദ്ധമതത്തിലെ സുപ്രസിദ്ധമായ ധർമപദം എന്ന ഗ്രന്ഥം ഭാഷാന്തരീകരിച്ചത്'(ഉള്ളൂർ സാഹിത്യചരിത്രം).

1090–ൽ വീണ്ടും നമ്പി നിലമ്പൂർ കോവിലകത്തു താമസം തുടങ്ങി. 1096–ൽ തൃശ്ശൂരിൽ അന്തരിച്ച നിലമ്പൂർ വലിയ

രാജാവിന്റെ കുട്ടികളെ ഇംഗ്ലീഷും സംസ്കൃതവും പഠിപ്പിക്കലായിരുന്നു പ്രവൃത്തി. അക്കാലത്താണ് നമ്പി ആർ.സി.ഡട്ടിന്റെ മാധവീകങ്കണം തർജ്ജമ ചെയ്തു പ്രസിദ്ധീകരിച്ചത്.

1096–ൽ മലബാർ ലഹളക്കാലത്ത് നിലമ്പൂർ വിട്ടതിനുശേഷം നാരായണനമ്പി കോഴിക്കോട്ടെത്തി, പുളിയമ്പറ്റെ ബാരിസ്റ്റർ കൃഷ്ണൻനായർ നടത്തിയിരുന്ന മനോരമ പത്രത്തിന്റെ സഹപത്രാധിപരായി. കുറച്ചു കാലത്തിനുശേഷം സി. കൃഷ്ണൻ വക്കീൽ നടത്തിയിരുന്ന മിതവാദിയുടെ സഹപത്രിധിപസ്ഥാനത്തേക്കു മാറി. നമ്പിയുടെ ബുദ്ധമതപ്രതിപത്തിയാവാം ഇതിനു കാരണമെന്ന് ഉള്ളൂർ അനുമാനിക്കുന്നു.

1099–ൽ നമ്പിക്കു വസൂരിരോഗം പിടിപെട്ടു. സി. കൃഷ്ണൻ വക്കീലിന്റെ മേൽനോട്ടത്തിലായിരുന്നു ചികിത്സയും ശുശ്രൂഷയും. അദ്ദേഹത്തിന്റെ ചേവായൂർ ബംഗ്ലാവിലായിരുന്നു കിടന്നിരുന്നത്. രോഗം മൂർച്ഛിച്ചു. 1099 മകരത്തിൽ വിശാഖത്തുന്നാൾ നിര്യാതനായി.

ജീവിച്ച കാലമത്രയും നമ്പി പഠിക്കാനും പഠിപ്പിക്കാനും സാഹിത്യസേവനത്തിനും പത്രപ്രവർത്തനത്തിനും ഉപയോഗിച്ചു. തന്റെ സ്വധർമത്തിൽത്തന്നെ അദ്ദേഹം മുഴുകിയിരുന്നു. ഇരുപതാംനൂറ്റാണ്ടിന്റെ പ്രഥമപാദത്തിലെ പത്രപ്രവർത്തകന്മാരുടെയിടയിൽ സ്മരണീയമായ ഒരു പേരാണ് 'നാരായണനമ്പി'. അദ്ദേഹത്തിന്റെ ജന്മശദാബ്ദികൂടി കഴിഞ്ഞ ഈ ഘട്ടത്തിൽ അറുപത്തിയഞ്ച് കൊല്ലം മുൻപ് അച്ചടിപ്പിച്ച ഈ പാവനഗ്രന്ഥം വീണ്ടും പരിഷ്ക്കരിച്ച് അച്ചടിപ്പിക്കാൻ കഴിഞ്ഞുവെന്നത് വലിയ കാര്യമാണ്.

ഭ്രഷ്ടാചാരത്താലും ധർമലോപത്താലും ലോകം ഇരുട്ടിലാഴുന്ന ഈ ഘട്ടത്തിൽ ഭഗവാൻ തഥാഗതന്റെ ധർമ്മരശ്മികൾ വെളിച്ചം വീശട്ടെ.

– കെ.വി. അച്യുതൻനായർ

# അവതാരിക

## (ആദ്യപതിപ്പിനെഴുതിയത്)

ബുദ്ധൻ എന്നു പിന്നീടു നാമധേയം സിദ്ധിച്ച ഗൗതമ സിദ്ധാർത്ഥൻ കൃസ്ത്വബ്ദത്തിനു 563 കൊല്ലം മുൻപ്, അതായത് ഇപ്പോഴേക്ക് 2569 കൊല്ലം മുൻപ്, കപിലവസ്തുവിനു സമീപം ലുംബിനി ഉപവനത്തിൽ ജനിച്ചു. ക്ഷത്രീയവർഗ്ഗക്കാരായ ശാക്യസംഘക്കാരുടെ പ്രധാനികൾ കപില വസ്തുവിൽ താമസിച്ചിരുന്നു. ബുദ്ധന്റെ ആദ്യത്തെ പേർ സിദ്ധാർത്ഥൻ എന്നായിരുന്നു. അദ്ദേഹത്തിന്റെ അച്ഛൻ ശുദ്ധോദനനും, അമ്മ സുപ്രബുദ്ധന്റെ പുത്രി മായാദേവിയുമായിരുന്നു. സിദ്ധാർത്ഥന്റെ അമ്മ, അദ്ദേഹം ജനിച്ച് ഏഴുദിവസം കഴിഞ്ഞപ്പോൾ മരിക്കുകയും. അതിനുശേഷം മാതൃസഹോദരിയായ പ്രജാപതി ഗൗതമി അദ്ദേഹത്തെ വളർത്തുകയും ചെയ്തു. പതിനാറാമത്തെ വയസ്സിൽ അദ്ദേഹം തന്റെ ദായാദിജയായ യശോധരയെ വിവാഹം ചെയ്തു. ഇരിപത്തിയഞ്ച് കൊല്ലത്തോളം സിദ്ധാർത്ഥൻ വളരെ സുഖത്തോടെ വാണു. അക്കാലം അദ്ദേഹം ജീവദശയുടെ സുഖഭാദം മാത്രമേ കിരുന്നുള്ളൂ. പിന്നെ മനുഷ്യരുടെ ദുഃഖങ്ങളും കഷ്ടാനുഭവങ്ങളും കണ്ട് അദ്ദേഹം ക്ലേശിക്കുകയും, അതു കാരണമായി ജീവകാര്യങ്ങളെപ്പറ്റി ആലോചിക്കുവാൻ തുടങ്ങുകയും ചെയ്തു. പീഢകളുടെയും വ്യസനങ്ങളുടേയും ഉത്പത്തിയേയും, അവയെ നശിപ്പിക്കുവാനുള്ള മാർഗ്ഗങ്ങളേയും കറിയുവാനുള്ള ബലമായ ആഗ്രഹം ഹേതുവായിട്ട്, ഇരുപത്തിയൊമ്പതാമത്തെ വയസ്സിൽ, സകല കുടുംബബന്ധങ്ങളേയും ഉപേക്ഷിച്ചു വനത്തിലേക്കുപോയി, രണ്ടു ബ്രാഹ്മണഗുരുനാഥന്മാരുടെ ജ്ഞാനോപദേശത്തിൻ കീഴിലിരുന്നു. ഇവിരിൽ ഒരാൾ സാംഖ്യമതക്കാരനും മറ്റെയാൾ

വൈശേഷികമതക്കാരനും ആയിരുന്നു. ഇവരുടെ ഉപദേശങ്ങൾ അദ്ദേഹത്തിനു തൃപ്തിയായില്ല. അതുകൊണ്ട് അദ്ദേഹം പിന്നെ ക്ഷേത്രത്തിലെ തന്ത്രികളുടെ അടുക്കൽ ചെന്നു. അവിടങ്ങളിൽ ദേവന്മാരുടെ പീഠങ്ങളിൽ ചെയ്തിരുന്ന ക്രൂരബലികൾ ഗൗതമന്റെ ആർദ്രസ്വഭാവമുള്ള മനസ്സിൽ എത്രയും വെറുപ്പിനെ ജനിപ്പിച്ചു.

അതുകൊണ്ട് അവിടെനിന്നും ദൂരത്തേക്ക് അദ്ദേഹം സഞ്ചരിച്ചു, ഗയയ്ക്കു സമീപമുള്ള ഉറുവീലയ്ക്കുനേരേ പോയി. തന്റെ ശരീരം ഒരു ഇലകൊഴിഞ്ഞ മരക്കമ്പുപോലെ കൃശമായി ത്തീർന്നു. ഒരു ദിവസം നൈരഞ്ജനനദിയിൽ സ്നാനം ചെയ്ത തിനുശേഷം വെള്ളത്തിൽനിന്നു പൊങ്ങുവാൻ ഭാവിച്ചപ്പോൾ ക്ഷീണംകൊണ്ട് എഴുന്നേല്ക്കുവാൻ വഹിയാതെ ആയി. ഒരു മരത്തിന്റെ കൊമ്പുപിടിച്ചു പ്രയാസപ്പെട്ട് എഴുന്നേറ്റു തന്റെ പാർപ്പിടത്തിലേക്കു പോകുമ്പോൾ, പിന്നേയും വീണു. സുജാത എന്ന ഒരു ആട്ടിടയത്തി കുറച്ചു പാൽക്കഞ്ഞി കൊടുത്തിട്ടില്ലാ യിരുന്നുവെങ്കിൽ അദ്ദേഹം തത്സമയം മരിച്ചുപോകുമായിരുന്നു. കായക്ലേശത്തോടുകൂടിയുള്ള തപസ്സു നിഷ്ഫലമായിട്ടുള്ളതാ ണെന്ന് ഇതുകൊണ്ട് അദ്ദേഹം മനസ്സിലാക്കി. പിന്നെ, ശരീരത്തിന്റെ അവശ്യങ്ങളെ നിവർത്തിച്ചുകൊണ്ട് അദ്ദേഹം, വിചാരവും ആത്മപരിശോധനയുമായ പദ്ധതിയിൽ പ്രവേശിച്ചു. ഒരു രാത്രി ഉറച്ച ധ്യാനത്തിൽ ഇരിക്കുന്ന അവസരത്തിൽ അദ്ദേഹത്തിനു തത്വബോധം ഉണ്ടായി. പീഡകൾക്കു കാരണം സ്വാർത്ഥബുദ്ധിയോടുകൂടിയുള്ള ജീവിതാശയാണെന്ന് അദ്ദേഹം കാണുകയും, ഈ ജ്ഞാനകാരണമായി അദ്ദേഹം 'ബുദ്ധൻ' ആവുകയും ചെയ്തു. മനുഷ്യവർഗ്ഗത്തിനു തന്നാൽ ചെയ്യുവാൻ കഴിയുന്നതായ എത്രയും വലുതായ ഉപകാരം, ദുഃഖസംസാര സാഗരത്തിൽ കിടന്നു പിടയ്ക്കുന്ന ജീവികളെ കരയേറ്റുകയാ

ണെന്ന് അദ്ദേഹം തീരുമാനിച്ചു. ഈ തീർച്ചയോടെ അദ്ദേഹം കാശിയിലേക്കു പുറപ്പെട്ടു. അവിടെ വച്ച് അദ്ദേഹം തന്റെ അഞ്ചു പൂർവ്വസ്നേഹിതന്മാരെ കണ്ടു. ഒന്നാമതായി, അവരോടു ധർമ്മത്തെ പ്രസംഗിച്ചു. ബുദ്ധമതത്തിൽ ചേർന്നവരുടെ എണ്ണം വേഗത്തിൽ വർദ്ധിക്കുകയും, അവരിൽ അറുപതുപേരെ തന്റെ മതത്തെ പ്രസംഗിക്കുവാനായി പലേ ദിക്കിലേക്കും അയയ്ക്കു കയും ചെയ്തു. ഗയയിൽനിന്നും അദ്ദേഹം മഗധരാജ്യത്തിന്റെ തലസ്ഥാനമായ രാജഗൃഹത്തിലേക്കു പുറപ്പെട്ടു. അവിടെ ബിംബിസാരൻ എന്ന രാജാവ് ഇദ്ദേഹത്തിന്റെ ഉപദേശങ്ങളെ സ്വീകരിക്കുകയും, തന്റെ വേണുവനം എന്ന ഉദ്യാനം ബുദ്ധന്റെ ശിഷ്യന്മാർക്ക് താമസിക്കുവാനായി കൊടുക്കുകയും ചെയ്തു. തന്റെ ജീവകാലത്തുതന്നെ ബുദ്ധൻ, ധനവാന്മാർ, ദരിദ്രന്മാർ, വിദ്വാന്മാർ, മൂഢന്മാർ, ജൈനർ, ആജീവകർ, ബ്രാഹ്മണർ, ചണ്ഡാളർ, ഗൃഹസ്ഥന്മാർ, സന്ന്യാസിമാർ, പ്രഭുക്കന്മാർ, കൃഷി ക്കാർ മുതലായ പലേതരക്കായ നിരവധി പുരുഷന്മരെയും സ്ത്രീകളെയും തന്റെ മതത്തിൽ ചേർത്തു. ഈ കൂട്ടത്തിൽ തന്റെ അച്ഛനും, മകനും, ഭാര്യയും, മാതൃസഹോദരിയും ചേർന്നു. തന്റെ ദായാദനായ ആനന്ദനും, മൗദ്ഗലായനനും, ശാരീപുത്രനും തന്റെ ശിഷ്യന്മാരിൽ യോഗ്യന്മാരുടെ കൂട്ട ത്തിലായിരുന്നു. തന്റെ മതത്തിൽ ചേർന്ന മറ്റൊരു ബന്ധു വായ ദേവദത്തൻ പൊതുസംഘത്തിൽനിന്നും പിരിഞ്ഞു ഒരു മതഭേദത്തെ ഉണ്ടാക്കുവാൻ ശ്രമിച്ചു. പക്ഷേ, അതു സാദ്ധ്യ മായില്ല. തന്റെ ഈ പരാജയം ബുദ്ധൻ കാരണമായിട്ടുണ്ടാ യതാണെന്നു കരുതി ശാക്യമുനിയുടെ ജീവനാശത്തിനായി പലേ ശ്രമങ്ങളും ദേവദത്തൻ ചെയ്തു. അതൊന്നും സാദ്ധ്യ മായില്ല. തന്റെ മതത്തെ പ്രസംഗിച്ചും, ജനങ്ങളെ മതത്തിൽ ചേർത്തുംകൊണ്ട് എൻപതു വയസുവരെ ഈ മഹാനായ ഗുരു ജീവിച്ചിരുന്നു. തന്റെ ഒടുവിലത്തെ പ്രസംഗയാത്രയിലിൽ

അദ്ദേഹം പാവ എന്ന നഗരത്തിൽ ചെല്ലുകയും, ഇവിടെ ചണ്ഡൻ എന്നു പേരായ ഒരു ലോഹപ്രവൃത്തിക്കാരന്റെ ഗൃഹത്തിൽ താൻ ഒടുവിൽ ഭക്ഷണം കഴിക്കുകയും ചെയ്തു. അതിനുശേഷം അദ്ദേഹത്തിനു സുഖക്കേടുണ്ടായി. എങ്കിലും കിഴക്കേ നേപാളത്തിലെ കുശീനഗരം എന്ന സ്ഥലത്തേക്കു പുറപ്പെട്ടു. അവിടെവെച്ചു കൃസ്താബ്ദത്തിനു മുൻപ് 483–ാമതു കൊല്ലത്തിലോ അതിന് ഏതാണ്ട് അടുത്തോ അന്ത്യം വരികയും ചെയ്തു.

അദ്ദഹത്തിന്റെ ഒടുവിലത്തെ വാക്കുകൾ 'നാശം എല്ലാ പദാർത്ഥങ്ങൾക്കും സഹജമായിട്ടുള്ളതാണ്. അറിവിനെ തേടി, ശ്രദ്ധയോടുകൂടി മോക്ഷത്തിനായി പ്രയത്നം ചെയ്ക' എന്നായിരുന്നു, കുശീനഗരത്തിലെ മല്ലർ ഗൗതമന്റെ മൃതശരീരത്തെ ദഹിപ്പിക്കുകയും ശേഷിച്ച അസ്ഥികളും മറ്റും ഭാരതവർഷത്തിലെ പലേ ഭാഗങ്ങളിലേക്കും അയക്കുകയും ചെയ്തു. ഇപ്രകാരമാണ് ബുദ്ധന്റെ ജീവിതചരിത്രത്തിന്റെ ചുരുക്കം. ഇത് എത്രത്തോളമാണ് ശരിയായിട്ടുള്ളത് എന്നു പറയുവാൻ പ്രയാസമാണ്. ഇത് എങ്ങിനെയായാലും, മഹാനും ഗുണവാനുമായ ഈ മനുഷ്യനേക്കാളും ആർദ്രചിത്തനായ ഒരാൾ മതസ്ഥാപകരുടെ കൂട്ടത്തിൽ ഇല്ലെന്നത് ഇപ്പോൾ എല്ലാവരും സമ്മതിച്ചിട്ടുള്ളതാണ്. അദ്ദേഹത്തിന്റെ ജീവൻ കളങ്കം കൂടാത്തതാണ്. ധൈര്യത്തിന്റെയും സ്വാർത്ഥപരിത്യാഗത്തിന്റെയും, സ്നേഹത്തിന്റെയും തെറ്റില്ലാത്ത ഒരു പ്രതിബിംബമാണ് അദ്ദേഹം. അദ്ദേഹം ഒരു ക്ഷത്രീയ രാജകുമാരൻ ആയിരുന്നു എന്നതും സംശയമില്ലാത്തതതാണ്. താൻ സ്ഥാപിച്ച മതം ഉപനിഷത്തുകളിലെ വേദാന്തസാരങ്ങളെ വെളിപ്പെടുത്തീട്ടുള്ളതാണെന്നും തീർച്ചയായിട്ടുള്ളതാണ്. അങ്ങിനെയിരിക്കെ അദ്ദേഹത്തിന്റെ സ്വരാജ്യക്കാരായവർ, ബ്രാഹ്മണമതത്തെ

ഹിന്ദുമതം എന്നു വിളിക്കുകയും, ബുദ്ധൻ പ്രസംഗിച്ച ധർമ്മത്തെ നിന്ദ്യമായി വിചാരിക്കുകയും ചെയ്യുന്നത് എന്തുകൊണ്ടാണെന്നു മനസ്സിലാക്കുവാൻ പ്രയാസമായിരിക്കുന്നു.

ധർമ്മപദത്തിൽ ഇരിപത്തിനാലദ്ധ്യായങ്ങളിൽ ബുദ്ധമതത്തിന്റെ സാരം അടങ്ങിയിരിക്കുന്നു. ബുദ്ധമതം എന്നുവെച്ചാൽ ബുദ്ധൻ പ്രസംഗിച്ച പ്രകാരത്തിലുള്ള തത്ത്വങ്ങളും ആദികാലങ്ങളിൽ ധർമ്മം എന്ന വിശേഷനാമധേയത്തോടുകൂടിയുള്ള മതവുമാകുന്നു. 'പാപത്തെ ദൂരേ ത്യജിക്കുകയും പുണ്യത്തെ എല്ലായിപ്പോഴും ചെയ്യുകയും പ്രാണികളിൽ സനേഹം, സത്യം ക്ഷമ, ശുദ്ധി ഇവയോടുകൂടി ഇരിക്കുകയുമാകുന്നു' ധർമ്മം എന്നതിന്റെ സാരാർത്ഥം എന്നു അശോകൻ പറയുന്നു. എന്നാൽ സാധാരണയായി, ജനങ്ങൾ ബുദ്ധമതത്തെ വിചാരിച്ചുപോരുന്നത് ഈ നിലയിൽ അല്ല. ഹിന്ദുക്കൾ, പ്രത്യേകിച്ചും മലയാളത്തിലെ ഹിന്ദുക്കൾ, ബൗദ്ധൻ എന്ന പദം ഉച്ചരിക്കുന്നതിൽ ഇപ്പോഴും അവരുടെ മുഖത്തിനു വരുത്തിക്കൂട്ടുന്ന ഗോഷ്ടികൊണ്ട്, മുഹമ്മദീയരെന്ന അർത്ഥത്തെ കല്പിച്ച്, ബൗദ്ധൻ എന്നാൽ മ്ലേച്ഛൻ എന്നു ആക്കിത്തീർത്തിരിക്കുന്നു. ബൗദ്ധൻ എന്ന ശബ്ദത്തിനു ബുദ്ധഭഗവാന്റെ അനുഗാമിയോ ശിഷ്യനോ എന്ന അർത്ഥമേ ഉള്ളൂ. എന്നാൽ ഹിന്ദുക്കൾക്കുണ്ടായിരുന്ന നിന്ദയും വെറുപ്പും വാസ്തവമാണെന്നുള്ളതിലേക്കു സംശയമില്ല, രാമായണത്തിൽ അയോദ്ധ്യാകാണ്ഡത്തിൽ ഇപ്രകാരം കാണുന്നു.

**യഥാ ഹി ചോരസ്സ തഥാ ഹി ബുദ്ധ**
**സ്തഥാഗതം നാസ്തികമത്ര വിദ്ധി**
**തസ്മാദ്ധി യഃ ശങ്ക്യതമഃ പ്രജാനാം**
**ന നാസ്തികേനാഭിമുഖോ ബുധഃ സ്യാൽ.**

**(ആ ബുദ്ധനും ചോരനുമൊപ്പമാണി**

**ങ്ങവണ്ണമേ നാസ്തികനെന്നുമോർക്ക**
**അതോർത്തു വിദ്വാൻ പ്രജകൾക്കു പാരം**
**വിശങ്കുനാം നാസ്തികനോടിണങ്ങാ.)**

ഇതുപോലെതന്നെ പഞ്ചതന്ത്രത്തിൽ,

**എത്രയും നീചന്മാരാം ബൗദ്ധജാതിജന്മാർക്കു**
**ഛത്രവും പല്ലക്കവും ദീപയഷ്ടിയും നൽകി.**

ഇങ്ങിനെയുള്ള നിന്ദ്യമായ വിചാരത്തിന്നു മതിയായ കാരണമുണ്ട്. ഈവിധം പ്രസ്താവിക്കുന്ന ഗ്രന്ഥങ്ങൾ ഉണ്ടായ കാലത്തു ബുദ്ധമതം മൂഢവിശ്വാസങ്ങൾ നിറഞ്ഞ നിരർത്ഥങ്ങളായ പൂജാബലികളെക്കൊണ്ടു നീചനിലയിൽ ആയിത്തീർന്നതുതന്നെയാണു അതിനു കാരണം.

ബുദ്ധനേയും അദ്ദേഹത്തിന്റെ ഉപദേശത്തേയും ഹിന്ദുക്കൾ ഒരുകാലത്ത് വളരെ ഭക്തിയോടുകൂടി വിചാരിച്ചു വന്നിരുന്നു എന്നുള്ളതിന് സാമാന്യത്തിലധികം തെളിവുണ്ട്. ബുദ്ധൻ വിഷ്ണുവിന്റെ ഒമ്പതാമത്തെ അവതാരമാണെന്നും ഹിന്ദുക്കൾ ഇന്നും വിശ്വസിച്ചുവരുന്നു. ആ അവതാരത്തിന്റെ ഉദ്ദേശ്യം താഴെ പറയുന്നതിൽനിന്നു കാണുകയും ചെയ്യും.

**ദുഷ്ടയജ്ഞവിഘാതായ**
**പശുഹിംസാനിവൃത്തയേ**
**ബൗദ്ധരൂപം ദധൗ യോസൗ**
**തസ്മൈ ദേവായ തേ നമഃ**
**നിന്ദതി യജ്ഞവിധേരഹഹ ശ്രുതിജാതം**
**സദയഹൃദയദർശിതപശുഘാതം**
**കേശവ ധൃതബുദ്ധശരീര**
**ജയ ജഗദീശ ഹരേ.**

ബുദ്ധകാലത്തിനുമുൻപ് ഇന്ത്യയിൽ അശ്വങ്ങളേയും പശുക്കളേയും എന്നുവേണ്ടാ മനുഷ്യനേയുംകൂടി കൊലചെയ്തു യാഗം കഴിച്ചിരുന്നതു സാധാരാണയായിരുന്നു എന്നു സർവ്വസമ്മതമായ കാര്യമാണല്ലൊ. ഇപ്പോഴോ, ആ ഹിന്ദുക്കൾതന്നെ 'അഹിംസാ പരമോ ധർമ്മഃ' എന്ന പ്രമാണം തങ്ങളുടെ ശാസ്ത്രത്തിലെ പ്രത്യേകസിദ്ധാന്തമാണെന്നു പറഞ്ഞു വരുന്നു.

ഈവിധം അഭിപ്രായഭേദത്തിനുള്ള കാരണം ജീവനിൽ കരുണയും, ജീവിതത്തിൽ സത്യവുമാണു സകലഗുണങ്ങളിലും വെച്ച് ഉൽകൃഷ്ടങ്ങൾ എന്നു ബുദ്ധൻ പ്രസംഗിക്കുകയും, ബുദ്ധന്റെ ഉപദേശങ്ങൾ വേഗത്തിൽ രാജ്യമാസകലം പരക്കുകയും ചെയ്തതുതന്നെയാണ്.

അതുപോലെത്തന്നെ അമരകോശകർത്താവു ബുദ്ധനെ ഹിന്ദുക്കളുടെ പലേ ദൈവന്മാരുടെ കൂട്ടത്തിൽ പ്രഥമസ്ഥാനത്തുവെച്ചു ശ്ലാഘിച്ചു പറയുന്നു:

**'സർവ്വജ്ഞസ്സുഗതോ ബുദ്ധോ ധർമ്മരാജസ്തഥാഗതഃ**
**സമന്തഭദ്രോ ഭഗവാൻ മാരജില്ലോകജിജ്ജിനഃ**
**ഷഡഭിജ്ഞോ ദശബലോƒദ്വയവാദീ വിനായകഃ**
**മുനീന്ദ്രഃ ശ്രീഘനശ്ശാസ്താ മുനിശ്ശാക്യമുനിസ്തു യഃ**
**സ ശാക്യസിംഹസ്സർവ്വാർസ്ഥസിദ്ധശ്ശൗദ്ധോദനിശ്ച യഃ**
**ഗൗതമാശ്ചാർക്കബന്ധുശ്ച മായാദേവീസുതശ്ച സഃ'**

മേൽ പ്രസ്താവിച്ചതുകളെക്കൊണ്ട് ആദികാലങ്ങളിൽ ഹിന്ദുക്കൾ ഈ ജഗദ്ഗുരുവിനെ ചോരനെപ്പോലെയോ നീചനെന്നോ അല്ല വിചാരിച്ചിരുന്നതെന്നും, യാഗം എന്ന വ്യാജത്തിൽ പ്രാണിഹിംസ വർദ്ധിച്ചുവന്നതിന്നു നിവൃത്തിയുണ്ടാക്കുവാൻ വേണ്ടി അവതരിച്ച മഹാവിഷ്ണുതന്നെയാണെന്നും ഭക്തിയോടെ വിശ്വസിച്ചുവന്നിരുന്നു എന്നു പ്രത്യക്ഷമാകുന്നു.

എല്ലാ മതസമ്പ്രദായങ്ങളേയും പൊതുവിൽ രണ്ടു ഭാഗമായി വിഭജിക്കാം. ഒന്നാമത് അതിലെ സദാചാരനിയമവും, രണ്ടാമത് അതിന്റെ ശാസ്ത്രസിദ്ധാന്തങ്ങളും ആകുന്നു. ഈ സംഗതി കളെപ്പറ്റി വിസ്താരമായി പറയുവാൻ തക്ക അറിവ് എനിക്കില്ല. ഒരു അവതാരികയിൽ പറയുവാൻ പ്രയാസവുമാണ്. ഈ വിഷയങ്ങൾ ധർമ്മപദത്തിൽ അവിടവിടെയായി പ്രതിപാദിക്ക പ്പെട്ടു കാണുന്നതുമാണ്. ബുദ്ധവർഗത്തിൽ അഞ്ചാംശ്ലോക ത്തിൽ സദാചാരം ചുരുക്കത്തിൽ പറഞ്ഞിട്ടുണ്ട്.

**സബ്ബപാപസ്സ അകരണം കുസലസ്സ ഉപസംപദാ**
**സചിത്തപരിയോദവനം ഏതം ബുദ്ധാന ശാസനം**

സകല പാപത്തെയും ത്യജിക്കുക, നന്മയെ വർദ്ധിപ്പിക്കുക, അന്തഃകരണത്തെ ശുദ്ധമാക്കുക, ഇതാണ് ബുദ്ധശാസനം. എന്നാൽ, ഇങ്ങിനെ പറഞ്ഞതുകൊണ്ടു സാരം പ്രത്യക്ഷമാവാ ത്തതിനാൽ പാപം ഇന്നത്, പുണ്യം ഇന്നത് എന്നെല്ലാം വിവര മായി പറയുന്നു. മനുഷ്യകർമ്മം പാപമായിട്ടും പുണ്യമായിട്ടും ആണല്ലോ ഉള്ളത്. ബുദ്ധമതപ്രകാരം പാപങ്ങൾ പത്തു്. ഇവയെ അഷ്ടാംഗഹൃദയകർത്താവ് ഇപ്രകാരം വിവരിക്കുന്നു:

**ഹിംസാസ്തേയാന്യഥാകാമപൈശൂന്യപരുഷാനൃതം**
**സംഭിന്നലാപം വ്യാപാദമഭിധ്യാം ദൃഗ്വിപര്യയം.**

ഇതിൽ ഹിംസ, മോഷണം, പരസ്ത്രീഗമനം, ഈ മൂന്നു ശരീരത്താലും; പൊളിപറഞ്ഞു ഭേദിപ്പിക്കുക, ക്രൂരവാക്ക്, അസത്യം പറയുക, വാക്കുമാറുക, ഈ നാലും വാക്കാലും; പരദ്രോഹചിന്ത, പരദ്രവ്യേച്ഛ(തത്ത്വത്തിന്റെ) വിപരീതധാരണ, ഈ മൂന്നും മനസ്സാലും; ചെയ്യുന്ന പാപങ്ങളാകുന്നു. ഈ ഓരോരോ പാപകർമ്മത്തിനു വിപരീതമായിട്ടുള്ളതു പുണ്യ മെന്നും പറയാം. മനുഷ്യൻ മുതൽ കൃമിവരെ സകല പ്രാണി

കളിലും ദയ, ദാനശീലം, ദ്രവ്യം അതിന്റെ ഉടമസ്ഥനു അനുഭവിക്കാൻ തക്ക സഹായം ചെയ്യുക, ചാരിത്രശുദ്ധി, വാക്കിൽ സത്യം, തമ്മിൽ തെറ്റിയവരെ നല്ല വാക്കുകൊണ്ടു യോജിപ്പിക്കുക, മൃദുഭാഷണം, അസൂയയില്ലായ്മ, പരശ്രീ കാണുമ്പോൾ സന്തോഷം, തത്ത്വജ്ഞാനം ഇവയാണ് പുണ്യങ്ങൾ.

ബുദ്ധമതത്തിന് ആദിയിൽ ധർമ്മം എന്നു വിശേഷനാമധേയമുണ്ടെന്നു പറഞ്ഞുവല്ലോ. മേൽവിവരിച്ച പ്രകാരമുള്ള പാപങ്ങളെ വർജ്ജിച്ചു പുണ്യങ്ങളെ ചെയ്തു മനുഷ്യജന്മം കഴിക്കുന്നതാണ് ബുദ്ധമതപ്രകാരമുള്ള ധർമ്മാചരണം.

ഇനി പറയേത് ഈ മതത്തിന്റെ സന്ദർശം; എന്നാൽ പ്രപഞ്ചതത്ത്വജ്ഞാനം മോക്ഷമാർഗ്ഗം എന്നിവയാകുന്നു. ബുദ്ധമതത്തിന്റെ തത്ത്വം അറിയേണമെങ്കിൽ ബുദ്ധൻ ഈ മതം സ്ഥാപിപ്പാനുള്ള ഉദ്ദേശ്യം അറിയേതാണ്. ‘പൂർവ്വേ ചാഹം ഭിക്ഷവേ ഏതർഹി ച ദുഖഞ്ചൈവപ്രജ്ഞാപയാമി ദുഖസ്യ ച നിരോധം’ (അർത്ഥം: പണ്ടുപറഞ്ഞതുപോലെതന്നെ ഇപ്പോഴും ദുഃഖത്തെപ്പറ്റിയും ദുഃഖനിവൃത്തിയെപ്പറ്റിയും മാത്രമാണ് ഞാൻ പ്രസ്താവിക്കുന്നത്.) എനനു ബുദ്ധന്റെ സാന്ത്വനവാക്കുകൊണ്ടു തന്നെ, തന്റെ ഉദ്ദേശ്യം സംസാരസാഗരത്തിൽക്കിടന്നു വലയുന്ന മനുഷ്യരുടെ ദുഃഖകാരണവു, ദുഃഖനിവൃത്തിയും ഉദ്ദേശിക്കുന്നതാണെന്നു ദൃഷ്ടാന്തപ്പെടുന്നു. ലോകസൃഷ്ടിയെപ്പറ്റിയും സ്രഷ്ടാവിനെപ്പറ്റിയും കാലം, ദിക്ക്, പ്രപഞ്ചം ഇവകൾക്ക് ആദ്യന്തം ഉടോ ഇല്ലയോ എന്നോ, മരണശേഷം മനുഷ്യന്റെ അവസ്ഥ ഇന്നതെന്നോ, ഈ വക വിഷയങ്ങളെപ്പറ്റി ബുദ്ധൻ പ്രസ്താവിക്കുന്നില്ല. ആ വക വിഷയങ്ങൾ അപ്രമേയങ്ങളാണെന്നും അതിനെപ്പറ്റിയുള്ള പ്രസംഗത്താൽ വൃഥാ കാലക്ഷേപമല്ലാതെ യാതൊരു ഗുണവും സിദ്ധിക്കാത്തതുമാണെന്നും ആകുന്നു അദ്ദേഹത്തിന്റെ അഭിപ്രായം.

**സവ്വേ സംഖാരാ അനിച്ചാ തി യദാ പഞ്ഞായ പസ്സതി**
**അഥ നിർവ്വിന്ദതി ദുക്ഖേ ഏസ മാഗ്ഗൊ വിസുദ്ധിയാ 1**

**സവ്വേ സംഖാരാ ദുക്ഖാ തി യദാ പഞ്ഞായ പസ്സതി**
**അഥ നിർവ്വിന്ദതി ദുക്ഖേ ഏസ മാഗ്ഗൊ വിസുദ്ധിയാ 2**

**സവ്വേ ധമ്മാ അനത്താ തി യദാ പഞ്ഞായ പസ്സതി**
**അഥ നിർവ്വിന്ദതി ദുക്ഖേ ഏസ മഗ്ഗോ വിസുദ്ധിയാ 3**

ഈ മൂന്നു ശ്ലോകങ്ങളിൽ ബുദ്ധമതത്തിലെ സാരമായ മൂന്നു തത്ത്വങ്ങൾ അടങ്ങിയിരിക്കുന്നു. ലോകമാസകലം അനിത്യമാണെന്നാണ് ആദ്യത്തേത്. ചില വസ്തുക്കൾ അന്യവസ്തുക്കളേക്കാൾ അധികം കാലം നശിക്കാതിരുന്നേക്കാം; എന്നാൽ, നാശരഹിതമായി നിത്യമായിട്ടുള്ളതു യാതൊന്നുമില്ല. അനിത്യം നിത്യമാണെന്നുള്ള വിശ്വാസമാണു ദുഃഖത്തിനുള്ള കാരണങ്ങളിൽ ഒന്ന്. സർവ്വ സംസ്ക്കാരങ്ങളും അനിത്യമാണെന്ന പ്രത്യക്ഷമായി ജ്ഞാനംവരാതെ ദുഃഖം തീരുന്നതല്ല.

ജന്മം ദുഃഖമയമാണെന്നാതാണ് രണ്ടാമത്തെ ശ്ലോകത്തിൽ പറയുന്ന തത്ത്വം. ജനിച്ചാൽ മരിക്കുന്നതുവരെ എല്ലാ അവസ്ഥയും ദുഃഖാവസ്ഥയാണെന്നുള്ളത് എല്ലാ മതക്കാരും സമ്മതിച്ചിട്ടുള്ളതാണ്.

**അർത്ഥയുതോ വാ ക്ഷേത്രയുതോ വാ**
**ഹിതപുത്രോ വാ സുഖയുക്തോ വാ**
**സംസാരേസ്മിൻ യോജിതചിത്തേ**
**ശോചതി ശോചതി ശോചത്യേവ**

**മാനുഷജന്മം ലഭിച്ചീടുകിൽ ദുഃഖമുണ്ടാം**
**മാനസതാരിൽ പരമേശ്വരനെന്നാകിലും.**

എന്നാൽ, ബുദ്ധമതത്തിൽ അല്പം ഒരു വിശേഷമുണ്ട്. ശേഷം മതക്കാർ 'ശോചത്യേവ' എന്നു പറഞ്ഞ് ബുദ്ധി ക്ഷയിപ്പിച്ചു കളയുന്നു. ബുദ്ധനോ, ദുഃഖത്തിന്റെ കാരണവും ദുഃഖത്തെ നശിപ്പിക്കുവാനുള്ള മാർഗ്ഗവുംകൂടി പറയുന്നു.

ഈ രണ്ടു ശ്ലോകങ്ങളിൽ പറയുന്ന തത്ത്വങ്ങളെ ശേഷം ഹിന്ദുമതക്കാരും സമ്മതിക്കുന്നതാണ്. മൂന്നാമത്തേതു ഹിന്ദുക്കൾ ഒരിക്കലും സമ്മതിക്കുകയില്ല. ഈ പ്രപഞ്ചത്തിൽ ഒരേടത്തും നിത്യമായും എല്ലാറ്റിനും ഉപരിയായും ഉള്ളതായ ആത്മാവ് എന്നു പറയുന്ന ഒന്നില്ലെന്നാണ് മൂന്നാമത്തെ ശ്ലോകത്തിന്റെ തത്ത്വം. ആത്മാവ് എന്നു പറയുന്നതിന് ആരോപിച്ചിട്ടുള്ള വ്യാപാരങ്ങളോ ശക്തികളോ ഇല്ലെന്നു ബുദ്ധമതക്കാർ പറയുന്നില്ല. ആ വക വ്യാപാരങ്ങളും പ്രവൃത്തികളും മനസ്സ്, ഇന്ദ്രിയങ്ങൾ, അനുഭവം, ഇവയെക്കൊണ്ട് കഴിക്കാവുന്നതാണ്. ഇതിൽനിന്നും വേറിട്ടു നിത്യമായി ദേഹി, പുരുഷൻ, കൂടസ്ഥൻ എന്നും മറ്റും വിളിച്ചുവരുന്നതായിട്ട് ഒന്നുണ്ടെന്നുള്ള ബുദ്ധി തീരെ വിടാതെ ദുഃഖനിവൃത്തി ഉണ്ടാവില്ല. ആത്മാവ് എന്നതിൽ അബദ്ധമായുള്ള വിശ്വാസം ഉണ്ടാവുന്നതുകൊണ്ട് അതിന്മേൽ ആസക്തി ഉണ്ടായിത്തീരുന്നു. ആ ആസക്തിയിൽനിന്നും സ്വാർത്ഥം ജനിക്കുന്നു. ഈ സ്വാർത്ഥം നിമിത്തം ഇഹലോകത്തു ഭാഗ്യം വേണമെന്നും, പരലോകത്തു സദ്ഗതി വരണമെന്നുമുള്ള കാംക്ഷയും വർദ്ധിച്ചുവരുന്നു. ഈ ആശ, എന്നാൽ തൃഷ്ണ, മാത്രമാണ് ദുഃഖത്തിനുള്ള കാരണം. അതുകൊണ്ട് ആത്മാവ് എന്നു നിത്യമായ ഒന്നില്ലെന്നുള്ള ബുദ്ധിവരാതെ ദുഃഖം തീരില്ലെന്നു മൂന്നാമത്തെ ശ്ലോകത്തിന്റെ താത്പര്യം.

**'ആത്മാനമപരിത്യജ്യ ദുഃഖം ത്യക്തും ന ശക്യതേ.'**

ഈ അഭിപ്രായം ഹിന്ദുക്കൾ സ്വീകരിക്കില്ലെന്നു നിശ്ചയം തന്നെ. എന്നാൽ, മനസ്സും മനോവ്യാപാരങ്ങളും ഉള്ളതിനു പുറമേ വിശേഷിച്ച് ആത്മാവ് എന്നൊന്നില്ലെന്നു ബുദ്ധന്മാർ പറയുന്നതും, അങ്ങിനെ ഒന്നുണ്ടെന്നും, അത് അചിന്ത്യമാണെന്നും, ഗീതയിൽ പറയുന്നതും തമ്മിൽ പലിയ വ്യത്യാസമുണ്ടോ എന്നു താർക്കികന്മാർതന്നെ തീർച്ചയാക്കേതാണ്. 'ശ്രുത്വാപേ്യനം വേദ ന ചൈവ കശ്ചിൽ' എന്നു ഭഗവാൻതന്നെ പറയുന്നതിനാൽ വിവരമുള്ളവരില്ലെന്നു തീർച്ച തന്നെ.

ഹിന്ദുക്കൾക്കു മോക്ഷം എന്നതുപോലെത്തന്നെയാണു ബുദ്ധമതക്കാർക്കു നിർവ്വാണം എന്നു പറയുന്നത്. ശബ്ദാർത്ഥവും രണ്ടിനും ഏകദേശം ഒന്നുതന്നെയാണ്. എന്നാൽ ഹിന്ദുക്കൾ ജീവാത്മാവു പരമാത്മാവിങ്കൽ ലയിക്കുന്നതിനു മോക്ഷം എന്നു പറയുന്നു. ആത്മാവ് എന്ന ഒന്നില്ലെന്നു പറയുന്നവർക്കു മോക്ഷം ഈവിധമാകുവാൻ പാടില്ലല്ലോ. നിർവ്വാണപ്രാപ്തിക്കു ജീവനാശംതന്നെ വേണ്ടതില്ല. എന്നാൽ, അതു വേദാന്തികളുടെ ജീവമുക്തി എന്നും പറയുവാൻ പാടില്ല. നിർവ്വാണം എന്നതിനു കാമം, ദ്വേഷം, അജ്ഞാനം, ഇവയിൽനിന്നും മോചിപ്പിക്കപ്പെട്ട സർവ്വസദ്ഗുണസമ്പൂർണ്ണപ്രാപ്തി എന്നാണർത്ഥം. ഈ നിലയെത്തുവാൻ ഉപായമെന്തെന്നു ചോദിച്ചാൽ ജ്ഞാനം തന്നെ. എന്തിന്റെ ജ്ഞാനം? ബുദ്ധവർഗത്തിൽ പതിമ്മൂന്നാമത്തെ ശ്ലോകത്തിൽ പറയുന്ന നാലു സത്യങ്ങളുടെ ജ്ഞാനം തന്നെ.

**ദുഃഖം ദുഃഖസമുൽപാദം ദുഃഖസ്യ ച അതിക്കമം**
**ആര്യം അഷ്ടാംഗികം മാർഗ്ഗം ദുഖൂ പസമഗാമിനം**

ആദ്യത്തെ സത്യം (തത്ത്വം) സംസാരം ദുഃഖമയമാണെന്നാകുന്നു. ജനനം, ജരാ, രോഗം, മരണം, ഇഷ്ടനാശം, അനിഷ്ടയോഗം ഇതുകൊണ്ടു ജന്മം മുഴുവൻ കഴിയും.

രണ്ടാമത്തെ തത്ത്വം ദുഃഖകാരണം തൃഷ്ണയാകുന്നു എന്നാണ്.

തൃഷ്ണയെ നശിപ്പിച്ചാൽ ദുഃഖത്തിനും നാശംവരും എന്നാണു മൂന്നാമത്തെ തത്ത്വം.

തൃഷ്ണയെ നശിപ്പിക്കുവാനുള്ള മാർഗ്ഗത്തെ കാണിച്ചുതരുന്നതാണ് നാലാമത്തെ തത്ത്വം.

ദുഃഖകാരണമായ തൃഷ്ണയെ കളഞ്ഞ് സംസാരസാഗരത്തെ കടന്ന് നിർവ്വാണത്തെ പ്രാപിപ്പാനുള്ള മാർഗ്ഗത്തിന് ആര്യ അഷ്ടാംഗമാർഗം എന്നു പേർ പറയുന്നു. പേരിന്നനുസരിച്ച ഈ മാർഗത്തിൽ താഴെ വിവരിച്ച പ്രകാരം എട്ടു ഭാഗങ്ങളുണ്ട്.

സമ്യഗ്ദൃഷ്ടിസമ്യക്സങ്കല്പംസമ്യഗ്വാക്ക്സമ്യക്കർമ്മംസമ്യഗാജീവംസമ്യഗ് വ്യായാമംസമ്യക്സ്മൃതിസമ്യക്സമാധി.

**സമ്യഗ്ദൃഷ്ടി:**
സംസാരം ദുഃഖമയമാണെന്നും, ലോകം അനിത്യമാണെന്നും, കാര്യകാരണന്യായവും ശരിയായി അറിഞ്ഞിരിക്കുക.

**സമ്യക്സങ്കല്പം**
ശരിയായമോഹം അനിത്യവസ്തുക്കളിൽ തൃഷ്ണയില്ലാതിരിപ്പാനും പ്രാണികളിൽ സ്നേഹമുണ്ടായിരിപ്പാനും തന്റെ ജീവനെ പരോപകാരമാക്കിത്തീർപ്പാനും ഉള്ള മോഹം.

**സമ്യഗ്വാക്ക്**

അർത്ഥം സ്പഷ്ടം, അസത്യം, ഏഷണി, ക്രൗര്യം ഇവകൾ കൂടാതെയുള്ള വാക്ക്.

**സമ്യക്കർമ്മം**

ഹിംസാദിദോഷങ്ങൾ കൂടാതെ സത്കർമ്മം ചെയ്യുക.

**സമ്യഗാജീവം**

മേൽപ്പറഞ്ഞ ദോഷങ്ങളോടു സംബന്ധമില്ലാത്ത ജീവിതം.

**സമ്യഗ് വ്യായാമം**

കുശലോത്സാഹം. കാമക്രോധാദികൾ ദുർവിചാരങ്ങൾ മുതലായവയെ അടക്കി പുണ്യത്തെ വർദ്ധിപ്പിപ്പാനുള്ള ഉത്സാഹം.

**സമ്യക്സ്മൃതി**

നല്ല വിചാരം. സദ്വിഷയങ്ങളിൽ നിശ്ചിത ബുദ്ധിയോടുകൂടിയിരിക്കുക.

**സമ്യക്സമാധി**

ധർമ്മത്തിങ്കൽ മനസ്സുറപ്പിച്ചു ധ്യാനിക്കുക.

മേൽപറഞ്ഞവിധം ജ്ഞാനം വരുത്തി, മനസ്സും വാക്കും കർമ്മവും സദ്വൃത്തിയിലാക്കി, ദോഷരഹിതമായ ജീവിതത്തിൽ പ്രവേശിച്ച്, ഉത്സാഹത്തോടുകൂടി പരോപകാരം ചെയ്തുകൊണ്ടു ജീവിക്കുന്നവൻ, ദുഷ്കർമ്മഫലങ്ങളിൽനിന്നും മോചിപ്പിക്കപ്പെട്ട് സംസാരസാഗരം കടന്ന് സദ്ഗതിയെ പ്രാപിക്കുമെന്നാണ് ബുദ്ധമതത്തിലെ സിദ്ധാന്തം.

ഈ ധർമ്മപദം തർജ്ജമ ചെയ്ത നാരായണൻ നമ്പീശൻ, യാതൊരു പ്രതിഫലേച്ഛയുംകൂടാതെ, ഇതിൽ പ്രതിപാദിപ്പിക്കപ്പെട്ട വിഷയങ്ങളുടെ തത്ത്വങ്ങൾ നാട്ടുകാർ പരക്കെ അറിഞ്ഞി

രിക്കേതാണെന്നുള്ള ഏകവിചാരംകൊണ്ടുമാത്രം വളരെ അദ്ധ്വാനിച്ചു ഇതെഴുതി ഉണ്ടാക്കിയതാണ്. നല്ല ഒരു അകാരാദിയോ വ്യാഖ്യാനമോ ഇല്ലാത്തതിനാലും ചില തെറ്റുകളും ലോപങ്ങളും ഇതിൽ വന്നിട്ടുണ്ടായിരിക്കാം. അവകളെ വായനക്കാർ സദയം ക്ഷമിക്കും എന്നു വിശ്വസിക്കുന്നു. മലയാളത്തിലെ ഈ അവതാരിക കേരളപത്രിക പത്രാധിപർ ചെങ്കളത്ത് കുഞ്ഞിരാമമേനവന്റെ സഹായത്തോടുകൂടി എഴുതിയതാണ്. അവതാരികയിലെ വിഷയങ്ങൾ മുഴുവൻ പ്രൊഫസർ ലക്ഷ്മീനരസുവിന്റെ പുസ്തകത്തിൽനിന്ന് എടുത്തതുമാകുന്നു.

പാലി ഭാഷ സാധാരണ പരിചയം ഇല്ലാത്തതാകയാൽ, പൊതുവിൽ വായനക്കാർക്കു രസിക്കയില്ലായിരിക്കാം. ഇനി വിദ്വാന്മാരാരെങ്കിലും, അത്യാവശ്യം വേ ഭേദഗതികളോടുകൂടി ഇതു സംസ്കൃതഭാഷയിലേക്കു പദ്യരൂപേണ തർജ്ജമ ചെയ്യുന്നതായാൽ പരക്കെ ഉപയോഗിക്കപ്പെടുന്നതായിരിക്കും. മണിപ്രവാളശ്ലോകങ്ങളാക്കിയാൽ ഈ ഗ്രന്ഥം സ്കൂളുകളിൽ പാഠ്യപുസ്തകമായി സ്വീകരിക്കപ്പെടുമെന്നുള്ളതിനും സംശയമില്ല.

**കെ.സി. മാനവേദൻ, 1915**

# 1. യമകവഗ്ഗോ പഠമോ

## യമകവർഗഃ പ്രഥമഃ

സ്ഥാനം: സാവത്ഥീ (ശ്രാവസ്തി) പാത്രം: ചകഖുപാല ഥേര

**മനോപുബ്ബംഗമാ ധമ്മാ1 മനോസേട്ഠാ മനോമയാ**
**മനസാ ചേ പദുട്ഠേന ഭാസതി വാ കരോതി വാ**
**തതോ നം ദുക്ഖമന്വേതി ചക്കം വ വഹതോ പദം 1**

മനപൂർവംഗമാ ധർമ്മാ മനഃശ്രേഷ്ഠാ മനോമയാഃ
മനസാ ചേൽ പ്രദുഷ്ടേന ഭാഷതേ വാ കരോതി വാ
തത ഏനം ദുഃഖമന്വേതി ചക്രമിവ വഹതഃ പദം.

പദാർത്ഥങ്ങൾക്കു ഗുണങ്ങളും സ്ഥിരതയും സ്വരൂപവും കല്പിക്കുന്നതു മനസ്സാകുന്നു. ഒരുവൻ ദുഷ്ടമനസ്സോടുകൂടി സംസാരിക്കുകയോ (കളവു മുതലായതു പറയുകയോ) പ്രവർത്തിക്കുകയോ (പ്രാണിഹിംസാദി ചെയ്യുകയോ) ചെയ്യുന്നതായാൽ വാഹനത്തെ ചക്രമെന്നപോലെ അവനെ ദുഃഖം പിന്തുടരുന്നു.

സാവത്ഥീ മട്ടകുണ്ഡലീ

**മനോപുബ്ബംഗമാ ധമ്മാ മനോസേട്ഠാ മനോമയാ**
**മനസാ ചേ പസന്നേന ഭാസതി വാ കരോതി വാ**
**തതോ നം സുഖമന്വേതി ഛായാ വ അനപായിനീ 2**

മനഃപൂർവ്വംഗമാ ധർമ്മാ മനഃശ്രേഷ്ഠാ മനോമയാഃ
മനസാ ചേൽ പ്രസന്നേന ഭാഷതേ വാ കരോതി വാ
തത ഏനം സുമന്വേതി ഛായേവാനപായിനീ

അ: പദാർത്ഥങ്ങൾ, ഗുണങ്ങൾ, സ്ഥിരത, സ്വരൂപം എന്നിവയെ കല്പിക്കുന്നതു മനസ്സാകുന്നു. മനഃശുദ്ധിയോടെ സംസാരിക്കു

കയോ (സ്തോത്രം മുതലായതു ചൊല്ലുകയോ) പ്രവർത്തിക്കുകയോ ദാനം ചെയ്യുകയോ ചെയ്യുന്നവനെ വിട്ടുപോകാത്ത നിഴലെന്നപോലെ  സുഖം അനുഗമിക്കുന്നു.

ജേതവൻ (സാവത്ഥീ) ഥുല്ലതിസ്സ ഥേര

**അക്കോച്ഛി മം അവധി മം അജിനി മം അഹാസി മേ**
**യേച1 തം ഉപനയ്ഹന്തി വേരം തേസാം ന സമ്മതി** 3

അക്രുക്ഷന്മാമവധീന്മാമജൈഷീന്മാ മഹാർഷീന്മേ
യേ ച തദുപനഹ്യന്തി വൈരം തേഷാം ന ശാമ്യതി

അവൻ എന്നെ ശകാരിച്ചു, അടിച്ചു, തോല്പിച്ചു, മുതൽ പിടിച്ചുപറിച്ചു, എന്നും മറ്റും കരുതിക്കൊണ്ടിരിക്കുന്നവരിൽ വൈരം വിട്ടുപോകുന്നതല്ല.

**അക്കോച്ഛി മം അവധി മം അജിനി മം അഹാസി മേ**
**യേ തം ന ഉപനയ്ഹന്തി വേരം തേസൂപസമ്മതി** 4

അക്രുക്ഷന്മാമവധീന്മാമജൈഷീന്മാമഹർഷീന്മേ
യേ തന്നോപനഹ്യന്തിദ വൈരം തേഷൂപശാമ്യതി

എന്നെ അയാൾ ശകാരിച്ചു, അടിച്ചു, തോല്പിച്ചു, എന്റെ മുതലപഹരിച്ചു എന്നൊന്നും കരുതിക്കൊണ്ടിരിക്കാത്തവരെ വൈരം ബാധിക്കുന്നില്ല.

ജേതവൻ (സാവത്ഥീ) കാലിയക്ഖിനീ

**ന ഹി വേരേന വേരാനി സമ്മന്തീധ കുദാചനം**
**അവേരേന ച സമ്മന്തി ഏസ ധമ്മോ സനന്തനോ** 5

നഹി വൈരേണ വൈരാണീ ശാമ്യന്തീഹ കദാചന
അവൈരേണ ച ശാമ്യന്തി ഏഷ ധർമ്മഃ സനാതനഃ

ദ്വേഷംകൊണ്ടു ദ്വേഷം ശമിക്കുന്നില്ല. ദ്വേഷം മിത്രത്വം (അവൈരം) കൊണ്ടേ നശിക്കുകയുള്ളു. ഇതു സനാതന ധർമ്മമാണ്.

ജേതവൻ (സാവത്ഥീ) കോസംബിക ഭിക്ഖു

**പരേ ച ന വിജാനന്തി മയമേത്ഥ യമാമസേ**
**യേ ച തത്ഥ വിജാനന്തി തതോ സമ്മന്തി മേധഗാ** 6

പരേ ച ന വിജാനന്തി വയമത്ര യംസ്യാമഃ
യേ ച തത്ര വിജാനന്തി തതഃ ശാമ്യന്തി മേധഗാഃ

നാം വൈരംനിമിത്തം നശിച്ചുപോകുന്നു എന്നായി ചിലർ അറിയുന്നില്ല. അതറിയുന്നവർ ഏവ ചിലരോ അവരുടെ ദോഷം ശമിക്കുന്നു.

സാവത്ഥീ ചുല്ലുകാല, മഹാകാല

**സുഭാനുപസ്സിം വിഹരന്തം ഇന്ദ്രിയേഷു അസംവൃതം**
**ഭോജന ഫി അമത്തഞ്ഞും കുസീതം ഹീനവീരിയം**
**തം വേ പസഹതി മാരോ വാതേ രുക്ഖം വ ദുർബ്ബലം** 7

ശുഭമനുപശ്യന്തം വിഹരന്തമിന്ദ്രിയേഷു അസംവൃതം
ഭോജനേ അമാത്രാജ്ഞം2 കുസീദം ഹീനവീര്യം
തം വൈ പ്രസഹതേ മാരോ വൃക്ഷമിവ ദുർബലം

വിഷയഭോഗങ്ങൾ ശുഭങ്ങളാണെന്നു ധരിച്ചും ഇന്ദ്രിയങ്ങളെയൊതുക്കാതെ ഭോജനാദികളിൽ മാത്രം ശ്രദ്ധിച്ചും മടിയനായും നിരുത്സാഹിയായുമിരിക്കുന്നവന് കൊടുങ്കാറ്റ് ദുർബലമായ വൃക്ഷത്തിനെന്നപോലെ മാരൻ (കാമദേവൻ) എളുപ്പത്തിൽ ഭ്രംശം വരുത്തുന്നു.

**അസുഭാനുപസ്സിം വിഹരന്തം ഇന്ദ്രിയേസു സുസംവുതം**
**ഭോജനമഹി ച മത്തഞ്ഞും സദ്ധം ആരദ്ധവീരിയം**
**തം വേ നപ്പ സഹതി മാരോ3 വാതോ സേലം വ പബ്ബതം** 8

അശുഭമനുപശ്യന്തം വിഹരന്തം ഇന്ദ്രിയേഷു സുസംവൃതം
ഭോജനേ ച മാത്രാജ്ഞം ശ്രദ്ധമാരാബ്ധവീര്യം
തം വൈ ന പ്രസഹതേ മാരോ വാതഃ ശൈലമിവ പർവ്വതം

വിഷയങ്ങളിൽ ഭ്രമിക്കാതെയും ഇന്ദ്രിയങ്ങളെ നിഗ്രഹിച്ചും ഭോജനാദികളിൽ മിതവാനായും ശ്രദ്ധ, വീര്യം ഇതുകളോടു കൂടിയുമിരിക്കുന്നവനെ കൊടുങ്കാറ്റിനു ശിലാമയമായ പർവത ത്തെ എന്നപോലെ മാരന് (കാമന്) ഇളക്കുവാൻ കഴിയുന്നതല്ല.

ജേതവൻ(സാവത്ഥീ) ദേവദത്തൻ

**അനിക്കസാവോ കാസാവം വത്ഥം പരിദഹേസ്സതി4**
**അപേതോ ദമസച്ചേന ന സോ കാസാവമരഹതി** 9

അനിഷ്കഷായഃ കാഷായം യോ വസ്ത്രം പരിധാസ്യതി
അപേതോ ദമസത്യാഭ്യാം ന സ കാഷായമർഹതി

ദമ (ഇന്ദ്രിയനിഗ്രഹം)വും സത്യവുമല്ലാത്ത തൃഷ്ണാകഷായത്താൽ മൂടപ്പെട്ടവൻ കാഷായവസ്ത്രം (കാവിവസ്ത്രം) ധരിക്കേണ്ടതില്ല. അവൻ അതിന് അർഹനല്ല.

**യോ ച വന്തകസ്സാവസ്സ സീലേസു സുസമാഹിതോ**
**ഉപേതോ ദമസച്ചേന സ വേ കാസാവ മരഹതി** 10

യശ്ച വാന്തകഷായഃ സ്യാൽ ശീലേഷു1 സുസമാഹിതോ
ഉപേതോ ദമസത്യാഭ്യാം സ വൈ കാഷായമർഹതി

ജിതേന്ദ്രിയനും സത്യവാനും തൃഷ്ണാരഹിതനും ശിക്ഷാശീല യുക്തനും സമാധിനിരതനുമായവൻ (ഭിക്ഷു) യോഗ്യമായ കാഷായവസ്ത്രത്തിന് അർഹനാകുന്നു.

വേണുവൻ (രാജഗൃഹം) സംജയ (അഗ്ഗസാവക)

**അസാരേ സാരമതിനോ സാരേ ചാസാരദസ്സിനോ**
**തേ സാരം നാധിഗച്ഛന്തി മിച്ഛാസ്സങ്കപ്പഗോചരാ** 11

അസാരേ സാരമതയഃ സാരേ ചാസാരദർശിനഃ
തേ സാരം നാധിഗച്ഛന്തി മിഥ്യാസങ്കല്പഗോചരാഃ

അസാരവസ്തുവിൽ സാരബുദ്ധ്യാ ഭ്രമിക്കുകയും സാരത്തിൽ മിഥ്യാത്വം കല്പിക്കുകയും ചെയ്യുന്നവൻ മായാഭ്രമത്തിൽ കിടന്നുഴലുന്നതല്ലാതെ സാരത്തിൽ പ്രവേശിക്കയുണ്ടാവില്ല. (നാസ്തികാദി മതത്തിൽ ഭ്രമിച്ചും സനാതനധർമ്മത്തിൽ തെറ്റി ദ്ധരിച്ചും കഴിയുന്നവൻ നിർവ്വാണത്തെ പ്രാപിക്കയില്ലെന്നർത്ഥം)

**സാരം ച സാരതോ ഞത്വാ അസാരം ച അസാരതോ**
**തേ സാരം അധിഗച്ഛന്തി സമ്മാ സങ്കപ്പഗോചരാ** 12

സാരം ച സാരതോ ജ്ഞാത്വാ അസാരം ച അസരതഃ
തേ സാരമധിഗച്ഛന്തി സമ്യക്സങ്കല്പഗോചരാഃ

സാരത്തെ സാരമെന്നും അസാരത്തെ അസാരമെന്നും വാസ്തവം പോലെ ധരിക്കുന്നവൻ നേർവഴിക്കു പോകുന്നതുകൊണ്ട് സാര ത്തിൽ എത്തുന്നു.

ജേതവൻ (സാവത്ഥീ) നന്ദഥേര

**യഥാ അഗാരം ദുച്ഛന്നം വുട്ഠി സമതിവിജ്ഝതി**
**ഏവം അഭാവിതം ചിത്തം രാഗോ സമതി വിജ്ഝതി** 13

യഥാഗാരം ദുച്ഛന്നം വൃഷ്ടിഃ സമതിവിധ്യതി

ഏവമഭാവിതം ചിത്തം രാഗസ്സമതിവിധ്യതി

മേൽപ്പുര വേണ്ടതുപോലെ മേയാത്ത ഒരു വീട്ടിനകത്തു വർഷ ധാരകളെന്നപോലെ സുശിക്ഷിതമല്ലാത്ത മനസ്സിൽ രാഗാദികൾ കടന്നു കൂടുന്നു.

**യഥാ അഗാരം സുച്ഛന്നം വുട്ഠി ന സമതി വിജ്ഝതി**
**ഏവം സുഭാവിതം ചിത്തം രാഗോ ന സമതി വിജ്ഝതി 14**

യഥാഗാരം സുച്ഛന്നം വൃഷ്ടിർ ന സമതി വിധ്യതി
ഏവം സുഭാവിതം ചിത്തം രാഗോ ന സമതി വിധ്യതി

പുര നല്ലവണ്ണം മേഞ്ഞിട്ടുള്ള വീട്ടിനകത്തു മഴ കടക്കുന്നതല്ല. അതുപോലെ തന്നെ ശിക്ഷിതമായ മനസ്സിലേയ്ക്കു രാഗാദിയും പ്രവേശിക്കുന്നതല്ല.

വേണുവൻ (രാജഗൃഹം) ചുന്ദസുകോരിക

**ഇധ സോചതി പേച്ച സോചതി പാപകാരീ ഉഭയത്ഥ സോചതി**
**സോ സോചതി സോ വിഹഞ്ഞതി ദിസ്വാ കമ്മകിലിട്ഠമത്തനോ 15**

ഇഹ ശോചതി പ്രേത്യ ശോചതി പാപകാരീ ഉഭയത്ര ശോചതി
സ ശോചതി സ വിഹന്യതേ ദൃഷ്ട്വാ കർമ്മ ക്ലിഷ്ടമാത്മനഃ

പാപകർമ്മം ചെയ്യുന്നവനു ഇഹലോകത്തിലും പരലോകത്തിലും ഒരുപോലെ ക്ലേശിക്കേണ്ടിവരുന്നു. അവൻ തന്റെ കർമ്മം പാപമാണന്നറിഞ്ഞുകൊണ്ട് പിന്നെയും പിന്നെയും പശ്ചാത്താപത്തോടുകൂടി ക്ലേശം അനുഭവിച്ചുകൊണ്ടിരിക്കുന്നു.

ജേതവൻ (സാവത്ഥീ) ധമ്മിക ഉപാസക

**ഇധ മോദതി പേച്ച മോദതി കതപുഞ്ഞോ ഉഭയത്ഥ മോദതി**
**സോ മോദതി സോ പമോദതി ദിസ്വാ കമ്മവിസുദ്ധിമത്തനോ 16**

ഇഹ മോദതേ പ്രേത്യ മോദതേ കൃതപുണ്യ ഉഭയത്ര മോദതേ

സ മോദതേ സ പ്രമോദതേ ദൃഷ്ട്വാ കർമ്മവിശുദ്ധിമാത്മനഃ

പുണ്യാത്മാവ് ഇഹത്തിലും പരത്തിലും ഒരുപോലെ മോദിക്കുന്നു. അവന്റെ കർമ്മം പരിശുദ്ധമാണെന്നറിഞ്ഞു പിന്നെയും പിന്നെയും അതിയായി ആനന്ദിക്കുന്നു.

ജേതവൻ (സാവത്ഥീ) ദേവദത്ത

**ഇധ തപ്പതി പേച്ച തപ്പതി പാപകാരീ ഉഭയത്ഥ തപ്പതി**
**പാപം മേ കതം തി തപ്പതി ഭിയ്യോ തപ്പതിദുഗ്ഗതിം ഗതോ** 17

ഇഹ തപ്യതി പ്രേത്യ തപ്യതി പാപകാരീ ഉഭയത്ര തപ്യതി
പാപം മയാ കൃതമിതി തപ്യതി ഭൂയസ്തപ്യതി ദുർഗതിം ഗതഃ

പാപികൾ ഇഹത്തിലും പരത്തിലും ഒരുപോലെ ദുഃഖിക്കുന്നു. അവർ തങ്ങൾ ചെയ്യുന്നതു പാപമാണന്നറിഞ്ഞുകൊണ്ട് ദുഃഖിച്ചു ദുഃഖിച്ചു നരകത്തെ പ്രാപിക്കുന്നു.

ജേതവൻ (സാവത്ഥി) സുമനാദേവി

**ഇധ നന്ദതി പേച്ച നന്ദതി കതപുഞ്ഞോ ഉഭയത്ഥ നന്ദതി**
**പുഞ്ഞം മേ കതം തി നന്ദതി ഭിയ്യോ നന്ദതി സുഗ്ഗതിം ഗതോ** 18

ഇഹ നന്ദതി പ്രേത്യ നന്ദതി കൃതപുണ്യ ഉഭയത്ര നന്ദതി
പുണ്യം മയാ കൃതമിതി നന്ദതി ഭൂയോ നന്ദതി സുഗതിം ഗതഃ

പുണ്യവാൻ ഇഹലോകത്തിലും പരലോകത്തിലും ഭേദംകൂടാതെ ആനന്ദമനുഭവിക്കുന്നു. അവൻ താൻ ചെയ്തതു പുണ്യമാണെന്നറിഞ്ഞു അഭിനന്ദിക്കയും അവസാനത്തിൽ സ്വർഗ്ഗത്തെ പ്രാപിക്കുകയും ചെയ്യുന്നു.

ജേതവൻ (സാവത്ഥി) രണ്ടുസഹായകഭിക്ഷുക്കൾ

**ബഹും പി ചേ സംഹിതം ഭാസമാനോ**
**ന തക്കരോ ഹോതി നരോ പമത്തോ**

**ഗോപോ വ ഗാവോ ഗണയം പരേസം**
**ന ഭാഗവാ സാമഞ്ഞസ്സ ഹോതി** 19

ബഹുമപി ചേൽ സംഹിതാം ഭാഷമാണോ
ന തൽകരോ ഭവതി ഭവതി നരഃ പ്രമത്തഃ
ഗോപ ഇവ ഗാ ഗണയൻ പരേഷാം
ന ഭാഗവാൻ ശ്രാമണ്യസ്യ ഭവതി1

യാതൊരു മനുഷ്യൻ അന്യനു പാരമാർത്ഥികങ്ങളായ ഉപദേശങ്ങളെ ധാരാളം ചെയ്യുന്നുവെങ്കിലും ഉപദേശങ്ങൾക്കനുസരിച്ചുള്ള അനുഷ്ഠാനങ്ങളൊന്നും താൻ ചെയ്യതെയും പ്രമത്തനായുമിരിക്കുന്നുവോ അവൻ കൂലി കിട്ടുവാൻ വേണ്ടി അന്യന്റെ പശുക്കളെ ഗണിക്കുന്ന(മേയ്ക്കുന്ന) ഒരു ഇടയനു തുല്യനാകുന്നു.

**അപ്പം പി ചേ സംഹിതം ഭാസമാനോ**
**ധമ്മസ്സ ഹോതി അനുധമ്മചാരീ**
**രാഗം ച ദോസം ച പഹായ മോഹം**
**സമ്മപ്പജാനോ സുവിമുത്ത ചിത്തോ**
**അനുപാദിയാനോ ഇധ വാ ഹുരം വാ**
**സ ഭാഗവാ സാമഞ്ഞസ്സ ഹോതി** 20

അല്പമപി ചേത്സംഹിതാം ഭാഷമാണോ
ധർമ്മസ്യ ഭവത്യനുധർമ്മചാരീ
രാഗം ച ദ്വേഷശ്ച പ്രഹായ മോഹം
സമ്യക്പ്രജ്ഞാനഃ സുവിമുക്തചിത്തഃ
അനുപാദദാനഃ ഇഹ വാ പരത്ര വാ
സ ഭാഗവാൻ ശ്രാമണ്യസ്യ ഭവതി

ഒരുവൻ ഉപദേശപ്രസംഗങ്ങൾ കുറെ കുറച്ചാലും ഉപദേശപ്രകാരമുള്ള ധർമ്മാചരണങ്ങളെ ചെയ്തും രാഗദ്വേഷമോഹ

ങ്ങളെ വിട്ടൊഴിച്ചും തത്ത്വത്തെയറിഞ്ഞും വിമുക്താത്മാവായും ഐഹികവും പാരത്രികവുമായി യാതൊരു കാമവുമില്ലാതയും കാലക്ഷേപം ചെയ്യുന്നതായാൽ അവൻ പരമോത്തമമായ മോക്ഷപദത്തിന്റെ ഭാഗഭാക്കായി ഭവിക്കുന്നതാണ്.

# 2. അപ്പമാദവഗ്ഗോ ദുതിയോ

## അപ്രമാദവർഗഃ ദ്വിതീയഃ

ഘോസിതാരാമ (കോസാംബി) സമാവതീ

**അപ്പമാദോ അമതപദം പമാദോ മച്ചുനോ പദം**
**അപ്പമത്താ ന മീയന്തി യേ പമത്താ യഥാ മതാ** 1

അപ്രമാദോƒമൃത പദം പ്രമാദോ മൃത്യോഃ പദം
അപ്രമത്താ നമ്രിയന്തേ യേ പ്രമത്താ യഥാമൃതാഃ

(ധർമാചരണത്തിൽ) അപ്രമാദം (അതിശ്രദ്ധ) എന്നതു മുക്തിക്കു മാർഗമാകുന്നു. അപ്രമത്തന്മാർ മരിക്കുന്നില്ല. പ്രമത്തന്മാർ (നിരുത്സാഹികൾ) മൃതതുല്യരാകുന്നു.

**ഏതം വിസേസതോ ഞത്വാ അപ്പമാദമ്ഹി പണ്ഡിതാ**
**അപ്പമാദേ പമോദന്തി അരിയാനം ഗോചരേ രതാഃ** 2

ഏതം വിശേഷതോ ജ്ഞാത്വാ അപ്രമാദേ പണ്ഡിതാ
അപ്രമാദേ പ്രമോദന്താ ആര്യാണാം ഗോചരേ രതാഃ

ഈ വിധം പ്രത്യക്ഷമായി അറിഞ്ഞു അപ്രമാദത്തിൽ പരിജ്ഞാനമുള്ളവൻ അപ്രമാദത്തിൽ മോദിക്കുന്നു. ആര്യധർമ്മത്തിൽ എപ്പോഴും (സദാ എന്നും പാഠഭേദം) സന്തോഷിക്കുന്നു.

**തേ ഝായിനോ സാതതികാ നിച്ചം ദള്ഹ പരക്കമാ**
**ഫുസന്തി ധീരാ നിബ്ബാണം യോഗ4 ക്ഖേമം അനുത്തരം** 3

തേ ധ്യായിനോ സതതം നിത്യം ദൃഢപരാക്രമാഃ
സ്പൃശന്തി ധീരാ നിർവ്വാണം5 യോഗക്ഷേമമനുത്തരം

ധ്യാനരതന്മാരും, സാത്വികന്മാരും ദൃഢപരാക്രമികളുമായ വിദ്വാന്മാർ പരമമുക്തിയാകുന്ന നിർവ്വാണത്തെ പ്രാപിക്കുന്നു.

വേണുവൻ (രാജഗൃഹം) കുംഭഘോസക

**ഉട്ഠാനവതോ സതിമതോ സുചികമ്മസ്സ നിസമ്മകാരിനോ**
**സഞ്ഞതസ്സ ച ധമ്മജീവിനോ അപ്പമത്തസ്സ യസോഭിവഡ്ഢതി 4**

ഉത്ഥാനവതഃ സ്മൃതിമതഃ ശുചികകർമ്മണോ നിശമ്യകാരിണഃ
സംയതസ്യ ച ധർമ്മജീവനോƒപ്രമത്തസ്യ യശോഭിവർദ്ധതേ

ജാഗരണശീലനും സ്മൃതിമാനും സദാചാരനിരതനും സൂക്ഷ്മ ജ്ഞാനിയും ജിതേന്ദ്രിയനും ധർമ്മജീവിയും അപ്രമത്തനുമായ മനുഷ്യന്റെ കീർത്തി ഏറ്റവും വർദ്ധിക്കുന്നു.

വേണുവൻ (രാജഗൃഹം) ചുല്ലുപന്ഥക ഥേര

**ഉട്ഠാനേനപ്പമാദേന സംയമേന ദമേന ച**
**ദീപം കയിരാഥ മേധാവീ യം ഓഘോ നാഭികീരതി 5**

ഉത്ഥാനേനാപ്രമാദേന സംയമേന ദമേന ച
ദ്വീപം കുർവ്വന്തി മേധാവീ യമോഘോ നാഭികിരതി

വിദ്വജ്ജനം ഉദ്യോഗം, അപ്രമാദം, സംയമം, ദമനം ഇതുകളെ കൊണ്ട് ഒരു ദ്വീപിനെ സൃഷ്ടിക്കുന്നു. അതിനെ ഏതൊരു വെള്ള പ്പൊക്കവും മുക്കിക്കളയുകയില്ല.

**പമാദമനുയുഞ്ജന്തി ബാലാ ദുമ്മേധിനോ ജനാ**
**അപ്പമാദം ച മേധാവീ ധനം സേട്ഠം വ രക്ഖതി 6**

പ്രമാദമനുയുഞ്ജന്തി ബാല ദുർമ്മേധസോ ജനാ
അപ്പമാദം ച മേധാവീ ധനം ശ്രേഷ്ഠമിവ രക്ഷതി

മന്ദബുദ്ധികൾ പ്രമാദത്താൽ ധർമ്മകാര്യവിഭ്രഷ്ടരായിട്ടു വിഷയ വാസനയിങ്കൽ ലയിക്കുന്നു. വിദ്വാനാകട്ടെ ധർമ്മത്തെ (അപ്രമാ ദത്തെ) അമൂല്യധനത്തെ എന്നപോലെ രക്ഷിക്കുന്നു.

**മാ പമാദമനുയുഞ്ജേഥ മാ കാമരതിസന്ഥവം**
**അപ്പമത്തോ ഹി ഝായന്തോ പപ്പോതി വിപുലം സുഖം** 7

മാ പ്രമാദമനുയുഞ്ജീത മാ കാമരതിസംസ്തവം
അപ്രമത്തോ ഹി ധ്യായൻ പ്രാപ്നോതി വിപുലം സുഖം

ധർമ്മകാര്യങ്ങളിൽ ആലസ്യമോ വിഷയഭോഗങ്ങളിൽ തൃഷ്ണയോ അരുത്. അപ്രമത്തൻ, ഉത്സാഹത്തോടെ ധ്യാനശീലനായിരിക്കുന്നവൻ വിപുലമായ സുത്തെ പ്രാപിക്കുന്നു.

ജേതവൻ മഹാകസ്സപ

**പമാദം അപ്പമാദേന യദാ നുദതി പണ്ഡിതോ**
**പഞ്ഞാപാസാദമാരുഹ്യ അസോകോ സോകിനീം പജാം**
**പബ്ബതട്ഠോ വ ഭുമ്മട്ഠോ ധീരോ ബാലേ അവേക്ഖതി** 8

പ്രമാദപ്രമാദേന യദാ നുദതി പണ്ഡിതഃ
പ്രജ്ഞാപ്രാസാദമാരുഹ്യ അശോകഃ ശോകിനീം പ്രജാം
പർവ്വതസ്ഥ ഇവ ഭൂമിസ്ഥാൻ ധീരോ ബലാനവേക്ഷതേ

ചതുരനായ ഏതൊരു പണ്ഡിതൻ ആകുന്നു അപ്രമാദം കൊണ്ടു പ്രമാദത്തെ അകറ്റുന്നത് ആ ധീരൻ പ്രജ്ഞയാകുന്ന ഉന്നത പ്രാസാദത്തിൽ കയറി ക്ലേശരഹിതനായിട്ടു ദുഃഖനിമഗ്നന്മാരായ മൂഢന്മാരെ പർവ്വതപൃഷ്ഠത്തിൽ നിൽക്കുന്നവൻ ഭൂമദ്ധ്യത്തിൽ നിൽക്കുന്നവരെ എന്നപോലെ നോക്കുന്നു.

ജേതവൻ ദ്വേസഹായക ഭിക്ഖു

**അപ്പമത്തോ പമത്തേസു സുത്തേസു ബഹുജാഗരോ**
**അബലസ്സം വ സീഘസ്സോ ഹിത്വാ യാതി സുമേധസോ** 9

അപ്രമത്തഃ പ്രമത്തേഷു സുപ്തേഷു ബഹുജാഗരഃ
അബലാശ്വമിവ ശീഘ്രാശ്വോ ഹിത്വാ യാതി സുമേധാഃ

ബുദ്ധിമാൻ അലസന്മാരുടെയിടയിൽ ഉത്സാഹിയും നിദ്രാലുക്കളുടെ ഇടയിൽ ജാഗരൂകനുമായി വേഗമേറിയ കുതിര ക്ഷീണിച്ച കുതിരയെ അതിക്രമിക്കുന്നതുപോലെ ഗമിക്കുന്നു.

വേസാലീ (വൈശാലീ) കൂടാഗാരം മഹാലി

**അപ്പമാദേന മഘവാ ദേവാനാം സേട്ഠതം ഗതോ**
**അപ്പമാദം പസംസന്തി പമാദോ ഗരഹിതോ സദാ** 10

അപ്രമാദേന മഘവാ ദേവാനാം ശ്രേഷ്ഠതാം ഗത:
അപ്രമാദം പ്രശംസന്തി പ്രമാദോ ഗർഹിതഃ സദാ

അപ്രമാദം നിമിത്തമാകുന്നു മഘവാവ് (ഇന്ദ്രൻ) ദേവന്മാരിൽ ശ്രേഷ്ഠതയെ ലഭിച്ചത്. വിദ്വാന്മാർ അപ്രമാദത്തെ പ്രശംസിക്കുന്നു. പ്രമാദം എപ്പോഴും നിന്ദിതമാകുന്നു.

ജേതവൻ അഞ്ഞതര (അന്യതര) ഭിക്ഖു

**അപ്പമാദരതോ ഭിക്ഖു പമാദേ ഭയദസ്സി വാ**
**സംയോജനം അണും ഥൂ ലം ഡഹം അഗ്ഗീവ ഗച്ഛതി** 11

അപ്രമാദരതോ ഭിക്ഷുഃ പ്രമാദേ ഭയദർശീ വാ
സായോജനമണു സ്ഥൂലം ദഹന്നഗ്നിരിവ ഗച്ഛതി

അപ്രമാദരതനായും പ്രമാദത്തിൽ ഭയത്തോടുകൂടിയുമിരിക്കുന്ന ഭിക്ഷു സാരങ്ങളും അസാരങ്ങളുമായ ബന്ധങ്ങളെ ദഹിപ്പിച്ചു അഗ്നിയെപ്പോലെ ഗമിക്കുന്നു.

**അപ്രമാദരതോ ഭിക്ഖു പമാദേ ഭയദസ്സി വാ**
**അഭബ്ബോ പരിഹാനായ നിബ്ബാണസ്സേവ സന്തികേ** 12

അപ്രമാദരതോ ഭിക്ഷുഃ പ്രമാദേ ഭയദർശീ വാ
അഭവ്യഃ പരിഹാണായ നിർവ്വാണസ്യൈവാന്തികേ

അപ്രമാദരതനായും പ്രമാദത്താൽ ഭയദർശിയുമായിരിക്കുന്ന യോഗി ധർമ്മഭ്രഷ്ടനായി വരുവാനിടയില്ല. നിർവ്വാണപ്രാപ്തിക്കു തന്നെ അടുക്കുന്നു.

# 3. ചിത്തവഗ്ഗോ തിതീയോ

## ചിത്തവർഗസ്തൃതീയഃ

ചാലിക് പബ്ബത് മേഘിയ ഥേര

**ഫന്ദനം ചപലം ചിത്തം ദുരക്ഖം ദുന്നിവാരയം**
**ഉജും കരോതി മേധാവീ ഇഷുകാര ഇവ തേജനം** 1

സ്പന്ദനം ചപലം ചിത്തം ദുരക്ഷ്യം ദുർനിവാര്യം
ഋജും കരോതി മേധാവീ ഇഷുകാര ഇവ തേജനം

(ഭയത്താൽ) വിറയ്ക്കുന്നതും (സംശയാദിയാൽ) ചഞ്ചലവും ഒതുക്കുവാനും അടക്കുവാനും പ്രയാസമുള്ളതുമായ മനസ്സിനെ ആയുധവേലക്കാരൻ അമ്പിനെ ചൊവ്വാക്കുന്നതുപോലെ ബുദ്ധിമാൻ നേരെയാക്കി നിറുത്തുന്നു.

**വാരിജോ വ ഥലേ ഖിത്തോ ഓകമോകത ഉബ്ഭതോ**
**പരിഫന്ദതിദം ചിത്തം മാരധേയ്യം പഹാതവേ** 2

വാരിജ ഇവ സ്ഥലേ ക്ഷിപ്ത ഉദകസ്യൗകത ഉത്ഭൂതഃ
പരിസ്പന്ദത ഇദം ചിത്തം മാരധേയം പ്രഹാതും

ജലചരമായ മത്സ്യത്തെ പിടിച്ചു കരയ്ക്കിട്ടാൽ ഏതുവിധം പിടയ്ക്കുന്നുവോ അതേവിധം കാമാധീനമായ മനസ്സു സ്വസ്ഥാനം വിടുമ്പോൾ പിടയ്ക്കുന്നു.

സാവത്ഥീ അഞ്ഞതര ഭിക്ഖു

**ദുന്നിഗ്ഗഹസ്സ ലഹുനോ യത്ഥകാമനിപാതിനോ**
**ചിത്തസ്സ ദമഥോ സാധു ചിത്തം ദന്തം സുഖാവഹം** 3

ദുർനിഗ്രഹസ്യ ലഘുനഃ യത്ര കാമനിപാതിനഃ
ചിത്തസ്യ ദമഥഃ സാധു ചിത്തം ദാന്തം സുഖാവഹം

ബുദ്ധിമാൻ ഒതുക്കാൻ കഴിയാത്തതും ഉറപ്പില്ലാത്തതും വ്യാമോഹവത്തുമായ ചിത്തത്തെ സ്വാധീനിക്കേണ്ടതാകുന്നു. ദമനം ചെയ്യപ്പെട്ട ചിത്തം സുഖത്തെ ചെയ്യുന്നു.

സാവത്ഥീ ഉത്കണ്ഠിതനായ ഒരു ഭിക്ഷു

**സുദുദ്ദസം സുനിപുണം യത്ഥകാമനിപാതിനം**
**ചിത്തം രക്ഖേഥ മേധാവീ ചിത്തം ഗുത്തം സുഖാവഹം** **4**

സുദുർദർശം സുനിപുണം യത്രകാമനിപാതി
ചിത്തം രക്ഷേന്മേധാവീ ചിത്തം ഗുപ്തം സുഖാവഹം

ജ്ഞാനഗോചരമല്ലാതെ അത്യന്തം സുനിപുണമാകുംവണ്ണം രൂപാദി വിഷയങ്ങളിൽ വിഹരിക്കുന്ന മനസ്സിനെ പണ്ഡിതൻ ഒതുക്കേണ്ടതാണ്. ഒതുക്കപ്പെട്ട മനസ്സു സുകരമാകുന്നു.

സാവത്ഥീ സംഘരക്ഖിത

**ദൂരംഗമം ഏകചരം അസരീരം ഗുഹാസയം**
**യേ ചിത്തം സംയമേസ്സന്തി മോക്ന്തി മാരബന്ധനാ** **5**

ദൂരംഗമമേകചരം അശരീരം ഗുഹാശയം
യേ ചിത്തം സംയംസ്യന്തി മോക്ഷ്യന്തേ മാരബന്ധനാൽ

ദൂരസഞ്ചാരിയും ഏകാകിയും നിരാകാരവും ശരീര ഗുഹാശയവുമായ ചിത്തത്തെ അടക്കുന്നുതേവരോ അവർ മാരബന്ധനത്തിൽ നിന്നു വേർപെടുന്നു.

സാവത്ഥീ ചിത്തഹത്ഥ

**അനവട്ഠിതചിത്തസ്സ സദ്ധമ്മം അവിജാനതോ**
**പരിപ്ലവപസാദസ്സ പഞ്ഞാ ന പരിപൂരതി** 6

അനവസ്ഥിതചിത്തസ്യ സദ്ധർമ്മമവിജാനതഃ
പരിപ്ലവപ്രസാദസ്യ പ്രജ്ഞാ ന പരിപൂര്യതേ

അനവസ്ഥിതചിത്തനും ധർമ്മബോധമില്ലാത്തവനും മനസ്സമാധാനമില്ലാത്തവനും ആയവനു പ്രജ്ഞ (വിശേഷജ്ഞാനം) പരിപൂർണ്ണമാകുന്നതല്ല.

**അനവസ്സുത ചിത്തസ്സ അനന്വാഹത ചേതസോ**
**പുഞ്ഞപാപപഹീനസ്സ നത്ഥി ജാഗരതോ ഭയം** 7

അനവസ്രുത ചിത്തസ്യ അനന്വാഹതചേതസഃ
പുണ്യപാപപ്രഹീണസ്യ നാസ്തി ജാഗ്രതോ ഭയം.

മോഹാദി തീവ്രധാരയാൽ മനശ്ചാഞ്ചല്യം ബാധിക്കാത്തവനും ചിത്തഭ്രാന്തിയില്ലാത്തവനും പുണ്യപാപങ്ങളെ മോചിച്ചവനും ജാഗരൂകനുമായ മനുഷ്യനു ഭയമുണ്ടാവുകയില്ല.

സാവത്ഥീ വിപസ്സകഭിക്ഷു

**കുംഭൂപമം കായമിമം വിദിത്വാ**
**നഗരൂപമം ചിത്തമിദം ഠപിത്വാ**
**യോധേഥ മാരം പഞ്ഞായുധേന**
**ജിതം ച രക്ഖേ അനിവേസതോ സിയാ** 8

കുംഭോപമം കായമിമം വിദിത്വാ
നഗരോപമം ചിത്തമിദം സ്ഥാപയിത്വാ
യുധ്യേത മാരം പ്രജ്ഞായുധേന
ജിതം ച രക്ഷേദനിവേശനഃ സ്യാൽ

ഈ ദേഹം മൺകുടം പോലെ ക്ഷണഭംഗുരമാണെന്നും ചിത്തം കോട്ടപോലെ ഉറപ്പുള്ളതാണെന്നും അറിഞ്ഞ് ജ്ഞാനശ്ഗം കൊണ്ടു മാരനെ എതിർത്തുകൊൾവിൻ. ഉല്ലാസകരങ്ങളായ വിനോദങ്ങളിൽ ഏർപ്പെട്ടുപോകാതെ അങ്ങിനെ സമ്പാദിച്ച ജയത്തെ രക്ഷിച്ചുകൊണ്ടു ശ്രദ്ധയോടുകൂടിയിരിക്കുവിൻ.

സാവത്ഥീ പുതിഗത്തതിസ്സ

**അചിരം വതയം കായോ പഠവിം അതിസേസ്സതി**
**ഛുദ്ധോ അപേതവിഞ്ഞാണോ നിരത്ഥം വ2 കലിംഗരം 9**

അചിരം ബതായം കായഃ പൃഥിവീമധിശേഷ്യതേ
ക്ഷുദ്രോƒപേതവിജ്ഞാനോ നിരർത്ഥമിവ കലിംഗരം

തുച്ഛമായ ഈ ദേഹം പ്രജ്ഞവിട്ട് അല്പകാലംകൊണ്ട് ഉപയോഗ മില്ലാത്ത മരക്കഷണംപോലെ മണ്ണിൽ പതിച്ചുകൂടുന്നതാണ്.

കോസലജനപദം നന്ദഗോപാല

**ദിസോ ദിസം യം തം കയിരാ വേരീ വാ പന വേ രിതാ**
**മിച്ഛാപണിഹിതം ചിത്തം പാപിയോ നം തതോ കരേ 10**

ദ്വിട് ദ്വിഷം യൽ കുര്യാൽ വൈരീ വാ പുനർവൈരിണം
മിഥ്യാ പ്രണിഹിതം ചിത്തം പാപീയാംസമേനം തതഃ കുര്യാൽ

ദ്വേഷിക്കപ്പെട്ടവൻ ദ്വേഷിച്ചുവനു ദ്വേഷം ചെയ്യുന്നു. വൈരികളും പരസ്പരം ദ്വേഷം ചെയ്യുന്നു. അസത്യത്തിൽ പ്രവേശിച്ച മനസ്സ് ഇവ രണ്ടിലുമ്മധികം പാപകരമായിട്ടുള്ളതാണ്.

ജേതവൻ (സാവത്ഥീ) സോരെയ്യഥേര

**ന തം മാതാ പിതാ കയിരാ അഞ്ഞേ വാപി ച ഞാതകാ**
**സമ്മാപണിഹിതം ചിത്തം സേയ്യസോ നം തതോ കരേ 11**

**ന തന്മാതാപിതരൗ കുര്യാതാമന്യേ ചാപി ച ജ്ഞാതികാഃ**
**സമ്യക്പ്രണിഹിതം ചിത്തം ശ്രേയാംസമേനം തതഃ കുര്യാൽ**

മാതാപിതാക്കളിൽനിന്നോ മറ്റു ബന്ധുക്കളിൽനിന്നോ ഉണ്ടാവുന്ന ഗുണത്തേക്കാളധികം ഗുണം സത്യനിഷ്ഠയോടുകൂടിയിരിക്കുന്ന മനസ്സിൽ നിന്നു ഒരുവനുണ്ടാകുന്നതാണ്.

# 4. പുപ്ഫവഗ്ഗോ ചതുത്ഥോ

## പുഷ്പവർഗശ്ചതുർത്ഥഃ

സാവത്ഥി പഞ്ചശത

**കോ ഇമം പഠവീം വിജേസ്സതി യമലോകം ച ഇമം സദേവകം**
**കോ ധമ്മപദം സുദേശിതം കൂസലോ പുപ ഫ് മിവ പലേസ്സതി 1**

ക ഇമാം പൃഥിവീം വിജേഷ്യതി യമലോകം ചേമം സദേവകം
കോ ധർമ്മപദം സുദേശിതം കുശലഃ പുഷ്പമിവ പ്രചേഷ്യതി

ഭൂലോകവും യമലോകവും, ദേവലോകവും ജയിപ്പാൻ ആരു ശക്തനാകുന്നു? സമർത്ഥനായ മാലാകാരൻ പുഷ്പങ്ങളെ എന്ന പോലെ ധർമ്മപദമെന്ന ബുദ്ധോപദേശത്തെ തരംതിരിച്ചു മനസ്സി ലാക്കുവാൻ ആർക്കു കഴിയും?

**സേഖോ പഠവീം വിജേസ്സതി**
**യമലാകഞ്ച ഇമം സദേവകം**
**സേഖോ ധമ്മപദം സുദേസിതം**
**കൂസലോ പുപ്ഫമിവ പ്രചേഷ്യതി 2**

ശൈക്ഷഃ പൃഥവീം വിജേഷ്യതി
യമലോകഞ്ചേമം സദേവകം
ശൈക്ഷോ ധർമ്മപദം സുദേശിതം
കുശലഃ പുഷ്പമിവ പ്രചേഷ്യതി

ബുദ്ധശിഷ്യൻ ഭൂമിയും, യമലോകവും ദേവലോകവും ജയി ക്കുന്നു. ഒരു ശിഷ്യൻ ചതുരനായ മാലാകാരൻ പുഷ്പസഞ്ചയ ങ്ങളെ തരം തിരിക്കുന്നതുപോലെ ബുദ്ധോപദേശമായ ധർമ്മ പദത്തെ വകതിരിച്ചു ഗ്രഹിക്കുന്നു.

സാവത്ഥീ — മരീചികമ്മട്ഠാനിക ഥേര

**ഫേണൂപമം കായമിമം വിദിത്വാ മരീചിധമ്മം അഭിസംബുധാനോ**
**ഛേത്വാന മാരസ്സ പപുഫ്കാനി അദസ്സനം മച്ചുരാജസ്സ ഗച്ഛേ** 3

ഫേനോപമം കായമിമം വിദിത്വാ മരീചിധർമ്മം അഭിസംബുധാനഃ
ഛിത്വാ മാരസ്യ പ്രപുഷ്പകാണി അദർശനം മൃത്യുരാജസ്യ ഗച്ഛേൽ

ദേഹം വെള്ളത്തിലെ പോളപോലെയുള്ളതും, മൃഗതൃഷ്ണപോലെ സത്വമില്ലാത്തതുമാണെന്ന് ആരു ഗ്രഹിക്കുന്നുവോ അവൻ മാരന്റെ പുഷ്പമയമായ ശരത്തെ ഭഞ്ജിക്കുന്നു, മൃത്യുരാജനെ ഒരിക്കലും കാണുകയില്ല.

സാവത്ഥീ — വിഡു ഡുഭ

**പുപ്ഫാനി ഹേവ പചിനന്തം വ്യാസത്തമനസം നരം**
**സുത്തം ഗാമം മഹോഘോ വ മച്ചു ആദായ ഗച്ഛതി** 4

പുഷ്പാണി ഹ്യേവ പ്രചിന്വന്തം വ്യാസക്തമനസം നരം
സുപ്തം ഗ്രാമം മഹൗഘ ഇവ മൃത്യുരാദായ ഗച്ഛതി

പുഷ്പങ്ങളെ പറിച്ചെടുക്കുന്നപോലെ വിഷയരസങ്ങളെ അനുഭവിച്ചുകൊണ്ടിരിക്കുന്നവനെ സുപ്തമായിരിക്കുന്ന ഗ്രാമത്തെ വെള്ളപ്പൊക്കമെന്നപോലെ മൃത്യു തട്ടിക്കൊണ്ടുപോകുന്നു.

സാവത്ഥീ — പതിപൂതിക

**പുപ്ഫാണി ഹേവ പചിന്നന്തം വ്യാസത്തമനസം നരം**
**അതിത്തം അവ കാമേസൂ അന്തകോ കുരുതേ വസം** 5

പുഷ്പാണി ഹ്യേവ പ്രചിനന്ത്വം വ്യാസക്തമനസം നരം
അതൃപ്തമേവ കാമേഷു അന്തകഃ കുരുതേ വശം

പുഷ്പങ്ങളെ സഞ്ചയിക്കുന്നതുപോലെ വിഷയരസങ്ങളെ സഞ്ചയിക്കുകയും കാമഭോഗങ്ങളിൽ അലംഭാവമില്ലാതിരിക്കുകയും ചെയ്യുന്ന മൂഢൻ അന്തകന് അധീനനാകുന്നു.

സാവത്ഥീ മച്ഛരിയകോസിയ സേട്ഠി

**യഥാപി ഭമരോ പുപ്ഫം വണ്ണഗന്ധം അഹേഠയം**
**പലേതി രസമാദായ ഏവം ഗാമേ മുനീ ചരേ** 6

യഥാപി ഭ്രമരഃ പുഷ്പം വർണ്ണഗന്ധമഹേഠമാനഃ
പലായതേ രസമാദായ ഏവം ഗ്രാമേ മുനിശ്ചരേൽ

വണ്ടു പുഷ്പത്തിൽനിന്നു സൗന്ദര്യവും സൗരഭ്യവും നശിക്കാതെ മധുവിനെ മാത്രം വലിച്ചെടുത്തു പോകുന്നു. ഇപ്രകാരം ഒരു മുനി ഗ്രാമത്തിൽ (ഉള്ളവരുടെ ഭക്തിശ്രദ്ധാദികൾക്കു ദോഷം വരുത്താതെ) ചരിക്കട്ടെ (വസിക്കട്ടെ).

സാവത്ഥീ പാഠിക ആജീവക

**ന പരേസം വിലോമാനി ന പരേസം കതാകതം**
**അത്തനോ വ അവേക്ഖേയ്യ കതാനി അകതാനി ച** 7

ന പരേഷാം വിലോമാനി ന പരേഷാം കൃതാകൃതം
ആത്മന ഏവ അവേക്ഷേത കൃതാന്യകൃതാനി ച

അന്യന്മാരുടേ പിഴകളേയും കൃതാകൃതങ്ങളായ പാപങ്ങളേയും പറ്റിയല്ല വിചാരപ്പെടേണ്ടത് തന്റെ ദുഷ്കർമ്മങ്ങളേയും വീഴ്ചകളേയുമാണ് വിചാരിക്കേണ്ടത്.

സാവത്ഥീ ഛത്തപാനി ഉപാസക

**യഥാപി രുചിരം പുപ്ഫം വണ്ണവന്തം അഗന്ധകം**
**ഏവം സുഭാസിതാ വാചാ അഫലാ ഹോതി അകുബ്ബതോ** 8

യഥാപി രുചിരം പുഷ്പം വർണ്ണവദഗന്ധകം
ഏവം സുഭാഷിതാ വാക് സഫലാ ഭവത്യകുർവ്വതഃ

കാഴ്ചയിൽ മനോഹരമാണെങ്കിലും ഗന്ധമില്ലാത്ത പുഷ്പം കൊണ്ട് ഉപയോഗമില്ല. അതുപൊലെതന്നെ ഉപദേശത്തിന്നനുരൂപമായി ആചരിക്കാത്തവന്റെ വാക്കു ഭംഗിയുള്ളതാണെങ്കിലും നിഷ്പ്രയോജനമായി ഭവിക്കുന്നു.

**യഥാപി രുചിരം പുപ്ഫം വണ്ണവന്തം സഗന്ധകം**
**ഏവം സുഭാസിതാ വാചാ സഫലാ ഹോതി കുബ്ബതോ** 9

യഥാപി രുചിരം പുഷ്പം വർണ്ണവന്തം സഗന്ധകം
ഏവം സുഭാഷിതാ വാക് സഫലാ ഭവതി കുർവ്വതഃ

ഭംഗിയേറിയ പുഷ്പം സൗരഭ്യമുള്ളതായിക്കൂടിവന്നാൽ അധികം ആദരണീയമായിത്തീരുന്നു. അതുപോലെത്തന്നെ അനുരൂപമായ കർമ്മവും കൂടിയുണ്ടെങ്കിൽ സദുപദേശം അധികം ഫലവത്തായിത്തീരുന്നു.

പുബ്ബാരാമ (സാവത്ഥീ) വിസാഖാ ഉപാസികാ

**യഥാപി പുപ്ഫരാസിമ്ഹാ കയിരാ മാലഗുണേ ബഹൂ**
**ഏവം ജാതേന മച്ചേന കത്തബ്ബം കുസലം ബഹും** 10

യഥാപി പുഷ്പരാശേഃ കുര്യാന്മാലാഗുണാൻ ബഹൂൻ
ഏവം ജാതേന മർത്ത്യേന കർത്തവ്യം കുശലം ബഹു

പുഷ്പം കൂട്ടിവെച്ചതിൽനിന്ന് എടുത്ത് അനേകം മാലകളെ ഉണ്ടാക്കുന്നതുപോലെ മനുഷ്യൻ ജന്മത്തിൽനിന്നു ബഹുലമായ പുണ്യത്തെ സംഗ്രഹിച്ചുകൊള്ളണം.

സാവത്ഥി ആനന്ദ്

**ന പുപ്ഫഗന്ധോ പടിവാതമേതി**
**ന ചന്ദനം തഗരമല്ലികാ വാ**
**സതം ച ഗന്ധോ പടിവാതമേതി**
**സബ്ബാ ദിസാ സപ്പുരിസോ പവാതി** 11

ന പുഷ്പഗന്ധഃ പ്രതിവാതമേതി
ന ചന്ദനം തഗരമല്ലികാ വാ
സതാഞ്ച ഗന്ധഃ പ്രതിവാതമേതി
സർവ്വാ ദിശഃ സൽപുരുഷഃ പ്രവാതി

ചന്ദനം, അകിൽ, മല്ലിക മുതലായവയുടെ വാസന കാറ്റിനു വിപരീതമായി നടക്കുന്നില്ല. സത്തുക്കളുടെ വാസന (യശസ്സു) കാറ്റിനു വിപരീതമായും സഞ്ചരിക്കുന്നു. സൽപുരുഷൻ സർവ ദിക്കുകളിലും വ്യാപിക്കുന്നു.

**ചന്ദനം തഗരം വാപി ഉപ്പലം അഥ വസ്സികീ**
**ഏതേസം ഗന്ധജാതനം സീലഗന്ധോ അനുത്തരോ** 12

ചന്ദനം തഗരം വാപി ഉല്പലം അഥ വാർഷികീ
ഏതേഷാം ഗന്ധജാതാനാം ശീലഗന്ധോƒനുത്തരഃ

ചന്ദനം, ധൂപക്കൂട്ട് മുതലായതിനേക്കാളും താമര, മല്ലിക തുടങ്ങിയ പുഷ്പങ്ങളേക്കാളും അധികം വാസന സത്കർമ്മത്തിനു കൂടും.

വേണുവൻ മഹാകസ്സപ

**അപ്പമത്തോ അയം ഗന്ധോ യ്വായം തഗരചന്ദനീ**
**യോച സീലവതം ഗന്ധോ വാതി ദേവേസു ഉത്തമോ** 13

അല്പമാത്രോƒയം ഗന്ധോ യോയം തഗരചന്ദനീ
യശ്ച ശീലവതാം ഗന്ധോ വാതി ദേവേഷു ഉത്തമഃ

ധൂപം, ചന്ദനം മുതലായതിന്റെ വാസന അല്പമാത്രമാകുന്നു. എന്നാൽ ശീലവാന്മാരുടെ വാസന സർവോത്കൃഷ്ടമായിട്ടു ദേവ ലോകത്തുകൂടി എത്തുന്നു.

വേണുവൻ ഗോധിക് ഥേര

**തേഷം സമ്പന്നസീലാനം അപ്പമാദവിഹാരിനം**
**സമ്മദഞ്ഞാ വിമുത്താനം മാരോ മഗ്ഗം ന വിന്ദതി** 14

തേഷാം സമ്പന്നശീലാനാമപ്രമാദവിഹാരിണാം
സമ്യഗ്ജ്ഞാനവിമുക്താനാം മാരോ മാർഗ്ഗം ന വിന്ദതി

സദാചാരശീലന്മാരും അപ്രമത്തന്മാരും സമ്യഗ്ജ്ഞാനശക്തി നിമിത്തം വിഷയവാസനയിൽനിന്നു വിമുക്തന്മാരുമായ മഹാ ത്മാക്കളിൽ പ്രവേശിപ്പാൻ കാമദേവന്നു (മാരന്) വഴികിട്ടുന്നില്ല.

ജേതവൻ ഗരഹദിന്ന

**യഥ സങ്കാര ധാനസ്മിം ഉജ്ഝിതസ്മിം മഹാപഥേ**
**പദുമം തത്ഥ ജായേഥ സുചിഗന്ധം മനോരമം** 15

**ഏവം സങ്കാരഭൂതേസു അന്ധഭൂതേ പുഥുജ്ജനേ**
**അതീ രോചതി പഞ്ഞായ സമ്മാ സംബുദ്ധ സാവകോ** 16

യതാ സങ്കാരധാനേ ഉജ്ഝിതേ മഹാപഥേ
പത്മം തത്ര ജായേത ശുചിഗന്ധം മനോരമം

ഏവം സങ്കാരഭൂതേ അന്ധഭൂതേ പൃഥഗ്ജനേ
അതിരോചതേ പ്രജ്ഞയാ സമ്യക്സംബുദ്ധ ശ്രാവകഃ

പെരുവഴിയിൽ ദുർഗന്ധമുള്ള കുപ്പകൾക്കകത്തു താമരപ്പൂ വാസനയും ഭംഗിയുമുള്ളതായി വിടർന്നു നില്ക്കുന്നത് എങ്ങിനെയോ അങ്ങിനെതന്നെ ലോകവിഷയതത്പരന്മാരായും അന്ധന്മാരുമായിരിക്കുന്ന മൂർഖന്മാരുടെ ഇടയിൽ ഭഗവാനിൽ നിന്നും സിദ്ധി ലഭിച്ചിട്ടുള്ള ശിഷ്യന്മാർ ഏറ്റവും ശോഭിക്കുന്നു.

# 5. ബാലവഗ്ഗോ പഞ്ചമോ

## ബാലവർഗ്ഗഃ പഞ്ചമഃ

ജേതവൻ (സാവത്ഥീ) ദുഗ്ഗത സേവക

**ദീഘാ ജാഗരതോ രത്തി ദീഘം സന്ഥസ്സ യോജനം**
**ദീഘോ ബാലാനം സംസാരോ സദ്ധമ്മ അവിജാനതം** 1

ദീർഘാ ജാഗ്രതോ രാത്രിർ ദീർഘം ശ്രാന്തസ്യ യോജനം
ദീർഘോ ബാലാനാം സംസാരഃ സദ്ധർമ്മമവിജാനതാം

ഉറക്കം വരാത്തവനു രാത്രി വളരെ ദീർഘയാണെന്നു തോന്നുന്നു. ക്ഷീണിച്ച പാന്ഥനു യോജന ദീർഘമുള്ളതായി തോന്നുന്നു. അതുപോലെതന്നെ സദ്ധർമ്മത്തെ അറിയാത്ത ബാലന്മാർക്കു സംസാരവും ദീർഘമേറിയതായി തോന്നും.

അജഗഹ സദ്ധിവിഹാരിക

**ചരം ചേ നാധിഗച്ഛേയ്യ സേയ്യം സദിസമത്തനോ**
**ഏകചരിയം ദള്ഹം കയിരാ നത്ഥി ബാലേ സഹായതാ** 2

ചരംശ്ചേന്നാധിഗച്ഛേൽ ശ്രേയാംസം സദൃശമാത്മനഃ
എികചര്യാം ദൃഢാം കുര്യാൽ നാസ്തി ബാലേ സഹായതാ

ഒരുവൻ യാത്ര ചെയ്യുമ്പോൾ തനിക്കു സമനോ തന്നേക്കാൾ ശ്രേഷ്ഠനോ ആയവനെ സഹായത്തിന്നു കൂട്ടണം. അങ്ങനെയുള്ളവരെ കിട്ടാത്തപക്ഷം ഒറ്റയ്ക്കു നടന്നുപോകുന്നതാണ് ഉത്തമം. ബുദ്ധിശൂന്യനെ ഒന്നിച്ചു കൂട്ടിയതുകൊണ്ടു സഹായമാവില്ല.

സാവത്ഥീ ആനന്ദസേട്ഠി

**പുത്താ മത്ഥി ധനം മത്ഥി ഇതി ബാലോ വിഹഞ്ഞതി**
**അത്താ ഹി അത്തനോ നത്ഥി കുതോ പുത്താ കുതോ ധനം** 3

പുത്രാ മേ സന്തി ധനം മേ*f*സ്തി ഇതി ബാലോ വിഹന്യതേ
ആത്മാ ഹ്യാത്മനോ നാസ്തി കുതഃ പുത്രാഃ കുതോ ധനം?

എനിക്കു പുത്രന്മാരുണ്ട്, ധനമുണ്ട് എന്നും മറ്റും കരുതി ബുദ്ധിഹീനൻ (മൂഢൻ) ക്ലേശിക്കുന്നു. തനിക്കു താനേ സ്വാധീനമില്ലാത്തവനു പുത്രനെവിടെ? ധനമെവിടെ?

ജേതവൻ ഗണ്ഠി ബേദക ചോരൻ

**യേ ബാലോ മഞ്ഞതി ബാല്യേം പണ്ഡിതോ വാ പി തേന സോ**
**ബാലോ ച പണ്ഡിതമാനി സ വേ ബാലോ തി വുച്ചതി** 4

യോ ബാലോ മന്യതേ ബാല്യം പണ്ഡിതോ വാപി തേന സഃ
ബാലശ്ച പണ്ഡിതമാനീ സ വൈ ബാല ഇത്യുച്യതേ

ബുദ്ധിഹീനനു തന്റെ മൂഢതയെപ്പറ്റി ബോധംവന്നാൽ അതു തന്നെ ജ്ഞാനമായി. തന്റെ മൂഢതയെ പാണ്ഡിത്യമായി ധരിക്കുന്നവനെയാണു വാസ്തവത്തിൽ മൂഢ1നെന്നു പറയേണ്ടത്.

ജേതവൻ ഉദായിഥേര

**യാവജീവംപി ചേ ബാലോ പണ്ഡിതം പയിരുപാസതി**
**ന സോ ധമ്മം വിജാനാതി ദബ്ബി സൂപരസം യഥാ** 5

യാവജ്ജീവമപി ചേൽ ബാലഃ പണ്ഡിതം പര്യുപാസതേ
ന സ ധർമ്മം വിജാനാതി ദർവീ സൂപരസം യഥാ

അവിവേകിയായ പുരുഷൻ ജീവാവസാനം വരെ ബുദ്ധിമാനോടു സഹവസിക്കുന്നതായാലും അവന്നു ധർമ്മജ്ഞാനമുണ്ടാകുന്നതല്ല. ഒരു കയിൽ (തവി) എത്ര കാലം കറിയിൽ കിടന്നാലും അതിനു കറിയുടെ സ്വാദ് അറിയാറാകയില്ല.

ജേതവൻ തിംസ പാവേയ്യക ഭിക്ഷു

**മുഹുത്തമപി ചേ വിഞ്ഞു പണ്ഡിതം പയിരുപാസതി**
**ഖിപ്പം ധമ്മം വിജാനാതി ജിവ്ഹാ സൂപരസം യഥാ** 6

മുഹൂർത്തമപി ചേദ്വിജ്ഞഃ പണ്ഡിതം പര്യുപാസതേ
ക്ഷിപ്രം ധർമ്മം വിജാനാതി ജിഹ്വാ സൂപരസം യഥാ

നാവു സ്പർശത്താൽ കറിയുടെ രസത്തെ അറിയുന്നതെങ്ങിനെയോ അങ്ങിനെതന്നെ ബുദ്ധിമാൻ മഹാത്മാക്കളുമായുള്ള ക്ഷണനേരത്തെ സമ്പർക്കത്താൽ ധർമ്മജ്ഞാനം ലഭിക്കുന്നു.

വേളുവൻ സുപ്പബുദ്ധ കുഽ്ഠി

**ചരന്തി ബാലാ ദുമ്മേധാ അമിത്തേനേവ അത്തനാ**
**കരോന്താ പാപകം കമ്മം യം ഹോതി കടുകപ്ഫലം** 7

ചരന്തി ബാലാ ദുർമേധസോƒമിത്രേണൈവാത്മനാ
കുർവന്തഃ പാപകം കർമ്മ യദ്ഭവതി കടുകഫലം

വിവേകവും പഠിപ്പുമില്ലാത്തവർ ആത്മശത്രുക്കളായി നടക്കുന്നു; അവർ ദുഷ്കർമ്മം ചെയ്യുകയും ഫലം കഠിനമായിത്തീരുകയും ചെയ്യുന്നു.

ജേതവൻ ഏക കസ്സക

**ന തം കമ്മം കതം സാധു യം കത്വാ അനുതപ്പതി**
**യസ്സ അസ്സുമുഖോ രോദം വിപാകം പടിസേവതി** 8

ന തൽ കർമ്മ കൃതം സാധു യൽ കൃത്വാ അനുതപ്യതേ
യസ്യാശ്രുമുഖോ രുദൻ വിപാകം പ്രതിസേവതേ

പശ്ചാത്താപത്തിന്നിടവരുത്തുന്ന കർമ്മവും അശ്രുവിനും രോദനത്തിനും കാരണമായിത്തീരുന്ന കർമ്മവും സത്കർമ്മമല്ല.

വേളുവൻ സുമൻ മാലാകാർ

**തഞ്ച കമ്മം കതം സാധു യം കത്വാ നാനുതപ്പതി**
**യസ്സ പതിതോ സുമനോ വിപാകം പടിസേവതി** 9

തച്ച കർമ്മം കൃതം സാധു യൽ കൃത്വാ നാനുതപ്യതേ
യസ്യ പ്രതീതഃ സുമനോ വിപാകം പ്രതിസേവതേ

പശ്ചാത്താപത്തിന് ഇടവരാതെയും സന്തോഷത്തിനും സൗഖ്യത്തിനും കാരണമായും തീരുന്ന കർമ്മം സത്കർമ്മമാകുന്നു.

ജേതവൻ ഉപ്പലവണ്ണഥേരി

**മധു വ മഞ്ഞതീ ബാലോ യാവ പാപം ന പച്ചതീ**
**യദാ ച പച്ചതി പാപം അഥ ബാലോ ദുഃഖം നിഗച്ഛതി** 10

മധ്വിവ മന്യതേ ബാലോ യാവൽ പാപം ന പച്യതേ
യദാ ച പച്യതേ പാപം അഥ ബാലോ ദുഃഖം നിഗച്ഛതി

അവിവേകിക്ക് തന്റെ ദുഷ് കർമ്മം പരിപാകം വരുന്നതുവരെ തേൻ പോലെ രസകരമായി തോന്നുന്നു. എന്നാൽ കർമ്മത്തിന്നു പാകം വന്നാൽ പിന്നെ അവൻ ദുഃഖം അനുഭവിക്കുകയും ചെയ്യുന്നു.

വേലുവൻ ജംബുക ആജീവക്

**മാസേ മാസേ കുസ്സഗ്ഗേന ബാലോ ഭുഞ്ജേഥ ഭോജനം**
**ന സോ സങ്ഖത ധമ്മാനം കലം അഗ്ഘതി സോളസി** 11

മാസേ മാസേ കുശാഗ്രേണ ബാലോ ഭുഞ്ജീത ഭോജനം
ന സ സംഖ്യാതധർമ്മാണാം കലാമർഹതി ഷോഡശീം

അവിവേകിയായ പുരുഷൻ മാസത്തിലൊരിക്കൽ കുശാഗ്രം കൊണ്ടു ഭക്ഷണമെടുത്തു ഭക്ഷിച്ചു ജീവനെ നിറുത്തുന്നതായാൽകൂടി അവനു ധർമ്മിഷ്ഠന്മാർക്കു കിട്ടുന്നതിൽ പതിനാറിലൊരംശം ഫലം ലഭിക്കുന്നതല്ല.

**നഹി പാപം കതം കമ്മം സജ്ജു ഖീരം വ മുച്ചതി**
**ഡഹന്തം ബാലമന്വേതി ഭസ്മച്ഛന്നോ വ പാവകോ** 12

നഹി പാപം കൃത കർമ്മ സദ്യഃ ക്ഷീരമിവ മുഞ്ചതി
ദഹൻ ബാലമന്വേതി ഭസ്മച്ഛന്ന ഇവ പാവകഃ

പാപകർമ്മത്തിന്റെ ഫലം പാൽ ഉറ കൂടുന്നതുപോലെ വേഗത്തിൽ വികാരം പ്രാപിക്കുന്നതല്ല. ഭസ്മച്ഛന്നമായ അഗ്നിയെന്നപോലെ അതു മൂഢനിലിരുന്നു ക്രമേണ നശിപ്പിക്കുന്നു.

വേലുവൻ സട്ഠികുടപേത

**യാവദേവ അനർത്ഥായ ഞത്തം ബാലസ്സ ജായതി**
**ഹന്തി ബാലസ്സ സുക്കംസം മുദ്ധമസ്സ വിപാതയം** 13

യാവദേവ അനർത്ഥായ ജ്ഞപ്തം ബാലസ്യ ജായതേ
ഹന്തി ബാലസ്യ ശുക്ലാംശം മൂർദ്ധാനമസ്യ വിപാതയൻ

മൂഢന് അനർത്ഥത്തിന്നായികൊണ്ടുള്ള ജ്ഞാനം എപ്പോൾ ഉണ്ടാകുന്നുവോ അവന്റെ സൗഖ്യം (ശുദ്ധാംശം) നശിക്കയും മൂർദ്ധാവു പൊട്ടിത്തെറിക്കയും ചെയ്യുന്നു.

ജേതവൻ സുധമ്മ ഥേര

**ആസതം ഭാവനമിച്ഛേയ്യ പുരേക്ഖാരം ച ഭിക്ഖുസു**
**ആവാസേസു ച ഇസ്സരിയം പൂജം പരകുലേസു ച** 14

അസതാം ഭവനമിച്ഛേൽ പുരസ്കാരം ച ഭിക്ഷുഷു
ആവ്വാസേഷു ചൈശ്വര്യം പൂജാം പരകുലേഷു ച

മൂഢന്മാരും മൂർഖന്മാരുമായ മനുഷ്യർ അസത്യവസ്തുക്കളെ കൊതിക്കുന്നു. ഭിക്ഷുക്കളുടെയിടയിൽ മുൻപനാകാൻ ശ്രമിക്കുന്നു; തങ്ങൾ നിവസിക്കുന്നിടത്തു ഐശ്വര്യമുണ്ടാകാൻ അഭിലഷിക്കുന്നു. പരകുലങ്ങളിൽ ആദരവും, സൽക്കാരവും പൂജയും ലഭിക്കണമെന്നാഗ്രഹിക്കുന്നു.

**മമേവ കതമഞ്ഞന്തു ഗിഹി പവ്വജിതാവു ഭോ**
**മമേവാതിവസാ അസ്സു കിച്ചാകിച്ചേസു കസ്മിചി**
**ഇതി ബാലസ്സ സങ്കപ്പോ ഇച്ഛാ മാനോ ച വഡ്ഢതേ** 15

മമൈവ കൃതം മന്യേതാം ഗൃഹിപ്രവ്രജിതാവുഭൗ
മമൈവാതിവശൗ സ്യാതാം കൃത്യാകൃത്യേഷു കസ്മിംശ്ചിൽ
ഇതി ബാലസ്യ സങ്കല്പ ഇച്ഛാ മാനശ്ച വർദ്ധതേ

"എല്ലാ ലൗകികന്മാരും സന്ന്യാസികളും എന്റെ കർമ്മങ്ങളേ അനുമോദിക്കണം, അവർ എന്റെ ആജ്ഞയെ നടത്തുകയും നിരോധനങ്ങളെ വിലവെക്കുകയും വേണം" എന്നിങ്ങനെ സങ്കല്പിച്ചുവരുന്ന മൂർഘന്നു മോഹവും ഗർവ്വവും വർദ്ധിക്കുന്നു.

ജേതവൻ വനവാസികനിഡ്ഢരേ

**അഞ്ഞാഹി ലാഭൂപനിസാ അഞ്ഞാ നിബ്ബാനഗാമിനീ**
**ഏവം ഏതം അഭിഞ്ഞായ ഭിക്ഖു ബുദ്ധസ്സ സാവകോ**
**സക്കാരം നാഭിനന്ദേയ്യ വിവേക*മനുബ്രൂ ഹയെ** 16

**അന്യാഹി ലാഭോപനിഷദ് അന്യാ നിർവാണഗാമിനി**
**ഏവമേതദഭിജ്ഞായ ഭിക്ഷുർബുദ്ധസ്യ ശ്രാവകഃ**
**സൽക്കാരം നാഭിനന്ദേൽ വിവേകമനുബൃംഹയേൽ**

(ദ്രവ്യ) ലാഭത്തിന്നുള്ള ആഗ്രഹം വേറെ; നിർവ്വാണത്തിലേക്കുള്ള മാർഗ്ഗം വേറെ; ഇങ്ങിനെ വിശേഷജ്ഞാനം വന്നിട്ടുള്ള ബുദ്ധശിഷ്യനായ ഭിക്ഷു സൽക്കാരത്തെ അഭിനന്ദിക്കാതെ ഏകാന്തവാസത്തെ മാത്രം ശ്രദ്ധിക്കട്ടെ.

# 6. പണ്ഡിതവഗ്ഗോ ഛട്ഠോ

## പണ്ഡിതവർഗ്ഗഃ ഷഷ്ഠഃ

ജേതവൻ — രാധ ഥേര

**നിധിനം വ പവത്താരം യം പസ്സേ വജ്ജദസ്സിനം**
**നിഗ്ഗയ്ഹവാദിം മേധാവിം താദിസം പണ്ഡിതം ഭജേ**
**താദിസം ഭജമാനസ്സ സേയ്യോ ഹോതി ന പാപിയോ** 1

നിധീനാമിവ പ്രവക്താരം യം പശ്യേദ്വർജ്യദർശിനാം
നിഗൃഹ്യവാദിനം മേധാവിനം താദൃശം പണ്ഡിതം ഭജേൽ
താദൃശം ഭജമാനസ്യ ശ്രേയോ ഭവതി ന പാപീയഃ

നിധികളുടെ ഇരിപ്പിടം പറഞ്ഞുകൊടുക്കുന്നവരെപ്പോലെ വർജ്യകാര്യങ്ങളിന്നിന്നവയെന്നു പറഞ്ഞുകൊടുക്കുന്ന ആൾ നിഗൃഹ്യവാദിയും മേധാവിയുമാണ്. ഇത്തരക്കരെയാണ് കൂട്ടിനു കൂട്ടേണ്ടത്. അത്തരക്കരുടെ കൂടെ നടക്കുന്നവർക്കു പുണ്യമേ ലഭിക്കൂ; പാപം തട്ടുകയില്ല.

ജേതവൻ — അസ്സജി പുന്നബ്ബസു

**ഓവദേയ്യനുസാസേയ്യ അസബ്ഭാ ച നിവാരയേ**
**സതം ഹി സോ പിയോ ഹോതി അസതം ഹോതി അപ്പിയോ** 2

അവവദേദനുശിഷ്യാൽ അസഭ്യാച്ച നിവാരയേൽ
സതം ഹി സോ പ്രിയോ ഭവതി അസതാം ഭവത്യപ്രിയഃ

ഉപദേശിക്കുകയും അച്ചടക്കം ശീലിക്കുകയും അസഭ്യാചരണങ്ങളിൽനിന്നു നിവാരണം ചെയ്യുകയും ചെയ്യുന്ന മനുഷ്യൻ സത്യവാദികൾക്കും സജ്ജനങ്ങൾക്കും പ്രിയനായി ഭവിക്കുന്നു. അസജ്ജനങ്ങൾക്ക് അപ്രിയനായും.

ജേതവൻ ഛന്ന ഥേര

**ന ഭജേ പാപകേ മിത്തേ ന ഭജേ പുരിസാധമേ**
**ഭജേഥ മിത്തേ കല്യാണേ ഭജേഥ പുരിസുത്തമേ** 3

ന ഭജേൽ പാപകാനി മിത്രാണി ന ഭജേൽ പുരുഷാധമാൻ
ഭജേത മിത്രാണി കല്യാണാനി ഭജേത പുരുഷോത്തമാൻ

പാപികളായ മിത്രങ്ങളെ ആശ്രയിച്ചുകഴിയരുത്, അധമപുരുഷന്മാരോടു കൂടിക്കഴിയരുത്. മംഗലകാരികളായ മിത്രങ്ങളെ ആശ്രയിക്കുക. ഉത്തമപുരുഷന്മാരോടു സഹവസിച്ചുകഴിയുക. ഇതാണു നന്മയ്ക്കു വഴി.

ജേതവൻ മഹാകപ്പിന ഥേര

**ധമ്മപീതി സുഖം സേതി വിപ്പസന്നേന ചേതസാ**
**അരിയ പ്പവേദിതേ ധമ്മേ സദാ രമതി പണ്ഡിതോ** 4

ധർമ്മപീതി സുഖം ശേതേ വിപ്രസന്നേന ചേതസാ
ആര്യപ്രവേദിതേ ധർമ്മേ സദാ രമതേ പണ്ഡിതഃ

ധർമ്മത്തെ പാലിക്കുന്നവൻ പ്രസന്നചിത്തനായി സുഖമായി ശയിക്കുന്നു. (ഉറങ്ങുന്നു.) പണ്ഡിതൻ (ബുദ്ധിമാൻ) ആര്യന്മാർ പ്രതിപാദിച്ച ധർമ്മത്തിൽ സദാ രമിക്കുന്നു.

ജേതവൻ പണ്ഡിത സാമനേര

**ഉദകം ഹി നയന്തി നേത്തികാ ഉസുകാരാ നമയന്തി തേജനം**
**ദാരും നമയന്തി തച്ഛകാ അത്താനം ദമയന്തി പണ്ഡിതാ** 5

ഉദകം ഹി നയന്തി നേതൃകാ ഇഷുകാരാ നമയന്തി തേജനം
ദാരും നമയന്തി തക്ഷകാ ആത്മാനം ദമയന്തി പണ്ഡിതാഃ

(ജലഗതാഗതത്തിനു) തോടുകൾ നിർമ്മിക്കുന്നവർ വെള്ളം (ഒരിടത്തുനിന്നു മറ്റിടത്തേക്കു) കൊണ്ടുപോകുന്നു. അസ്ത്രങ്ങളുണ്ടാക്കുന്നവർ അവ അണച്ചു മൂർച്ചകൂട്ടുന്നു (മൂർച്ചകൂട്ടി ആഴത്തിൽ തറപ്പിക്കുന്നു). ആശാരിമാർ മരത്തെ ശരിപ്പെടുത്തുന്നു. പണ്ഡിതന്മാർ ആത്മാവിനെ ദമനം ചെയ്യുന്നു.

ജേതവൻ ലകുണ്ഡകഭദ്ദീയ ഥേര

**സേലോ യഥാ ഏകഘനോ വാതേന ന സമീരതി**
**ഏവം നിന്ദാപസംസാസു ന സമിഞ്ജന്തി പണ്ഡിതാ** 6

ശൈലോ യഥൈകഘനോ വാതേന ന സമീര്യതേ
ഏവം നിന്ദാപ്രശംസാസു ന സമീര്യന്തേ പണ്ഡിതാഃ

ഒറ്റക്കട്ടിയായ പർവ്വതം കാറ്റു തട്ടുമ്പോൾ ഇളക്കം തട്ടാതിരിക്കുന്നപോലെ പണ്ഡിതന്മാർ നിന്ദിക്കപ്പെട്ടാലും പ്രശംസിച്ചാലും ഭാവഭേദംകൂടാതെ സ്ഥിരമായിരിക്കുന്നു.

ജേതവൻ കാണമാതു

**യഥാപി രഹദോ ഗംഭീരോ വിപ്പസന്നോ അനാവിലോ**
**ഏവം ധമ്മാനി സുത്വാന വിപ്പസീദന്തി പണ്ഡിതാ** 7

യഥാപി ഹ്രദോ ഗംഭീരോ വിപ്രസന്നോƒനാവിലഃ
ഏവം ധർമ്മാൻ ശ്രുത്വാ വിപ്രസീദന്തി പണ്ഡിതാഃ

അഗാധജലാശയങ്ങൾ സ്വച്ഛനിർമ്മലങ്ങളായിരിക്കുന്നപോലെത്തന്നെ പണ്ഡിതന്മാർ ധർമ്മങ്ങളെ ശ്രവിച്ച് പ്രസന്നമനസ്സുകളായിരിക്കും.

**സബ്ബത്ഥ വേ സപ്പുരിസാ ചജന്തി**
**ന കാമകാമാ ലപയന്തി സന്തോ**
**സുഖേന ഫുട്ഠാ അഥവാ ദുഖേന**
**നോച്ചാവചം പണ്ഡിതാ ദസ്സയന്തി** 8

സർവ്വത്ര വൈ സൽപുരുഷാ വ്രജന്തി
ന കാമകാമാ ലപയന്തി സന്തഃ
സുഖേന സ്പൃഷ്ടാ അഥവാ ദുഃഖേന
നോച്ചാവചം പണ്ഡിതാ ദർശയന്തി

സൽപുരുഷന്മാർ സർവ്വത്ര സഞ്ചരിക്കുന്നു. സത്തുക്കൾ കാമ്യവസ്ത്രുക്കളിൽ ഭ്രമിച്ച് വ്യർത്ഥപ്രലാപം ചെയ്യുന്നില്ല. സുഖം കിട്ടിയാലും ദുഃഖം തട്ടിയാലും പണ്ഡിതന്മാർ ഉച്ചഭാവത്തേയോ നീചഭാവത്തേയോ ഉയർച്ചയേയോ താഴ്ചയേയോ പ്രദർശിപ്പിക്കുന്നില്ല.

ജേതവൻ ധാമ്മിക ഥേര

**ന അത്തഹേതു ന പരസ്സ ഹേതു**
**ന പുത്തമിച്ഛേ ന ധനം ന രട്ഠം**
**ന ഇച്ഛേയ്യ അധമ്മേന സമിദ്ധിമത്തനോ**
**സ സീലവാ പഞ്ഞവാ ധമ്മികോ സിയാ** 9

ന ആത്മഹേതോർന പരസ്യ ഹേതോർ
ന പുത്രമിച്ഛേന്ന ധനം ന രാഷ്ട്രം
ന ഇച്ഛേദധർമ്മേണ സമൃദ്ധിമാത്മനഃ
സ ശീലവാൻ പ്രജ്ഞാവാൻ ധാർമ്മികഃ സ്യാൽ

തനിക്കുവേണ്ടിയോ പരന്മാർക്കുവേണ്ടിയോ പുത്രനെ ആഗ്രഹിക്കരുത്; ധനത്തെയും ആഗ്രഹിക്കരുത്; അധർമ്മപ്രവൃത്തിയാൽ തന്റെ സമൃദ്ധിയെയും ആഗ്രഹിക്കരുത്. അങ്ങിനെയുള്ളവൻ ശീലവാനും പ്രജ്ഞാവാനും ധാർമികനും ആയിരിക്കും.

ജേതവൻ ധമ്മ സമണ

**അപ്പകാ തേ മനുസ്സേസു യേ ജനാ പാരഗാമിനോ**
**അഥായം ഇതരാ പജാ തീരമേവാനുധാവതി** 10

അല്പകാസ്തേ മനുഷ്യേഷു യേ ജനാഃ പാരഗാമിനഃ
അഥേമാ ഇതരാഃ പ്രജാഃ തീരമേവാനുധാവതി

കര കടക്കുന്നവർ ചുരുക്കമാണ്. ഭൂരിപക്ഷംവരുന്ന മറ്റുള്ളവർ കരയ്ക്കടുത്തുകൂടി പരിഭ്രമിച്ചോടുന്നവരാണ്.

**യേ ച ഖോ സമ്മദക്ഖാതേ ധമ്മേ ധമ്മാനുവത്തിനോ**
**തേ ജനാ പാരമേസ്സന്തി മച്ചുധേയ്യം സുദുത്തരം** 11

യേ ച ഖലു സമ്യഗാഖ്യാത ധർമ്മേ ധർമ്മാനുവർത്തിനഃ
തേ ജനാ പാരമേഷ്യന്തി മൃത്യുധേയം സുദുസ്തരം

എന്നാൽ സമ്യക്ക് ഉപദിഷ്ടങ്ങളായ ധർമ്മത്തെ അനുസരിച്ചാചരിക്കുന്നവർ വളരെ ബുദ്ധിമുട്ടി കടന്നെത്തേണ്ടുന്നതായ മൃത്യുരാജ്യത്തിന്നക്കരെ ചെന്നെത്തുന്നു.

ജേതവൻ പഞ്ചശതം ആഗന്തുകഭിക്ഷുക്കൾ

**കൺഹം ധമ്മം വിപ്പഹായ സുക്കം ഭാവേഥ പണ്ഡിതോ**
**ഓകാ അനോകം ആഗമ്മ വിവേകേ യത്ഥ ദൂരമം** 12

**തത്രാഭിരതിമിച്ഛേയ്യ ഹിത്വാ കാമേ അകിഞ്ചനോ**
**പരിയോദപേയ്യ അത്താനം ചിത്തക്ലേസേ ഹി പണ്ഡിതോ** 13

കൃഷ്ണം ധർമ്മം വിപ്രഹായ ശുക്ലം ഭാവയേൽ പണ്ഡിതഃ
ഓകാദനോകമാഗമ്യ വിവേക യത്രദുരമം

തത്രാഭിരതിമിച്ഛേൽ ഹിത്വാ കാമാനകിഞ്ചനഃ
പര്യവദാപയേദാത്മാനം ചിത്തക്ലേശൈഃ പണ്ഡിതഃ

പണ്ഡിതൻ തമോവർഗ്ഗത്തെ വിട്ടു സാത്വികാവസ്ഥയെ കൈ കൊള്ളണം. സ്വഗൃഹത്തെ വിട്ടു വിജനസ്ഥാനത്തെത്തി മുൻപു ണ്ടാകുവാൻ പ്രയാസമാണെന്നു തോന്നീട്ടുള്ള സുഖത്തെ ആ വിജനസ്ഥിതിയിൽ ഉണ്ടാക്കുവാൻ ശ്രമിക്കണം. പണ്ഡിതൻ സർവ്വകാമങ്ങളെയും തള്ളിയും സ്വാർത്ഥബുദ്ധി ലേശമില്ലാതെ യും മാനസികങ്ങളായ സകല ക്ലേശങ്ങളിൽനിന്നും ആത്മാവി നെ ശുദ്ധമാക്കണം.

**യേസം സംബോധിയങ്ഗേസു സമ്മാ ചിത്തം സുഭാവിതം**
**ആദാനപടിനിസ്സഗ്ഗേ അനുപാദായ യേ രതാ**
**ഖീണാസവാ ജുതിമന്തോ തേ ലോകേ പരിനിബ്ബുതാ** **14**

യേഷാം സംബോധ്യംഗേഷു സമ്യഗ്ചിത്തം സുഭാവിതം
ആദാനപ്രതിനിസ്സർഗ്ഗേ അനുപാദായ യേ രതാഃ
ക്ഷീണാസ്രവാ ജ്യോതിഷ്മന്തസ്തേ ലോകേ പരിനിർവൃതാഃ

ഏഴു ബോധ്യംഗങ്ങളിൽ മനസ്സു നിരുത്തിക്കൊണ്ടു മനസ്സിനു യതൊന്നിലും സക്തികൂടാതെയും നിസ്സംഗത്തിൽ പ്രീതരായും തൃഷ്ണകളടക്കിയും പ്രകാശിക്കുന്നത് ഏവരോ അവർതന്നെ ജീവന്മുക്തന്മാരാകുന്നു.

# 7. അരഹന്തവഗ്ഗോ സത്തമോ

## അർഹദ്വർഗഃ സപ്തമഃ

ജീവകന്റെ ആമ്രവനം (രാജഗൃഹം) ജീവകൻ

**ഗതദ്ധിനോ വിസോകസ്സ വിപ്പമുത്തസ്സ സബ്ബധി**
**സബ്ബഗന്ഥപ്പഹീണസ്സ പരിളാഹോ ന വിജ്ജതി** 1

ഗതാധ്വനോ വിശോകസ്യ വിപ്രമുക്തസ്യ സർവ്വഥാ
സർവ്വഗ്രന്ഥപ്രഹീണസ്യ പരിദാഹോ ന വിദ്യതേ

ലോകയാത്രയിൽനിന്നു നിവൃത്തനും ശോകമൊഴിഞ്ഞവനും സർവ്വബന്ധങ്ങളിൽനിന്നു വിമുക്തനുമായ മനുഷ്യന് അരിഷ്ടം സംഭവിക്കുന്നില്ല.

വേളുവൻ മഹാകസ്സപ

**ഉയ്യുഞ്ജന്തി സതീമന്തോ ന നികേതേ രമന്തി തേ**
**ഹംസാ വ പല്ലലം ഹിത്വാ ഓകമോകം ജഹന്തി തേ** 2

ഉദ്യുഞ്ജതേ സ്മൃതിമന്തോ ന നികേതേ രമന്തേ തേ
ഹംസാ ഇവ പപല്വലം ഹിത്വാ ഓകമോക ജഹന്തി തേ

അവർ വിചാരങ്ങളെ നല്ല നിലയിൽ നിർത്തിക്കൊണ്ട് ഉദ്യമിക്കുന്നു. അവർ ഗൃഹത്തിൽ രമിക്കുന്നില്ല. ഹംസങ്ങൾ പൊയ്കയെ വിട്ടുപോകുന്നപോലെ അവർ തങ്ങളുടെ വീടും ദേശവും ഉപേക്ഷിക്കുന്നു.

ജേതവൻ വേലട്ഠി സീസ

**യേസം സന്നിചയോ നത്ഥി യേ പരിഞ്ഞാതഭോജനാ**
**സുഞ്ഞതോ അനിമിത്തോ ച വിമോക്ഖോ യേസ ഗോചരാ**
**ആകാസേƒവ സകുന്താനം ഗതി തേസം ദുരന്നയാ** 3

യേഷാം സന്നിചയോ* നാസ്തി യേ പരിജ്ഞാതഭോജനാഃ
ശൂന്യതോƒനിമിത്തശ്ച വിമോക്ഷോ യേഷാം ഗോചരഃ
ആകാശ ഇവ ശകുന്താനാം ഗതിസ്തേഷാം ദുരന്വയാ

യാതൊരു മുതലും ഇല്ലാത്തവരും ഭോജനത്തിൽ കൃത്യ മുള്ളവരും നിർഗുണമായും രാഗദിവിയുക്തമായും ഇരിക്കുന്ന മോക്ഷത്തിന്റെ ജ്ഞാനമുള്ളവരും ആയിരിക്കുന്നവർ ഏവ ചിലരോ അവരുടെ മാർഗം ആകാശത്തിൽ പക്ഷികളുടെ മാർഗമെന്നപോലെ കണ്ടുപിടിപ്പാൻ പ്രയാസമുള്ളതാകുന്നു.

വേളുവൻ അനുരുദ്ധ ഥേര

**യസ്സാസവാ പരിക്ഖീണാ ആഹാരേ ച അനിസ്സിതോ**
**സുഞ്ഞതോ അനിമിത്തോ ച വിമോക്ഖോ യസ്സ ഗോചരോ**
**ആകാസേവ സകുന്താനം പദം തസ്സ ദുരന്നയം** 4

യസ്യാസ്രവാഃ പരിക്ഷീണാ ആഹാരേ ച അനിഃസൃതഃ
ശൂന്യതോƒനിമിത്തശ്ച വിമോക്ഷോ യസ്യ ഗോചരഃ
ആകാശ ഇവ ശകുന്താനാം പദം തസ്യ ദുരന്വയം

തൃഷ്ണകൾ ക്ഷയിച്ച് ആഹാരാദികളിൽ വിമോഹിക്കാതെയും, നിർഗുണമായും രാഗാദിവിമുക്തമായും ഇരിക്കുന്ന മോക്ഷ ത്തിന്റെ ജ്ഞാനമുള്ളവരും ആകാശത്തിൽ പക്ഷികളുടെ മാർഗ മെന്നപോലെ അറിവാൻ പ്രയാസമുള്ളതാകുന്നു.

പുബ്ബാരാമം  മഹാകച്ചാൻ ഥേര

**യസ്സിന്ദ്രിയാനി സമഥം ഗതാനി**
**അസ്സാ യഥാ സാരഥിനാ സുദന്താ**
**പഹീണമാനസ്സ അനാസവസ്സ**
**ദേവാപി തസ്സ പിഹയന്തി താദിനോ** 5

യസ്യേന്ദ്രിയാണി ശമഥം ഗതാനി
അശ്വാ യഥാ സാരഥിനാ സുദാന്താ
പ്രഹീണമാനസ്യ അനാസ്രവസ്യ
ദേവാപി തസ്മൈ സ്പൃഹയന്തി താദൃശാഃ

സാരഥി കുതിരകളെ ഒരുക്കുന്നതുപോലെ ഇന്ദ്രിയങ്ങളൊതുക്കിയും അഹങ്കാരവും തൃഷ്ണയുമില്ലാതെയുമുള്ള ഒരുവൻ ദേവന്മാർക്കുകൂടി അനുകരണീയനാകുന്നു. സ്പൃഹണീയനാകുന്നു.

ജേതവൻ  സാരിപുത്ത ഥേര

**പഠവിസമോ നോ വിരുജ്ഝതി ഇന്ദഖീലൂപമോ താദി സുബ്ബതോ**
**രഹദോ വ അപേതകദ്ദമോ സംസാരാ ന ഭവന്തി താദിനോ** 6

പൃഥിവീസമോ ന വിരുധ്യതേ ഇന്ദ്രകീലോപമഃ താദൃക് സുവ്രതഃ
ഹ്രദ ഇവാപേതകർദ്ദമഃ സംസാരാ ന ഭവന്തി താദൃശഃ

ഭൂമിപോലെ ക്ഷമയും വാതിൽത്തഴുതുപോലെ ഉറപ്പും ചളിയൊഴിഞ്ഞ തടാകംപോലെ കലക്കുവാൻ പ്രയാസവും ഉള്ളവനാരോ അവനു സംസാരബന്ധം ഭവിക്കുകയില്ല.

ജേതവൻ  കോസമ്ബി ഭാസിത തിസ്സ

**സന്തം തസ്സ മനം ഹോതി സന്താ വാചാ ച കമ്മ ച**
**സമ്മദഞ്ഞാ വിമുത്തസ്സ ഉപസന്തസ്സ താദിനോ** 7

ശാന്തം തസ്യ മനോ ഭവതി വാക് ച കർമ്മ ച
സമ്യഗ്ജ്ഞാനവിമുക്തസ്യ ഉപശാന്തസ്യ താദൃശഃ

സമ്യഗ്ബോധത്താൽ വിമുക്തനായും ഉപശാന്തനായും ഇരിക്കുന്നവന്റെ മനസ്സു ശാന്തമായിത്തീരുന്നു. വാക്കും കർമ്മവും ശാന്തങ്ങളാകുന്നു.

ജേതവൻ — സാരിപുത്ത ഥേര

**അസ്സദ്ധോ അകതഞ്ഞു ച സന്ധിഛേദോ ച യോ നരോ**
**ഹതാവകാസോ വന്താസോ സ വേ ഉത്തമപോരിസോ** 8

അശ്രദ്ധോഽകൃതജ്ഞശ്ച സന്ധിച്ഛേദശ്ച യോ നരഃ
ഹതാവകാശോ വാന്താശഃ സ വൈ ഉത്തമപുരുഷഃ

അന്ധവിശ്വാസമില്ലതെയും നിർവ്വാണത്തെ അറിഞ്ഞും ബന്ധങ്ങളെല്ലാം ഛേദിച്ചും ആശകളൊഴിച്ചും ഏതൊരു മനുഷ്യനുണ്ടോ അവൻ മനുഷ്യരിൽവെച്ച് ഉത്തമപുരുഷനാകുന്നു.

ജേതവൻ — ഖദിരവനിയ രേവത് ഥേര

**ഗാമേ വാ യദി വാരഞ്ഞേ നിന്നേ വാ യദി വാ ഥലേ**
**യത്ഥാരഹന്തോ വിഹരന്തി തം ഭൂവിം രാമണേയ്യകം** 9

ഗ്രാമേ വാ യദി വാരണ്യേ നിമ്നേ വാ യദി വാ സ്ഥലേ
യത്രാർഹന്തോ വിഹരന്തി സാ ഭൂമീ രാമണീയകാ

ഗ്രാമത്തിലോ വനത്തിലോ ജലത്തിലോ സ്ഥലത്തിലോ എവിടെയായാലും വന്ദ്യപുരുഷന്മാർ (ആർഹതന്മാർ) വസിക്കുന്ന ഭൂമി രമണീയമാകുന്നു.

ജേതവൻ അരഞ്ഞകഭിക്ഷു

**രമണീയാനി അരഞ്ഞാനി യത്ഥ ന രമതീ ജനോ**
**വീതരാഗാ രമിസ്സന്തി ന തേ കാമഗവേസിനോ** 10

രമണീയാന്യരണ്യാനി യത്ര ന രമതേ ജനഃ
വീതരാഗാ രംസ്യന്തേ ന തേ കാമഗവേഷിണഃ

സാധാരണജനങ്ങൾ രമിക്കാത്തതായ അരണ്യങ്ങൾ വീതരാഗന്മാർക്കു (ആർഹതന്മാർക്കു) രമണീയസ്ഥലങ്ങളാകുന്നു. അവർ കാമങ്ങളെ അന്വേഷിച്ചുനടക്കുന്നവരല്ല.

# 8. സഹസ്സവഗ്ഗോ അട്ഠമോ

## സഹസ്രവർഗ്ഗോ അഷ്ടമഃ

വേളുവൻ തംബദാഠിക ചോരഘാതക

**സഹസ്സമപി ചേ വാചാ അനത്ഥപദസംഹിതാ**
**ഏകം അത്ഥപദം സേയ്യോ യം സുത്വാ ഉപസമ്മതി** 1

സഹസ്രമപി ചേദ്വാചോ ƒനർത്ഥപദസംഹിതാ
ഏകമർത്ഥപദം ശ്രേയോ യൽ ശ്രുത്വോപശാമ്യതി.

നിരർത്ഥകങ്ങളായ ആയിരം വാക്കുകളെ പ്രസംഗിക്കുന്നതിനേക്കാൾ നല്ലത് അർത്ഥവത്തായ ഒരു വാക്കു സംസാരിക്കുകയാകുന്നു. അതിനെ കേൾക്കുന്നവൻ ഉപശാന്തനായി ഭവിക്കുന്നു.

വേളുവൻ ദാരുചീരിയ ഥേര

**സഹസ്സമപി ചേ ഗാഥാ അനത്ഥപദസംഹിതാ**
**ഏകം ഗാഥാപദം സേയ്യാ യം സുത്വാ ഉപസമ്മതി** 2

സഹസ്രമപി ചേദ്ഗാഥാ അനർത്ഥപദസംഹിതാ
ഏകം ഗാഥാപദം ശ്രേയോ യൽ ശ്രുത്വോപശ്യമ്യതി

അർത്ഥമില്ലാത്ത ആയിരമായിരം ശ്ലോകങ്ങളെക്കാളും ശ്രേഷ്ഠമായിട്ടുള്ളത് അർത്ഥവത്തായ ഒരു ശ്ലോകമാകുന്നു. അതിനെ ശ്രവിക്കുന്നവൻ ഉപശാന്തനായിത്തീരുന്നു.

ജേതവൻ കുണ്ഡലകേസീ

**യോ ച ഗാഥാസതം ഭാസേ അനത്ഥപദസംഹിതാ**
**ഏകം ധർമപദം സേയ്യോ യം സുത്വാ ഉപസമ്മതി** 3

യഞ്ച ഗാഥാഃ ശതം ഭാഷേതാനർത്ഥപദസംഹിതാഃ
ഏകം ധർമ്മപദം ശ്രേയോ യൽ ശ്രുത്വോപശാമ്യതി

നിരർത്ഥകങ്ങളായ നൂറു ഗാഥകളെ ചൊല്ലുന്നതിലും നല്ലത് ഒരു ധർമ്മപദത്തെ ചൊല്ലുകയാകുന്നു. അതു കേൾക്കുന്നവൻ ശാന്തനായിത്തീരുന്നു.

**യോ സഹസ്സം സഹസ്സേന സംഗാമേ മാനുസേ ജിനേ**
**ഏകം ച ജേയ്യ മത്താനം സ വേ സംഗാമജുത്തമോ** 4

യഃ സഹസ്രം സഹസ്രേണ സംഗ്രാമേ മാനുഷാൻ ജയേൽ
ഏകം ച ജയേദാത്മാനം സ വൈ സംഗ്രാമജിദുത്തമഃ

ആയിരമായിരം (പത്തുലക്ഷം) മനുഷ്യരെ യുദ്ധത്തിൽ ജയിച്ചവനേക്കാൾ തന്നെത്താൻ ജയിച്ചവനാകുന്നു അധികം ശ്രേഷ്ഠൻ (സംഗ്രാമജിൽ യുദ്ധവിജയി).

ജേതവൻ — അനത്ഥപുച്ഛക ബ്രാഹ്മണ

**അത്താ ഹവേ ജിതം സേയ്യോ യാ ചായം ഇതരാ പജാ**
**അത്തദന്തസ്സ പോസസ്സ നിച്ചം സഞ്ഞതചാരിനോ** 5

**നേവ ദേവോ ന ഗന്ധബ്ബോ ന മാരോ സഹ ബ്രഹ്മുനാ**
**ജിതം അവജിതം കയിരാ തഥാരൂപസ്സ ജന്തുനോ** 6

ആത്മാ ഹ വൈ ജിതഃ ശ്രേയാൻ യാ ചേയമിതരാ പ്രജാ
ആത്മദാന്തസ്യ പുരുഷസ്യ നിത്യം സംയതചാരിണഃ

നൈവ ദേവോ ന ഗന്ധർവ്വോ ന മാരഃ സഹ ബ്രഹ്മണാ
ജിതമപജിതം കുര്യാൽ തഥാഭൂതസ്യ ജന്തോഃ

തന്നെത്താൻ ജയിച്ചവൻ മറ്റെല്ലാവരെക്കാളും ശ്രേഷ്ഠനാകുന്നു. ദേവനോ ഗന്ധർവനോ ബ്രഹ്മാവിനോ മാരനോ അവനവനെ

ജയിച്ചു നിത്യശാന്തനായിരിക്കുന്നവന്റെ ജയത്തെ അപജയമാക്കിത്തീർക്കുവാൻ കഴിയില്ല.

വേളുവൻ സാരിപുത്ത ഥേര മാതുലൻ

**മാസേ മാസേ സഹസ്സേന യോ യജേഥ സതം സമം**
**ഏകഞ്ച ഭാവിതത്താനം മുഹുത്തമ്പി പൂജയേ**
**സാ യേവ പൂജനാ സേയ്യാ യം ചേ വസ്സസതം ഹുതം** **7**

മാസേ മാസേ സഹസ്രേണ യോ യജേത ശതം സമാഃ
ഏകം ച ഭാവിതാത്മാനം മുഹുർത്തമപി പൂജയേൽ
സൈവ പൂജനാ ശ്രേയസീ യച്ചേദ്വർഷശതം ഹുതം

ഒരുവൻ നൂറുവർഷക്കാലം മാസംതോറും അനവധി ദ്രവ്യം ചെലവിട്ടു യാഗങ്ങളെ ചെയ്കയും യഥാർത്ഥജ്ഞാനത്തിൽ സ്ഥിരചിത്തനായ ഒരാളെ മുഹൂർത്തനേരം പൂജചെയ്കയുമായാൽ നൂറു വർഷക്കാലത്തെ യാഗങ്ങളെക്കാളധികം നല്ലത് അപ്രകാരമുള്ള പൂജയാകുന്നു.

വേളുവൻ സാരിപുത്ത ഥേര (ഭാഗിനേയൻ)

**യോ ച വസ്സസതം ജന്തു അഗ്ഗിം പരിചരേ വനേ**
**ഏകഞ്ച ഭാവിതത്താനം മുഹുത്തമപി പൂജയേ**
**സാ യേവ പൂജനാ സേയ്യാ യം ചേ വസ്സസതം ഹുതം** **8**

യശ്ച വർഷശതം ജന്തുരഗ്നിം പരിചരേൽ വനേ
ഏകം ച ഭാവിതാത്മാനം മുഹുർത്തമപി പൂജയേൽ
സൈവ പൂജനാ ശ്രേയസീ യച്ചേൽ വർഷശതം ഹുതം

നൂറുവർഷക്കാലം വനത്തിൽ അഗ്നിയെ സേവിക്കുകയും ഒരു യഥാർത്ഥജ്ഞാനിയെ മുഹൂർത്തനേരം പൂജിക്കുകയും ചെയ്യുന്നതായാൽ നൂറു വർഷത്തെ യജ്ഞത്തെക്കാളധികം ശ്രേഷ്ഠത ആ പൂജയ്ക്കാകുന്നു.

വേളുവൻ സാരിപുത്ത സഹായക ബ്രാഹ്മണൻ

**യം കിഞ്ചി യിട്ഠം ച ഹുതം ച ലോകേ**
**സംവച്ഛരം യജേഥ പുഞ്ഞപേക്ഖോ**
**സബ്ബം പി തം ന ചതുഭാഗമേതി**
**അഭിവാദനാ ഉജ്ജുഗതേസു സേയ്യോ** 9

യൽകിഞ്ചിദിഷ്ടം ച ഹുതഞ്ച ലോകേ
സംവത്സരം യജേത പുണ്യാപേക്ഷഃ
സർവ്വമപി തന്ന ചതുർഭാഗമേതി
അഭിവാദനാ ഋജുഗതേഷു ശ്രേയസീ

ലോകത്തിൽ ഒരുവൻ പുണ്യത്തെ അപേക്ഷിച്ചുകൊണ്ട് ഒരു വർഷം മുഴുവനും യജ്ഞവും ഹോമവും ചെയ്യുന്നതായാലും അതിന്നാകപ്പാടെയുള്ള ഫലം നിസ്സാരമാകുന്നു. ഋജുഗതികളിൽ ചെയ്യുന്ന അഭിവാദ്യം മേൽപറഞ്ഞതിനേക്കാൾ അധികം ശ്രേഷ്ഠ മാകുന്നു.

അരഞ്ഞകടികാ ദാർഘായുകുമാര

**അഭിവാദനസീലസ്സ നിച്ചം വദ്ധാപചായിനോ**
**ചത്താരോ ധമ്മ വഡ്ഢന്തി ആയു വണ്ണോ സുഖം ബലം** 10

അഭിവാദനശീലസ്യ നിത്യം വൃദ്ധാപചയിനഃ
ചത്വാരോ ധർമ്മാ വർദ്ധന്തേ ആയുർവർണ്ണഃ സുഖം ബലം

എന്നും വൃദ്ധന്മാരെ വന്ദിക്കയും പൂജിക്കുകയും ചെയ്യുന്നവന് ആയുസ്സ് സൗന്ദര്യം സുഖം ബലം ഈ നാലും വർദ്ധിച്ചുവരും.

ജേതവൻ സംകിച്ച സാമണേര

**യോ ച വസ്സസതം ജീവേ ദുസ്സീലോ അസമാഹിതോ**
**ഏകാഹം ജീവിതം സേയ്യോ ശിലവന്തസ്സ ഝായിനോ** 11

യശ്ച വർഷശതം ജീവേൽ ദുഃശീലോƒസമാഹിതഃ
ഏകാഹം ജീവിതം ശ്രേയഃ ശീലവതോ ധ്യായിനഃ

ദുശ്ശീലത്തോടും അസ്ഥിരബുദ്ധിയോടുംകൂടി നുറു വർഷം ജീവിച്ചിരിക്കുന്നതിലും നല്ലതു സുശീലത്തോടും ധ്യാനഗുണ ത്തോടുംകൂടി ഒരു ദിവസം ജീവിച്ചിരിക്കുന്നതാകുന്നു.

ജേതവൻ (ഖാണു) കോണ്ഡഞ്ഞ ഥേര

**യോ ച വസ്സസതം ജീവേ ദുപ്പഞ്ഞോ അസമാഹിതോ**
**ഏകാഹം ജീവിതം സേയ്യോ പഞ്ഞാവന്തസ്സ ഝായിനോ** 12

യശ്ച വർഷശതം ജീവേൽ ദുഷ്പ്രജ്ഞോƒസമാഹിതഃ
ഏകാഹം ജീവിതം ശ്രേയഃ പ്രജ്ഞാവതോ ധ്യായിനഃ

അജ്ഞാനിയും അശാന്തനുമായി നൂറു വർഷം ജീവിച്ചിരിക്കുന്ന തിനേക്കാൾ അധികം നല്ലത് ജ്ഞാനിയും ധ്യാനശീലനുമായി ഒരു ദിവസം ജീവിച്ചിരിക്കുകയാകുന്നു.

ജേതവൻ സപ്പദാസക ഥേര

**യോ ച വസ്സസതം ജീവേ കുസീതോ ഹീനവീരിയോ**
**ഏകാഹം ജീവിതം സേയ്യോ വിരിയമാരഭതോ ദള്ഹം** 13

യഞ്ച വർഷശതം ജീവേൽ കുസീദോ ഹീനവീര്യഃ
ഏകാഹം ജീവിതം ശ്രേയഃ വീര്യമാരഭതോ ദൃഢം

കുത്സിതനും (മടിയൻ) വീര്യഹീനനുമായി നൂറു വർഷം ജീവിച്ചി രിക്കുന്നതിനേക്കാൾ നല്ലതു വീര്യത്തോടുകൂടി ഒരു ദിവസം ജീവിച്ചിരിക്കുകയാകുന്നു.

ജേതവൻ പടാചാരാഥേരി

**യോ ച വസ്സ സതം ജീവേ അപസ്സം ഉദയവ്യയം**
**ഏകാഹം ജീവിതം സേയ്യോ പസ്സതോ ഉദയവ്യയം** 14

യശ്ച വർഷശതം ജീവേൽ അപശ്യന്നുദയവ്യയം
ഏകാഹം ജീവിതം ശ്രേയഃ പശ്യതഃ ഉദയവ്യയം

ആരംഭവും അവസാനവും കണ്ടറിയാതെ നൂറു വർഷം ജീവിച്ചിരിക്കുന്നതിലും ഭേദം ആരംഭാവസാനങ്ങളെ കണ്ടറിഞ്ഞ് ഒരു ദിവസം ജീവിക്കുന്നതാണ്.

ജേതവൻ കിസാ ഗോതമീ

**യോ ച വസ്സസതം ജീവേ അപസ്സം അമതം പദം**
**ഏകാഹം ജീവിതം സേയ്യോ പസ്സതോ അമതം പദം** 15

യശ്ച വർഷശതം ജീവേൽ അപശ്യന്നമൃതം പദം
ഏകാഹം ജീവിതം ശ്രേയഃ പശ്യതോ*f*മൃതം പദം

അമൃതമായ പദത്തെ (നിർവ്വാണപദം) കാണാതെ നൂറുവർഷം ജീവിക്കുന്നതിനേക്കാൾ നല്ലത് അമൃതപദത്തെ കണ്ട് ഒരു ദിവസം ജീവിക്കുന്നതാണ്.

ജേതവൻ ഹബുപുത്തികാ ഥേരി

**യോ ച വസ്സസതം ജീവേ അപസ്സം ധമ്മമുത്തമം**
**ഏകാഹം ജീവിതം സേയ്യോ പസ്സതോ ധമ്മമുത്തമം** 16

യഞ്ച വർഷശതം ജീവേൽ അപശ്യൻ ധർമ്മമുത്തമം
ഏകാഹം ജീവിതം ശ്രേയഃ പശ്യതോ ധർമ്മമുത്തമം

ഉത്തമമായ ധർമ്മത്തെ കാണാതെ നൂറു വർഷക്കാലം ജീവിച്ചിരുന്നതിനേക്കാൾ നല്ലത് ഉത്തമധർമ്മത്തെ കണ്ടറിഞ്ഞ് ഒരു ദിവസം ജീവിക്കുകയാകുന്നു.

# 9. പാപവഗ്ഗോ നവമോ

## പാപവർഗ്ഗഃ നവമഃ

ജേതവൻ ചുലേകസാടക ബ്രാഹ്മണ

**അഭിത്ഥരേഥ കല്യാണേ  പാപാ ചിത്തം നിവാരയേ**
**ദണ്ഡം ഹി കരോതോ പുഞ്ഞം പാപസ്മിം രമതീ മനോ** 1

അഭിത്വരേത കല്യാണേ പാപാൽ ചിത്തം നിവാരയേൽ
തന്ദ്രാം ഹി കുർവ്വതഃ പുണ്യം പാപേ രമതേ മനഃ

മനുഷ്യൻ പുണ്യം ചെയ്യുന്നത് വേഗത്തിൽവേണ്ടതും പാപത്തിൽനിന്നു മനസ്സിനെ നിവാരണം ചെയ്യേണ്ടതുമാകുന്നു. പാപത്തെപ്പറ്റി വിചാരിക്കാതിരിക്കുകയും വേണം. പുണ്യത്തെ ചെയ്യാൻ മന്ദിക്കുന്നവന്റെ മനസ്സ് പാപത്തിൽ രമിക്കുന്നു.

ജേതവൻ സേയ്യക ഥേര

**പാപം ചേ പുരിസോ കയിരാ ന തം കയിരാ പുനപ്പുനം**
**ന തമ്ഹി ഛന്ദം കയിരാഥ ദുക്ഖോ പാപസ്സ ഉച്ചയോ** 2

പാപം ചേൽ പുരുഷഃ കുര്യാൽ ന തൽ കുര്യാൽ പുനഃ പുനഃ
ന തസ്മിൻ ഛന്ദം കുര്യാൽ ദുഃഖഃ പാപസ്യോച്ചയഃ

ഒരുവൻ പാപം ഒരിക്കൽ ചെയ്തുപോയാലും വീണ്ടും ചെയ്യരുത്. അവൻ അതിൽ മനസ്സ് നിറുത്തരുത്. പാപം വർദ്ധിച്ചു കൂടുന്നത് ദുഃഖഃകരമാകുന്നു.

ജേതവൻ ലാജദേവ ധീതാ

**പുഞ്ഞം ചേ പുരിസോ കയിരാ കയിരാഥേത പുനപ്പുനം**
**തമ്ഹി ഛന്ദം കയിരാഥ സുഖോ പുഞ്ഞസ്സ ഉച്ചയോ** 3

പുണ്യം ചേൽ പുരുഷഃ കുര്യാൽ കുര്യാദേതൽ പുനഃ പുനഃ
തസ്മിൻ ഛന്ദം കുര്യാൽ സുഖഃ പുണ്യസോച്ചയഃ

പുണ്യത്തെയാകട്ടെ ഒരിക്കൽ ചെയ്താൽ പിന്നെയും, പിന്നെയും ചെയ്യണം. അതിൽ മനസ്സു രമിക്കണം. പുണ്യം കൂടിവരുന്നത് സന്തോഷകരമാകുന്നു (സുഖമാകുന്നു).

ജേതവൻ അനാഥപിണ്ഡിക

**പാപോ പി പസ്സതി ഭദ്രം യാവപാപം ന പച്ചതി**
**യദാ ച പച്ചതി പാപം അഥ പാപോ പാപാനി പസ്സതി** 4

പാപോ$f$പി പശ്യതി ഭദ്രം യാവൽ പാപം ന പച്യതേ
യദാ ച പച്യതേ പാപമഥ പാപോ പാപാനി പശ്യതി

പാപി പാപത്തിന്നു പരിപാകം വരുന്നതുവരെ പാപത്തെ സുഖമായി കാണുന്നു. പാപം പരിപക്വമായാൽ അവൻ പാപത്തെ കണ്ടു തുടങ്ങുന്നു.

**ഭദ്രോപി പസ്സതി പാപം യാവ ഭദ്രം ന പച്ചതി**
**യദാ ച പച്ചതി ഭദ്രം അഥ ഭദ്രോ ഭദ്രാനി പസ്സതി** 5

ഭദ്രോ$f$പി പശ്യതി പാപം യാവൽ ഭദ്രം ന പച്യതേ
യദാച പച്യതേ ഭദ്രമഥ ഭദ്രോ ഭദ്രാണി പശ്യതി

പുണ്യവാൻ തന്റെ പുണ്യത്തിന്ന് പരിപാകം വരുന്നതുവരെ (എല്ലാം) ദുഃഖമായി (പാപം) കാണുന്നു. പുണ്യത്തിന്നു പരിണാമം വന്നാൽ പുണ്യവാൻ പുണ്യത്തെ കാണുന്നു.

ജേതവൻ അസ്സഞ്ഞത പരിക്ഖാര ഭിക്ഖു

**മാവമഞ്ഞേഥ പാപസ്സ ന മന്തം അഗമിസ്സതി**
**ഉദവിന്ദു നിപാതേന ഉദകുംഭോ പി പൂരതി**
**ബാലോ പൂരതി പാപസ്സ ഥോകഥോകം പി ആചിനം** 6

മാവമന്യേത പാപസ്യ ന മാം തദാഗമിഷ്യതി
ഉദബിന്ദു നിപാതേന ഉദകുംഭോപി പൂര്യതേ
ബാലഃ പൂരയതി പാപസ്യ സ്തോകം സ്തോകമപ്യാചിന്വൻ

തനിക്ക് അതിന്റെ ഫലം വരികയില്ലെന്നു കരുതി പാപത്തെ ലഘുവായിട്ടാരും വിചാരിക്കരുത്. വെള്ളം തുള്ളി തുള്ളിയായിട്ടു വീണു ക്രമേണ കുടം നിറയുന്നതുപോലെ മൂഢനിൽ പാപം അല്ലാല്പമായി സ്വരൂപിച്ചു ക്രമേണ നിറയുന്നു.

ജേതവൻ — വിളാലപാദക സേട്ഠി

**മാവമഞ്ഞേഥ പൂഞ്ഞസ്സ ന മന്തം ആഗമിസ്സതി**
**ഉദവിന്ദു നിപാതേന ഉദകുംഭോപി പൂരതി**
**ധീരോ പൂരതി പുഞ്ഞസ്സ ഥോകഥോകം പി ആചിനം** 7

മാവമന്യേത പുണ്യസ്യ ന മാം തദാഗമിഷ്യതി
ഉദബിന്ദുനിപാതേന ഉദകുംഭോ്fപി പൂര്യതേ
ധീരഃ പൂരയതി പുണ്യസ്യ സ്തോകം സ്തോകമപ്യാചിന്വൻ

പുണ്യം തനിക്കുണ്ടാവില്ലെന്നു കരുതി പുണ്യത്തെ നിസ്സാരമായി വിചാരിക്കരുത്. വെള്ളം തുള്ളിതുള്ളിയായി വീണാലും കുടം നിറയുന്നു. അറിവുള്ളവൻ അല്ലാല്പമായി സമ്പാദിച്ച പുണ്യങ്ങളാൽ ക്രമേണ പരിപൂർണ്ണനാകുന്നു.

ജേതവൻ — മഹാധന വാണിജ

**വാണിജോ വ ഭയം മഗ്ഗം അപ്പസത്ഥോ മഹദ്ധനോ**
**വിസം ജീവിതുകാമോ വ പാപാനി പരിവജ്ജയേ** 8

വാണിജ ഇവ ഭയം മാർഗ്ഗം അല്പസാർത്ഥോ മഹാധനഃ
വിഷം ജീവിതുകാമ ഇവ പാപാനി പരിവർജ്ജയേൽ

ഒരു കച്ചവടക്കാരൻ അധികം ദ്രവ്യത്തോടുകൂടി (പോകുമ്പോൾ) സഹായികൾ ഇല്ലാതെ (യിരുന്നാൽ) അപായമുള്ള മാർഗ്ഗത്തെ വർജ്ജിക്കുന്നതുപോലെയും ജീവനിൽ ആശയുള്ളവൻ വിഷത്തെ വർജ്ജിക്കുന്നതുപോലെയും മനുഷ്യൻ പാപകർമ്മങ്ങളെ വർജ്ജിക്കണം

വേളുവൻ കുക്കുടമിത്തനേസാദ

**പാണിമ്ഹി ചേ വണോ നാസ്സ ഹരേയ്യ പാണിനാ വിസം**
**നാബ്ബണം വിസമന്വേതി നത്ഥി പാപം അകുബ്ബതോ** 9

പാണൗ ചേൽ വ്രണോ നാസ്യ ഹരേൽ പാണിനാ വിഷം
നാവ്രണം വിഷമന്വേതി നാസ്തി പാപമകുർവ്വതഃ

കൈയിന്മേൽ വ്രണമില്ലാത്തവർക്കു വിഷത്തെ സ്പർശിക്കുവാൻ കഴിയും, വ്രണമില്ലാത്തവനിൽ വിഷം പ്രവേശിക്കുകയില്ലാ. പാപകർമ്മം ചെയ്യാത്തവനിൽ പാപവും പ്രവേശിക്കുന്നില്ല.

ജേതവൻ കോക സുനഖലുദ്ദക്

**യോ അപ്പദുട്ഠസ്സ നരസ്സ ദുസ്സതി**
**സുദ്ധസ്സ പോസസ്സ അനങ്ഗണസ്സ**
**തമേവ ബാലം പച്ചേതി പാപം**
**സുഖുമോ രജോ പടിവാതം വ ഖിത്തോ** 10

യോƒപ്രദുഷ്ടായ നരായ ദുഷ്യതി
ശുദ്ധായ പുരുഷായാനഞ്ജനായ
തമേവ ബാലം പ്രത്യേതി പാപം
സൂക്ഷ്മം രജഃ പ്രതിവാതമിവ ക്ഷിപ്തം

ഒരുവൻ നിർദ്ദോഷിയും ശുദ്ധനും നിരപരാധിയുമായവന്റെ നേരെ ദോഷം ചെയ്യുന്നതായാൽ ആ ദോഷം വായുവിന്നെതിരെ

എറിയപ്പെട്ട പൊടിയെന്നപോലെ ആ മൂഢനെതന്നെ തിരിഞ്ഞടി ക്കുന്നു.

ജേതവൻ മണികാര കുലുപഗ തിസ്സ ഥേര

**ഗബ്ഭമേകേ ഉപജ്ജന്തി നിരയം പാപകമ്മിനോ**
**സഗ്ഗം സുഗതിനോ യന്തി പരിനിബ്ബന്തി അനാസവാ** 11

ഗർഭമേക ഉൽപദ്യന്തേ നിരയം പാപകർമ്മിണഃ
സ്വർഗ്ഗം സുഗതയോ യാന്തി പരിനിർവ്വാന്ത്യനാസ്രവാഃ

ചില ജനങ്ങൾ (മരണശേഷം) പിന്നെയും ജനിക്കുന്നു. പാപി കൾ നരകത്തിൽ പതിക്കുന്നു. സുകൃതികൾ സ്വർഗ്ഗത്തെ പ്രാപി ക്കുന്നു. തൃഷ്ണാരഹിതന്മാർ നിർവ്വാണം പ്രാപിക്കുന്നു.

ജേതവൻ മൂന്നു ഭിക്ഷുക്കൾ

**ന അന്തലിക്ഖേ ന സമുദ്ദമജ്ഝേ**
**ന പബ്ബതാനം വിവരം പവിസ്സ**
**ന വിജ്ജതീ സോ ജഗതിപ്പദേസ്സോ**
**യത്രട്ഠിതോ മുഞ്ചേയ്യ പാപകമ്മാ** 12

നാന്തരീക്ഷേ ന സമുദ്രമദ്ധ്യേ
ന പർവ്വതാനാം വിവരം പ്രവിശ്യ
ന വിദ്യതേ സ ജഗതി പ്രദേശോ
യത്ര സ്ഥിതോ മുച്യേത പാപകർമ്മണഃ

ആകാശത്തിലോ സമുദ്രമദ്ധ്യത്തിലോ പർവതഗഹ്വരത്തിലോ എന്നല്ല ലോകത്തൊരേടത്തും പാപകർമ്മം ചെയ്തവന് അതിന്റെ ഫലത്തിൽ നിന്നു മോചനം കിട്ടുന്നതായ പ്രദേശമില്ല.

ന്യഗ്രോധ ആരാമം സുപ്പബുദ്ധ സക്ക

**ന അന്തലിക്ഖേ ന സമുദ്ദമജ്ഝേ**

**ന പബ്ബതാനം വിവരം പവിസ്സ**
**ന വിജ്ജതി സോ ജഗതിപ്പദേസ്സോ**
**യത്രട്ഠിതം നാപ്പസഹേഥ മച്ചു** 13

നാന്തരീക്ഷേ ന സമുദ്രമദ്ധ്യേ
ന പർവ്വതാനാം വിവരം പ്രവിശ്യ
ന വിദ്യതേ സ ജഗതി പ്രദേശോ
യത്ര സ്ഥിതം ന പ്രസഹേഥ മൃത്യുഃ

ആകാശത്തിലോ സമുദ്രമദ്ധ്യത്തിലോ പർവതഗഹ്വരത്തിലോ എന്നല്ല ലോകത്തൊരേടത്തും ചെന്നാലും, മരണം ബാധിക്കാത്തതായ പ്രദേശത്തെ കാണുകയില്ല.

# 10. ദണ്ഡവഗ്ഗോ ദസമോ

## ദണ്ഡവർഗ്ഗഃ ദശമഃ

ജേതവൻ ഛബ്ബഗ്ഗീയ ഭിക്ഷുക്കൾ

**സബ്ബേ തസന്തി ദണ്ഡസ്സ സബ്ബേ ഭയന്തി മച്ചുനോ**
**അത്താനം ഉപമം കത്വാ ന ഹനേയ്യ ന ഘാതയേ** 1

സർവ്വേ ത്രസ്യന്ത ദണ്ഡസ്യ സർവ്വേ ബിഭ്യതി മൃത്യോഃ
ആത്മാനമുപമാം കൃത്വാ ന ഹന്യാന്ന ഘാതയേൽ

സർവ്വജനങ്ങളും ദണ്ഡത്തെ (ശിക്ഷയെ) ഓർത്തു വിറയ്ക്കുന്നു. സർവജനങ്ങളും മൃത്യുവിൽ നിന്നു ഭയപ്പെടുന്നു. സകല ജീവികളേയും തന്നെപ്പോലെതന്നെ കരുതി ആരേയും ഹിംസിക്കുകയോ ഹിംസിപ്പിക്കുകയോ ചെയ്യാതിരിക്കുക.

ജേതവൻ ഛബ്ബഗ്ഗീയ ഭിക്ഷു

**സബ്ബേ തസന്തി ദണ്ഡസ്സ സബ്ബേസം ജിവിതം പിയം**
**അത്താനം ഉപമം കത്വാ ന ഹനേയ്യ ന ഘാതയേ** 2

സർവ്വേ ത്രസന്തി ദണ്ഡസ്യ സർവ്വേഷാം ജിവിതം പ്രിയം
ആത്മാനമുപമാം കൃത്വാ ന ഹന്യാന്ന ഘാതയേൽ

സകല ജീവികളും ദണ്ഡത്തെ ഭയപ്പെടുന്നു; ജീവിതം എല്ലാവർക്കും പ്രിയമാകുന്നു. അതിനാൽ മറ്റുള്ളവരേയും തന്നെപ്പോലെ വിചാരിച്ച് നിഗ്രഹിക്കുകയോ നിഗ്രഹിപ്പിക്കുകയോ ചെയ്യാതിരിക്കണം.

ജേതവൻ സംബഹുല കുമാർ

**സുഖകാമാനി ഭൂതാനി യോ ദണ്ഡേന വിഹിംസതി**
**അത്തനോ സുഖമേസാനോ പേച്ച സോ ന ലഭതേ സുഖം** 3

സുഖകാമാനി ഭൂതാനി യോ ദണ്ഡേന വിഹിംസതി
ആത്മനഃ സുഖമിച്ഛൻ പ്രേത്യ സ ന ലഭതേ സുഖം

ഏതൊരുവനാകുന്നു തന്റെ സുഖത്തിന്നുവേണ്ടി സുഖകാമികളായ ജിവികളെ ദണ്ഡിക്കയോ വധിക്കുകയോ ചെയ്യുന്നത് അവനു പരലോകത്തിൽ സുഖത്തെ ലഭിക്കുന്നില്ല.

**സുഖകാമാനി ഭൂതാനി യോ ദണ്ഡേന ഹിംസതി**
**അത്തനോ സുഖമേസാനോ പേച്ച സൊ ലഭതേ സുഖം** 4

സുഖകാമാനി ഭൂതാനി യോ ദണ്ഡേന ന ഹിംസതി
ആത്മനഃ സുഖമിച്ഛൻ പ്രേത്യ സ ലഭതേ സുഖം

ആത്മസുഖാഭിലാഷികളായ പ്രാണികളെ തന്റെ സുഖത്തിനുവേണ്ടി ദണ്ഡിക്കുകയോ ഹിംസിക്കുകയോ ചെയ്യാതിരിക്കുന്നവൻ പരലോകസുഖത്തെ അനുഭവിക്കുന്നു.

ജേതവൻ കുണ്ഡധാന ഥേര

**മാവോച ഫരുസം കംചി വുത്താ പടിവദേയ്യു തം**
**ദുക്ഖാ ഹി സാരംഭകഥാ പടിദണ്ഡാ ഫുസേയ്യു തം** 5

മാവോചഃ പരുഷം കിഞ്ചിൽ ഉക്താഃ പ്രതിവദേയുസ്ത്വാം
ദുഃഖാ ഹി സംരംഭകഥാ പ്രതിദണ്ഡാഃ സ്പൃശേയുസ്ത്വാം

ആരോടും പരുഷവാക്കു പറയരുത്. അങ്ങോട്ടു പറഞ്ഞ പ്രകാരം ഇങ്ങോട്ടു പറയും. തമ്മിൽ കയർക്കുവാനിടവരുന്നത് ദുഃഖകരമാണ്. ദണ്ഡിക്കുന്നവന്നു പകരം ദണ്ഡം കിട്ടുന്നതാണ്.

**സ ചേ നേരേസി അത്താനം കംസോ ഉപഹതോ യഥാ**
**ഏസ പത്തോസി നിബ്ബാനം സാരംഭോ തേ ന വിജ്ജതി** 6

സ ചേൽ നേരയസി ആത്മാനം കാംസ്യമുപഹതം യഥാ
ഏഷപ്രാപ്തോ*f*സി നിർവാണം സംരംഭസ്തേ ന വിദ്യതേ

പൊട്ടിയ ചേങ്ങലപോലെ നിശ്ശബ്ദനായിരിക്കുന്നതായാൽ നിങ്ങൾ നിർവാണം പ്രാപിച്ചു കഴിഞ്ഞു. എന്തുകൊണ്ടെന്നാൽ നിങ്ങളിൽ ക്രോധാവേശം കാണുന്നതല്ല,

പുബ്ബാരാമ് — വിശാഖാദി ഉപാസികമാർ

**യഥാ ദണ്ഡേന ഗോപാലോ ഗാവോ പാചേതി ഗോചരം**
**ഏവം ജരാ ച മച്ചു ആയു പാചേന്തി പാണിനം** 7

യഥാ ദണ്ഡേന ഗോപാലോ ഗാഃ പ്രാജയതി ഗോചരം
ഏവം ജരാ ച മൃത്യുശ്ചായുഃ പ്രാജയതഃ പ്രാണിനാം

ഗോപാലൻ ഏതുവിധം ദണ്ഡം കൊണ്ടു പശുക്കളെ തൊഴുത്തി ലേക്ക് (മേച്ചിൽസ്ഥലത്തേക്ക്) ആട്ടിക്കൊണ്ടുപൊകുന്നുവോ അതേവിധം ജരയും മൃത്യുവും പ്രാണികളുടെ ആയുസ്സിനെ ആട്ടിക്കൊണ്ടുപോകുന്നു.

വേളുവൻ — അജഗരപേത

**അഥ പാപാനി കമ്മാനി കരം ബാലോ ന ബുജ്ഝതി**
**സേഹി കമ്മേഹി ദുമ്മേധോ അഗ്ഗിദഡ്ഢോ വ തപ്പതി** 8

അഥ പാപാനി കർമ്മാണി കുർവ്വൻ ബാലോ ന ബുധ്യതേ
സ്വൈഃ കർമ്മഭിഃ ദുർമ്മേധാ അഗ്നിദഗ്ധ ഇവ തപ്യതേ

മൂഢൻ പാപകർമ്മങ്ങൾ ചെയ്യുമ്പോഴും അറിയുന്നില്ല. ദുഷ്ടൻ (ദുർബുദ്ധി) അഗ്നിയാലെന്നപോലെ സ്വകർമ്മങ്ങളാൽ ദഹിക്ക പ്പെടുന്നു.

വേളുവൻ — മഹാമൊഗ്ഗല്ലാന ഥേര

**യോ ദണ്ഡേന അദണ്ഡേസു അപ്പദുട്ഠേസു സുസ്സതി**
**ദസന്നമഞ്ഞതരം ഠാനം ഖിപ്പമേവ നിഗച്ഛതി** 9

യോ ദണ്ഡേനാƒദണ്ഡ്യേഷു അപ്രദുഷ്ടേഷു ദുഷ്യതി
ദശാനാമന്യതമം സ്ഥാനം ക്ഷിപ്രമേവ നിഗച്ഛതി

അദണ്ഡ്യന്മാരും നിർദ്ദോഷികളുമായവരെ ദണ്ഡിക്കുവാൻ താഴെ പറയുന്ന പത്തവസ്ഥകളിൽ ഒന്നിൽ ക്ഷണത്തിലെത്തും.

**വേദനം ഫരുസം ജാനിം സരീരസ്സ ച ഭേദനം**
**ഗരുകം വാ പി ആബാധം ചിത്തക്ഖേപം വ പാപുണേ** 10

വേദനാം പരുഷം ജ്യാനിം ശരീരസ്യ ച ഭേദനം
ഗുരുകം വാപ്യാബാധം ചിത്തക്ഷേപം വാ പ്രാപ്നുയാൽ

അവനു കഠിനവേദന, ധനനാശം (ഹാനി), ശരീരഭംഗം, കഠോര രോഗം, ഭ്രാന്ത് എന്നിവ ഉണ്ടാകുന്നു.

**രാജതോ വാ ഉപസഗ്ഗം അബ്ഭക്ഖാനം വ ദാരുണം**
**പരിക്ഖയം വ ഞാതീനം ഭോഗാനം വ പഭങ്ഗുണം** 11

രാജതോ വോപസർഗ്ഗം അഭ്യാഖ്യാനം വാ ദാരുണം
പരിക്ഷയം വാ ജ്ഞാതീനാം ഭോഗാനാം വാ പ്രഭജ്ഞനം

അഥവാ രാജാവിൽനിന്ന് ആപത്ത്, കഠിനമായ ദോഷാരോപണം, ബന്ധുനാശം, ധനനാശം (ഭാഗ്യനാശം) എന്നിവ സംഭവിക്കുന്നു.

**അഥവസ്സ അഗാരാനി അഗ്ഗി ഡഹതി പാവകോ**
**കായസ്സ ഭേദാ ദുപ്പഞ്ഞോ നിരയം സോപപജ്ജതി** 12

അഥവാƒസ്യാഗാരാണി അഗ്നിർദഹതി പാവകഃ
കായസ്യ ഭേദാൽ ദുഷ്പ്രജ്ഞോ നിരയം സ ഉപപദ്യതേ

അല്ലെങ്കിൽ ഗൃഹം ഇടിത്തീ വീണു ദഹിക്കുന്നു. ആ ദുർബുദ്ധി മരണശേഷം നരകത്തിൽ വീഴുന്നു.

ജേതവൻ ബഹുഭണ്ഡിക ഭിക്ഖു

**ന നഗ്ഗചരിയാ ന ജടാ ന പങ്കാ**
**നാനാസകാ ഥണ്ഡിലസായികാ വാ**
**രജോ ച ജല്ലം ഉക്കുടികപ്പധാനം**
**സോധേന്തി മച്ചം അവിതിണ്ണ കങ്ഖം** 13

ന നഗ്നചര്യാ ന ജടാ ന പങ്കാഃ
നാനശനം സ്ഥണ്ഡിലശായികാ വാ
രജോജലീയമുൽകുടികാപ്രധാനം
ശോധയന്തി മർത്ത്യമവിതീർണ്ണകാംക്ഷം

അവധൂതചര്യാ, ജടാധാരണം, ചളിതേച്ചു കുളിക്കുക, ഉപവാസം ചെയ്ക, വെറും നിലത്തു കിടന്നുറങ്ങുക, പൊടിവാരിത്തേയ്ക്കുക, ഉൽക്കുടികാസനം ഇതൊന്നും തൃഷ്ണയൊഴിയാത്തവനു ശുദ്ധി വരുത്തുന്നതല്ല.

ജേതവൻ സന്തതി (മഹാമത്ത)

**അലംകതേ ചേ പി സമം ചരേയ്യ**
**സന്തോ ദന്തോ നിയതോ ബ്രഹ്മചാരി**
**സബ്ബേസു ഭൂതേസു നിധായ ദണ്ഡം**
**സോ ബ്രാഹ്മണോ സോ സമണോ സ ഭിക്ഖു** 14

അലങ്കൃതശ്ചേദപി ശമം ചരേ-
ച്ഛാന്തോ ദാന്തോ നിയതോ ബ്രഹ്മചാരി
സർവേഷു ഭൂതേഷു നിധായ ദണ്ഡം
സ ബ്രാഹ്മണഃ സ ശ്രമണഃ സ ഭിക്ഷുഃ

ഒരുവൻ ഭംഗിയിൽ അലങ്കരിക്കുന്നവനായാലും അതോടുകൂടി ശാന്തനും, ദാന്തനും ആശാതീതനും ബ്രഹ്മചാരിയും സർവഭൂത

ങ്ങളിലും ദണ്ഡമൊഴിച്ചവനുമായിരിക്കുന്നതായാൽ അവനാകുന്നു ബ്രാഹ്മണൻ; അവനാണു ശ്രമണൻ; അവനാണു ഭിക്ഷു.

ജേതവൻ പിലോതിക ഥേര

**ഹിരീ നിസേധോ പുരിസോ കോചി ലോകസ്മി വിജ്ജതി**
**യോ നിന്ദം അപ്പബോധതി അസ്സോ ഭദ്രോ കസാമിവ** 15

ഹ്രീനിഷേധഃ പുരുഷഃ കശ്ചിൽ ലോകേ വിദ്യതേ
യോ നിന്ദാം ന പ്രബോധതി അശ്വോ ഭദ്രഃ കശാമിവ

നല്ല ശീലമുള്ള കുതിരയ്ക്കു കുരടാവ് ആവശ്യമില്ല. അതുപോലെ ഒരിക്കലും ശകാരത്തിനു വിഷയമാകാത്ത വിധത്തിൽ അധർമ്മ ഭീരുവായിട്ട് ഈ ലോകത്തിൽ ആരാനുമുണ്ടോ?

**അസ്സോ യഥാ ഭദ്രോ കസാനിവിട്ഠോ**
**ആതാപിനോ സംവേഗിനോ ഭവാഥ**
**സദ്ധായ സീലേന ച വീരിയേന ച**
**സമാധിനാ ദമ്മവിനിച്ഛയേന ച**
**സമ്പന്നവിജ്ജാചരണാ പതിസ്സതാ**
**പഹസ്സഥ ദുക്ഖമിദം അനപ്പകം** 16

അശ്വോ യഥാ ഭദ്രഃ കശാനിവിഷ്ടഃ ആതാപിനഃ സംവേഗിനോ ഭവത
ശ്രദ്ധയാ ശീലേന ച വീര്യേണ ച സമാധിനാ ധർമ്മവിനിശ്ചയേന ച
സമ്പന്നവിദ്യാചരണാഃ പ്രതിസ്മൃതാഃ പ്രഹാസ്യഥ ദുഃഖമിദമനല്പകം

ശിക്ഷിതമായ ഒരശ്വം കുരടാവിനാൽ സ്പർശിക്കപ്പെട്ടതുപോലെ നിങ്ങൾ ശ്രദ്ധയോടും, ശീലത്തോടും സദാചാരത്തോടും, വീര്യത്തോടും, ജാഗ്രതയോടും കൂടി അനല്പമായിരിക്കുന്ന ദുഃഖത്തെ അതിക്രമിക്കുവിൻ. (ധർമ്മനിശ്ചയത്തോടും വിദ്യയോടും ആചരണത്തോടും കൂടി പൂർണ്ണസ്മൃതി നേടി ഈ മഹാദുഃഖത്തെ തരണം ചെയ്യാൻ നിങ്ങൾക്കു കഴിയും).

ജേതവൻ സുഖസാമണേര

**ഉദകം ഹി നയന്തി നേത്തികാ ഉസുകാരാ നമയന്തി തേജനം**
**ദാരും നമയന്തി തച്ഛകാ അത്താനം ദമയന്തി സുബ്ബതാ** 17

ഉദകം ഹി നയന്തി നേതൃകാ ഇഷുകാരാ നമയന്തി തേജനം
ദാരും നമയന്തി തക്ഷകാ ആത്മാനം ദമയന്തി സുവ്രതാഃ

തോടു വെട്ടുന്നവർ വെള്ളം കൊണ്ടുപോകുന്നു. അമ്പുണ്ടാക്കുന്നവർ അമ്പിനു മൂർച്ച കൂട്ടുന്നു. ആശാരി മരം ശരിപ്പെടുത്തുന്നു. ഇതേവിധം പണ്ഡിതന്മാർ സ്വയം ദമനം ചെയ്യുന്നു.

# 11. ജരാവഗ്ഗോ ഏകാദസമോ

## ജരാവർഗ ഏകാദശഃ

ജേതവൻ	വിസാഖായ സഹായികാ

**കോ നു ഹാസോ കിമാനന്ദോ നിച്ചം പജ്ജലിതേ സതി**
**അന്ധകാരേന ഓനദ്ധാ പദീപം ന ഗവേസഥ** 1

കോ നു ഹാസഃ ക ആനന്ദോ നിത്യം പ്രജ്വലിതേ സതി
അന്ധകാരേണാവനദ്ധാഃ പ്രദീപം ന ഗവേഷഥ

ലോകം എന്നും ദഹിച്ചുകൊണ്ടിരിക്കേ എന്തു ചിരിയാകുന്നു: എന്തു സന്തോഷമാകുന്നു. ഇരുട്ടിനാൽ മൂടപ്പെട്ട നിങ്ങൾക്ക് ഒരു പന്തക്കൊള്ളി കിട്ടിയാൽ നന്നെന്നു തോന്നുന്നില്ലയോ? (വെളിച്ചം എന്തു കൊണ്ടന്വേഷിക്കുന്നില്ല?)

വേളുവൻ	സിരിമാ

**പസ്സ ചിത്തകതം ബിംബം അരു1കായം സമുസ്സിതം**
**ആതുരം ബഹുസങ്കപ്പം യസ്സ നത്ഥി ധുവം ഠിതി** 2

പശ്യ ചിത്രീകൃതം ബിംബം അരുഷ്കായം സമുച്ഛ്റിതം
ആതുരം ബഹുസങ്കല്പം യസ്യ നാസ്തി ധ്രുവം സ്ഥിതിഃ

(ചിത്രമെഴുതിയപോലുള്ള) ഈ ബിംബത്തെ (ദേഹത്തെ) നോക്കുക. ഇതു വ്രണപൂർണ്ണവും പരസ്പരം കൂടിപ്പിണഞ്ഞതും വ്യാധിതവും അനേകസങ്കല്പങ്ങളോടുകൂടിയതും ആകുന്നു. ഇതിന് ഒരിക്കലും സ്ഥിരതയില്ല.

ജേതവൻ	ഉത്തരീഥേരി

**പരിജിണ്ണംമിദം രൂപം രോഗനീഡ്ഡം പഭംഗുരം**
**ഭിജ്ജതി പൂതിസന്ദേഹോ മരണന്തം ഹി ജീവിതം** 3

പരിജീർണ്ണമിദം രൂപം രോഗനീഡം പ്രഭംഗുരം
ഭിദ്യതേ പൂതിസന്ദേഹോ മരണാന്തം ഹി ജിവിതം

ഈ രൂപം ജീർണ്ണവും ഭംഗം വരാനെളുപ്പമുള്ളതുമാകുന്നു. അഴുക്കുകളുടെ കൂട്ടമായ ഈ ദേഹം നശിച്ചുപോകും. ജീവിതാവസാനം മരണമാകുന്നു.

ജേതവൻ　　　　　　　　　　　　　　　　　　　　　അധിമാന ഭിക്ഷു

**യാനിമാനി അപത്ഥാനി അലാബൂനേവ സാരദേ**
**കാപോതകാനി അട്ഠീനി താനി ദിസ്വാന കാ രതി** 4

യാനിമാന്യപാസ്താനി അലാബൂനിവ ശരദി
കാപോതകാന്യസ്ഥീനീ താനി ദൃഷ്ട്വാ കാ രതിഃ

വേനൽക്കാലത്തെ ചുരുങ്ങാക്കുഞ്ചികൾ പോലെ (എറിയപ്പെട്ട) കപോതവർണ്ണത്തിലുള്ള ഈ അസ്ഥികൾ കാണുന്ന ഏതൊരുവനാണു സന്തോഷമുണ്ടാക്കുന്നത്?

ജേതവൻ　　　　　　　　　　　　　　　　　　　　　രൂപനന്ദാ ഥേരി

**അട്ഠീനം നഗരം കതം മംസലോഹിതലേപനം**
**യത്ഥ ജരാ ച മച്ചു ച മാനോ മക്ഖോ ച ഓഹിതോ** 5

അസ്ഥ്നാം നഗരം കൃതം മാംസലോഹിതലേപനം
യത്ര ജരാ ച മൃത്യുശ്ച മാനോ മ്രക്ഷശ്ചാവഹിതഃ

അസ്ഥികളെ കൊണ്ട് ഒരു നഗരമുണ്ടാക്കി അതു മാംസരക്തങ്ങളെ കൊണ്ടു തേച്ചുമിനുക്കിയിരിക്കുന്നു. ഈ നഗരത്തിൽ ജര, മൃത്യു, അഹംകാരം, ഈർഷ്യ എന്നിവർ പാർത്തു വരുന്നു.

ജേതവൻ മല്ലികാദേവി

**ജീരന്തി വേ രാജരഥാ സുചിത്താ**
**അഥോ സരീരം പി ജരം ഉപേതി**
**സതം ച ധമ്മോ ന ജരം ഉപേതി**
**സന്തോ ഹ വേ സബ്ഭി പവേദയന്തി** 6

ജീര്യന്തി വൈ രാജരഥാ സുചിത്രാ
അഥ ശരീരമപി ജരാമുപൈതി
സതാഞ്ച ധർമ്മോ ന ജരാമുപൈതി
സന്തോ ഹ വൈ സദ്ഭ്യഃ പ്രവേദയന്തി

പല ചിത്രപ്പണികൾ ചേർന്ന രാജരഥങ്ങളും ജീർണ്ണിച്ചു പോകുന്നു. അതേവിധം മനുഷ്യ ശരീരവും ജീർണ്ണിക്കുന്നു. സജ്ജനധർമ്മം ജീർണ്ണമാകുന്നില്ല. ഇങ്ങിനെയാണ് സജ്ജനങ്ങ ൾക്കു സജ്ജനങ്ങൾ ഉപദേശിക്കാറുള്ളത്.

ജേതവൻ ലാലുദായീ ഥേര

**അപ്പസ്സുതായം പുരിസോ ബലിബദ്ദോ വ ജീരതി**
**മംസാനി തസ്സ വഡ്ഢന്തി പഞ്ഞ തസ്സ ന വഡ്ഢതി** 7

അല്പശ്രുതോയം പുരുഷോ ബലീവർദ്ദ ഇവ ജീര്യതി
മാംസാനി തസ്യ വർദ്ധന്തേ പ്രജ്ഞാ തസ്യ ന വർദ്ധതേ

കിഞ്ചിജ്ഞനായ മനുഷ്യൻ കൂറ്റൻ മൂരിയെപോലെ മൂത്തു വശനാവുന്നു. അവന്റെ മാംസങ്ങൾ വളരുന്നു. എന്നാൽ പ്രജ്ഞ വളരുന്നുമില്ല.

ബോധിവൃക്ഷമൂലം ഉദാനവസേനവൃത്തം (ആനന്ദഥേരവൃത്തം)

**അനേകജാതിസംസാരം സന്ധാവിസ്സം അനിബ്ബിസം**
**ഗഹകാരം ഗവേഷയൻ ദുഃഖാ ജാതി പുനപ്പുനം** 8

അനേകജാതിസംസാരം സമാധാവിഷം അനിർവിശമാനഃ
ഗൃഹകാരം ഗവേഷയൻ ദുഃഖാ ജാതിഃ പുനഃപുനഃ

ഞാൻ (ശരീരമാകുന്ന) ഗൃഹത്തെ നിർമ്മിച്ചവനെ അന്വേഷിച്ച് വളരെ ജന്മമായി നടക്കുകയാണ്. അയാളെ കണ്ടുകിട്ടിയിട്ടില്ല. വീണ്ടും വീണ്ടും ജന്മമോ ദുഃഖമിശ്രിതമാവുകയാണ്.

**ഗഹകാരക ദിട്ഠോസി പുന ഗേഹം ന കാഹസി**
**സബ്ബാ തേ ഫാസുകാ ഭഗ്ഗാ ഗഹകൂടം വിസങ്ഖതം**
**വിസങ്ഖാരഗതം ചിത്തം തൺഹാനം ഖയമജ്ഝഗാ** 9

ഗൃഹകാരക ദൃഷ്ടോസി പുനർഗേഹം ന കരിഷ്യസി
സർവ്വാസ്തേ പാർശുകാ ഭഗ്നാ ഗൃഹകൂടം വിസംസ്കൃതം
വിസംസ്കാരഗതം ചിത്തം തൃഷ്ണാനാം ക്ഷയമധ്യഗാൽ

എന്നാൽ എടോ ഗൃഹാകാരാ! നിന്നെ ഞാൻ കണ്ടെത്തിയിരിക്കുന്നു. നീ ഇനിമേൽ ഗൃഹമുണ്ടാക്കുകയില്ല. ഇതിന്റെ ഉത്തരങ്ങളെല്ലാം മുറിഞ്ഞു. മോന്തായം പൊട്ടിപ്പോയി. സകല തൃഷ്ണയുമൊഴിഞ്ഞ മനസ്സ് വിസംസ്കാരത്തിൽ (നിർവ്വാണത്തിൽ) എത്തിക്കഴിഞ്ഞു.

ഇസിപത്തനം മഹാധനീ സേട്ഠിപുത്ത

**അചരിത്വാ ബ്രഹ്മചരിയം അലദ്ധാ യൊബ്ബനേ ധനം**
**ജിണ്ണകൊഞ്ചാ വ ഝായന്തീ ഖീണമച്ഛേ വ പല്ലലേ** 10

അചരിത്വാ ബ്രഹ്മചര്യം അലബ്ധ്വാ യൗവനേ ധനം
ജീർണ്ണക്രൗഞ്ചാ ഇവ ധ്യായന്തി ക്ഷീണമത്സ്യ ഇവ പല്വലേ

വേണ്ടുംവണ്ണം ബ്രഹ്മചര്യമനുഷ്ഠിക്കാതേയും യൗവനകാലത്തു ധനം സമ്പാദിക്കാതേയുമുള്ള മനുഷ്യർ (വാർദ്ധക്യത്തിൽ) വൃദ്ധന്മാരായ ഞാറപ്പക്ഷികൾ മത്സ്യങ്ങളില്ലാത്ത പൊയ്കയിലെന്ന

പോലെ ഇരുന്നു മനോരാജ്യം വിചാരിച്ചുകൊണ്ടു കാലം കഴിക്കുന്നു.

**അചരിത്വാ ബ്രഹ്മചരിയം അലദ്ധാ യൊബ്ബനേ ധനം**
**സേന്തി ചാപാതിഖീണാ വ പുരാണാനി അനുത്ഥുനം 11**

അചരിത്വാ ബ്രഹ്മചര്യം അലബ്ധ്വാ യൗവനേ ധനം
ശേരതേ ചാപോതീക്ഷീണാ ഇവ പുരാണാന്യനുഷ്ടുനുന്വൻ

ബ്രഹ്മചര്യം കൂടാതേയും യൗവനകാലത്തിൽ ധനം സമ്പാദിക്കാതേയുമുള്ള മനുഷ്യർ മുറിഞ്ഞ വില്ലുകളെന്നപോലെ പൂർവ്വകഥകളെ ഓർത്തു ദുഃഖിക്കുന്നു. (ഓർത്തു ദുഃഖിച്ചുകിടക്കുന്നു).

# 12. അത്തവഗ്ഗോ ദ്വാദസമോ.

### ആത്മവർഗഃ ദ്വാദശഃ

ഭേസകലാവൻ ബോധിരാജകുമാര

**അത്താനം ചേ പിയം ജഞ്ഞാ രക്ഖേയ്യ നം സുരക്ഖിതം**
**തിൺണമഞ്ഞതരം യാമം പടിജഗ്ഗേയ്യ പണ്ഡിതോ** 1

ആത്മാനം ചേൽ പ്രിയം ജാനീയാൽ രക്ഷേദേനം സുരക്ഷിതം
ത്രയാണാമന്യതമം യാമം പ്രതിജാഗൃയാൽ പണ്ഡിതഃ

മനുഷ്യൻതന്നെ (ആത്മാവിനെ) സ്നേഹമുണ്ടെങ്കിൽ വളരെ കരുതലോടുകൂടി തന്നെത്താൻ സൂക്ഷിച്ചുകൊള്ളണം. മൂന്നു യാമങ്ങളുള്ളതിൽ ഒന്നിലെങ്കിലും പ്രത്യേകം ശ്രദ്ധിച്ചിരിക്കണം. (ബുദ്ധിമാൻ രാത്രി മൂന്നു യാമങ്ങളുള്ളതിൽ ഒന്നിലെങ്കിലും തീർച്ചയായും ഉറക്കമൊഴിച്ചു സൂക്ഷിക്കണം).

ജേതവൻ ഉപസന്ദ സക്കപുത്ത ഥേര

**അത്താനമേവ പഠമം പതിരൂപേ നിവേസയേ**
**അഥഞ്ഞമനുസാസേയ്യ നകിലിസ്സേയ്യ പണ്ഡിതോ** 2

ആത്മാനമേവ പ്രഥമം പ്രതിരൂപേ നിവേശയേൽ
അഥാന്യമനുശിഷ്യാൽ ന ക്ലിശ്യേൽ പണ്ഡിതഃ

മനുഷ്യൻ ആദ്യമായി തന്നെത്താൻ വേണ്ടനിലയിൽ കൊണ്ടു നടത്തണം (ഉചിതകാര്യത്തിൽ മുഴുകി പ്രവർത്തിക്കണം). അതിനുശേഷമാണ് അന്യനെ അനുശാസിക്കേണ്ടത്. ഇങ്ങനെയുള്ള പണ്ഡിതൻ ക്ലേശിക്കേണ്ടിവരികയില്ല.

ജേതവൻ പധാനിക തിസ്സ ഥേര

**അത്താനം ചേ തഥാ കയിരാ യഥഞ്ഞമനുസാസതി**
**സുദന്തോ വത ദമേഥ അത്താ ഹി കിര ദുദ്ദമോ** 3

ആത്മാനം ചേൽ തഥാ കുര്യാൽ യഥാന്യമനുശാസതി
സുദാന്തോ ബത ദമയേൽ ആത്മാ ഹി കില ദുർദമഃ

ഒരാൾ അന്യന്മാരെ പഠിപ്പിക്കുന്നത് ഏതു പ്രകാരമോ അപ്രകാരം തന്നെത്താൻ അനുഷ്ഠിക്കുന്നതായൽ അവനാകുന്നു സുദാന്തൻ. അവന് അന്യന്മാരെയും ദമനം ചെയ്യാം. ഒരുവനു തന്നെ ഒതുക്കുവാനാകുന്നു പ്രയാസമായിട്ടുള്ളത്.

ജേതവൻ കുമാരകസ്സപമാതുഥേരീ

**അത്താ ഹി അത്തനോ നാഥോ കോഹി നാഥോ പരോ സിയാ**
**അത്തനാ ഹി സുദന്തേന നാഥം ലഭതി ദുല്ലഭം** 4

ആത്മാ ഹി ആത്മനോ നാഥഃ കോഹി നാഥഃ പരഃ സ്യാൽ
ആത്മനാ ഹി സുദാന്തേന നാഥം ലഭതേ ദുർലഭം

തന്റെ സ്വാമി താൻതന്നെയാകുന്നു; അല്ലാതെ മറ്റാരാകുന്നു തനിക്കു സ്വാമി? തന്നെ താൻ നല്ലവണ്ണം ഒതുക്കിയവൻ അധികം പേർക്കും കണ്ടുകിട്ടാൻ പ്രയാസമുള്ള ഒരു സ്വാമിയെ കാണുന്നു.

ജേതവൻ മഹാകാല ഉപാസക

**അത്തനാ വ കതം പാപം അത്തജം അത്തസംഭവം**
**അഭിമന്ഥതി ദുമ്മേധം വജിരം വസ്മമയം മണിം** 5

ആത്മനൈവ കൃതം പാപം ആത്മജമാത്മസംഭവം
അഭിമഥ്നാതി ദുർമേധസം വജ്രമിവാശ്മമയം മണിം

താൻതന്നെ ഉണ്ടാക്കിയതും തന്നിൽത്തന്നെ ഉണ്ടായതും തന്നിൽത്തന്നെ വളർന്നതുമായ പാപം മൂഢനെ വജ്രരത്നം മറ്റുള്ള രത്നങ്ങളെപ്പോലെ ഛേദിക്കുന്നു

വേളുവൻ ദേവദത്തൻ

**യസ്സ അച്ചന്തദുസ്സീല്യം മാലുവാ സാലമിവോതതം**
**കരോതി സോ തഥത്താനം യഥാനം ഇച്ഛതീ ദിസോ** 6

യസ്യാത്യന്തദൗശ്ശീല്യം മാലുവാ ശാലമിവാതതം
കരോതി സ തഥാത്മാനം യഥൈനമിച്ഛതി ദ്വിട്

ദുശ്ശീലം ഏറ്റവും അധികരിച്ചിട്ടുള്ളവൻ ഒരു വള്ളി (മാലുവാ)[1] പടർന്നുപിടിച്ച വൃക്ഷത്തെ (സാലം) പ്പോലെ ശത്രു വിചാരിച്ച ദിക്കിലേക്ക് എത്തിച്ചേരുന്നു (ദുശ്ശീലം അവനെ ശത്രു ആഗ്രഹിക്കുന്നതുപോലെ ചെയ്യുന്നു).

വേളുവൻ സംഘഭേദപരിസക്കൻ

**സുകരാനി അസാധൂനി അത്തമോ അഹിതാനി ച**
**യാ വേ ഹിതം ച സാധും ച തം വേ പരമദുക്കരം** 7

സുകരാണ്യസാധൂന്യാത്മനോƒഹിതാനി ച
യദ്വൈ ഹിതം ച സാധു ച തദ്വൈ പരമദുഷ്കരം

അവനവനു ദോഷം വരുന്നതായ ദുഷ്കർമങ്ങൾ ചെയ്യാനെളുപ്പമുണ്ട്; ഹിതമായിട്ടും സാധുവായിട്ടുമുള്ളത് ഏതൊന്നോ അതു ചെയ്യാൻ പ്രയാസവുമുണ്ട്.

---

[1] ലതാവിശേഷമായ മാലു അഥവാ മാലുവാ പാലിയിൽ ധാരാളം ഉപയോഗിച്ചിട്ടുണ്ട്. മേദിനികോശത്തിൽ പത്രലത എന്ന അർത്ഥത്തിലും മാലു ഉപയോഗിച്ചിട്ടുണ്ട്.

ജേതവൻ കാല ഥേര

**യോ സാസനം അരഹതം അരിയാനം ധമ്മജീവിനം**
**പടിക്കോസതി ദുമ്മേധോ ദിട്ഠിം നിസ്സായ പാപികം**
**ഫലാനി കട്ഠകസ്സേവ അത്തഘഞ്ഞായ ഫല്ലതി** 8

യഃ ശാസനമർഹതാം ആര്യാണാം ധർമ്മജീവിനാം
പ്രതിക്രോശതി ദുർമേധാ ദൃഷ്ടിം നിശ്രിത്യ പാപികാം
ഫലാനി കാഷ്ഠകസ്യേവ ആത്മഹത്യായൈ ഫലതി

ഏതൊരു മൂഢനാകുന്നു പാഷണ്ഡമതത്തിൽ ശ്രദ്ധയോടെ ധർമ്മിഷ്ഠനും ആര്യനുമായ ആർഹതന്റെ വിധിയെ നിന്ദിക്കുന്നത് അവൻ മുള എന്നപോലെ തന്റെ വിനാശത്തിനായിക്കൊണ്ടു ഫലിക്കുന്നു.

**അത്തനാ ഹി കതം പാപം അത്തനാ സങ്കിലിസ്സതി**
**അത്തനാ അകതം പാപം അത്തനാ വ വിസുജ്ഝതി**
**സുദ്ധി അസുദ്ധി പച്ചത്തം നാഞ്ഞോ അഞ്ഞം വിസോധയേ** 9

ആത്മനാ ഹി കൃതം പാപം ആത്മനാ സംക്ലിശ്യതി
ആത്മനാ*f*കൃതം പാപം ആത്മനൈവ വിശുധ്യതി
ശുദ്ധിരശുദ്ധിഃ പ്രത്യാത്മം നാന്യോന്യം വിശോധയേൽ

താൻ ചെയ്ത പാപം തന്നെ ക്ലേശിപ്പിക്കുന്നു. പാപം ചെയ്യാഞ്ഞാൽ തനിക്കു താൻ പരിശുദ്ധി ചേർക്കുന്നു. ശുദ്ധിയും അശുദ്ധിയും തന്നിലുള്ളവതന്നെയാകുന്നു. ഒരുവനു മറ്റൊരുവനെ ശുദ്ധീകരിപ്പാൻ കഴിയുന്നതല്ല.

ജേതവൻ അത്തദത്ഥ ഥേര

**അത്തദത്ഥം പരത്ഥേന ബഹുനാ പി ന ഹാപയേ**
**അത്തദത്ഥമഭിഞ്ഞായ സദത്ഥ പസുതോ സിയാ** 10

ആത്മനോർത്ഥം പരാർത്ഥേന ബഹുനാപി ന ഹാപയേൽ
ആത്മനോർത്ഥമഭിജ്ഞായ സദർത്ഥപ്രസിതഃ സ്യാൽ

അന്യന്റെ കാര്യത്തിനുവേണ്ടി അവനവന്റെ കാര്യം മറന്നു കളയരുത്. ഒരാൾ തന്റെ സ്വന്തം മുറയെ അറിഞ്ഞശേഷം ശ്രദ്ധയോടെ അതിനെ അനുവർത്തിച്ചുകൊള്ളണം.

# 13. ലോകവഗ്ഗോ തേരസമോ

## ലോകവർഗഃ ത്രയോദശഃ

ജേതവൻ ഒരു ദഹരഭിക്ഷു

**ഹീനം ധമ്മം ന സേവേയ്യ പമാദേന ന സംവസേ**
**മിച്ഛാദിട്ഠിം ന സേവേയ്യ ന സിയാ ലോകവഡ്ഢനോ** 1

ഹീനം ധർമ്മം ന സേവേത പ്രമാദേന ന സംവസേൽ
മിഥ്യാദൃഷ്ടിം ന സേവേത ന സ്യാല്ലോകവർദ്ധനഃ

നീചധർമ്മത്തെ അനുസരിക്കരുത്. പ്രമാദത്തോടുകൂടിയിരിക്കരുത്. നാസ്തികമതത്തെ ആശ്രയിക്കരുത്. ലൗകികനായിത്തീരരുത്.

നിഗ്രോധാരാമം പിതാവ് (ശുദ്ധോദനൻ)

**ഉത്തിട്ഠേ നപ്പമജ്ജേയ്യ ധമ്മം സുചരിതം ചരേ**
**ധമ്മചാരീ സുഖം സേതി അസ്മിം ലോകേ പരമ്ഹി ച** 2

ഉത്തിഷ്ഠേന്ന പ്രമാദ്യേത ധർമ്മം സുചരിതം ചരേൽ
ധർമ്മചാരീ സുഖം ശേതേ അസ്മിൻ ലോകേ പരസ്മിൻ ച

എഴുന്നേല്പിൻ, മടിയന്മാരാകരുത്. ധർമ്മത്തെ ആചരിക്കുവിൻ, ധർമ്മത്തെ അനുഷ്ഠിക്കുന്നവന് ഇഹത്തിലും പരത്തിലും സുഖത്തെ ലഭിക്കുന്നു.

**ധമ്മം ചരേ സുചരിതം ന തം ദുച്ചരിതം ചരേ**
**ധമ്മചാരീ സുഖം സേതി അസ്മിം ലോകേ പരമ്ഹി ച** 3

ധർമ്മം ചരേൽ സുചരിതം നതം ദുശ്ചരിതം ചരേൽ
ധർമ്മചാരീ സുഖം ശേതേ അസ്മിൻ ലോകേ പരസ്മിൻ ച

ശുദ്ധചരിതമായ ധർമ്മത്തെ ചെയ്യണം. ദുശ്ചരിതമായ ധർമ്മത്തെ ചെയ്യരുത്. ധർമ്മത്തെ അനുഷ്ഠിക്കുന്നവൻ ഇഹത്തിലും പരത്തിലും സുഖിക്കുന്നു.

ജേതവൻ പഞ്ചശതവിപസ്സകഭിക്ഷു

**യഥാ ബുബ്ബു ലകം പസ്സേ യഥാ പസ്സേ മരീചികം**
**ഏവം ലോകം അവേക്ഖന്തം മച്ചുരാജാ ന പസ്സതി** 4

യഥാ ബുൽബുദകം പശ്യേൽ യഥാ പശ്യേന്മരീചികാം
ഏവം ലോകമവേക്ഷമാണം മൃത്യുരാജാ ന പശ്യതി

ജലത്തിൽ പോളകളെപ്പോലെയും സ്ഥലത്തിൽ മൃഗതൃഷ്ണയെപ്പോലെയും ലോകത്തെ കണ്ടുകൊള്ളണം. ഇങ്ങിനെ കാണുന്നവനെ മൃത്യുരാജൻ കാണുകയില്ല.

**ഏഥ പസ്സഥിമം ലോകം ചിത്തം രാജരഥൂ പമം**
**യത്ഥ ബാലാ വിസീദന്തി നത്ഥി സംഗോ വിജാനതം** 5

ഏിത പശ്യതേമം ലോകം ചിത്രം രാജരഥോപമം
യത്ര ബാലാ വിഷീദന്തി നാസ്തി സംഗോ വിജാനതാം

വരുവിൻ! ഈ ലോകത്തെ രാജാവിന്റെ രഥംപോലെ മിന്നുന്നതായി കാണുക. മൂഢന്മാർ ഇതിനെപ്പറ്റി വിഷാദിക്കുന്നു. വിജ്ഞന്മാർക്കിതിൽ സംഗം ഭവിക്കയില്ല.

ജേതവൻ സമുഞ്ജനി ഥേര

**യോ ച പുബ്ബേ പമജ്ജിത്വാ പച്ഛാസോ നപ്പമജ്ജതി**
**സോ ഇമം ലോകം പഭാസേതി അബ്ഭാ മുത്തോ വ ചന്ദിമാ** 6

യശ്ച പൂർവ്വം പ്രമാദ്യ പശ്ചാൽ സ ന പ്രമാദ്യതി
സ ഇമം ലോകം പ്രഭാസയതി അഭ്രാന്മുക്ത ഇവ ചന്ദ്രമാഃ

ആദ്യത്തിൽ പ്രമത്തനായിരുന്നവൻ പ്രമാദത്തെ വിടുന്നതായാൽ അവൻ മേഘബാധയൊഴിഞ്ഞ ചന്ദ്രനെന്നപോലെ ഈ ലോകത്തെ പ്രകാശിപ്പിക്കുന്നു.

ജേതവൻ — അംഗുലിമാല ഥേര

**യസ്സ പാസം കതം കമ്മം കുസലേന പിഥീയതി**
**സോ ഇമം ലോകം പഭാസേതി അബ്ഭാ മുത്തോ വ ചന്ദിമാ** 7

യസ്യ പാപം കൃതം കർമ്മ കുശലേന പിധീയതേ
സ ഇമം ലോകം പ്രഭാസയതി അഭ്രാന്മുക്ത ഇവ ചന്ദ്രമാഃ

ഏതൊരുവൻ സത്കർമങ്ങളെക്കൊണ്ട് ദുഷ്കർമങ്ങളെ മറയ്ക്കുന്നുവോ (ദുഷ്കർമങ്ങൾക്ക് സത്കർമംകൊണ്ടു പ്രതിവിധി ചെയ്യുന്നുവോ) അവൻ മേഘമുക്തനായ ചന്ദ്രനെന്നപോലെ ലോകത്തെ പ്രകാശിപ്പിക്കുന്നു.

അഗ്ഗാലവ ചൈത്യം — പേസകാര ധീതാ

**അന്ധഭൂതോ അയം ലോകോ തനുകേത്ഥ വിപസ്സതി**
**സകുണോ ജാലമുത്തോ വ അപ്പോ സഗ്ഗായ ഗച്ഛതി** 8

അന്ധീഭൂതോ$f$യം ലോകഃ തനുകോത്ര വിപശ്യതി
ശകുനോ ജാലമുക്ത ഇവ അല്പഃ സ്വർഗ്ഗായ ഗച്ഛതി

ഈ ലോകം അന്ധകാരമയമാകുന്നു. കുറച്ചാളുകൾക്കേ ഇവിടെ കാഴ്ചയുള്ളു. പക്ഷികൾ വലയിൽനിന്നു വിട്ടൊഴിയുംപോലെ അല്പം ചിലർ മാത്രം സ്വർഗ്ഗത്തിലേക്കു പോകുന്നു.

ജേതവൻ　　　　　　　　　　　　　　　　　　　　മുപ്പതുഭിക്ഷുക്കൾ

**ഹംസാദിച്ച പഥേ യന്തി ആകാസേ യന്തി ഇദ്ധിയാ**
**നിയ്യന്തി ധീരാ ലോകമ്ഹാ ജേത്വാ മാരം സവാഹിനിം** 9

ഹംസാ ആദിത്യപഥേ യാന്തി ആകാശേ യാന്തി ഋദ്ധികാഃ
നീയന്തേ ധീരാ ലോകാൻ ജിത്വാ മാരം സവാഹിനീകം

അരയന്നങ്ങൾ സൂര്യമാർഗ്ഗമായി സഞ്ചരിക്കുന്നു. അവ ആകാശത്തൂടെ ആശ്ചര്യകരമായി പോകുന്നു. മാരനെ സൈന്യസമേതം ജയിച്ചവരായ ആർഹതന്മാർ (പണ്ഡിതന്മാർ) ലോകവിമുക്തന്മാരായിത്തീരുന്നു.

ജേതവൻ　　　　　　　　　　　　　　　　　　　　ചിഞ്ചാ മാനവിക

**ഏകം ധമ്മം അതീതസ്സ മുസാവാദിസ്സ ജന്തുനോ**
**വിതിണ്ണപരലോകസ്സ നത്ഥി പാപം അകാരിയം** 10

ഏകം ധർമ്മം അതീതസ്യ മൃഷാവാദിനോ ജന്തോഃ
വിതൃഷ്ണപരലോകസ്യ നാസ്തിപാപമകാര്യം

ഉത്തമധർമ്മത്തെ അതിക്രമിച്ചും മിഥ്യാവാദം ചെയ്തും പരലോകത്തെ വിലവെക്കാതെയും വരുന്ന മനുഷ്യനു ചെയ്യാൻ കഴിയാത്ത പാപമില്ല.

ജേതവൻ　　　　　　　　　　　　　　　　　　　　(വിഷയവസ്തു) അസദി സദാൻ

**ന വേ കദരിയാ ദേവലോകം വജന്തി**
**ബാലാ ഹവേ നപ്പസംസന്തി ദാനം**
**ധീരോ ച ദാനം അനുമോദമാനോ**
**തേനേവ സോ ഹോതി സുഖീ പരത്ഥ** 11

ന വൈ കദര്യാ ദേവലോകം വ്രജന്തി
ബാലാ ഹ വൈ ന പ്രശംസന്തി ദാനം
ധീരശ്ച ദാന മനുമോദമാനഃ
തേനൈവ സ ഭവതി സുഖീ പരത്ര

പിശുക്കന്മാർ (ദാനം ചെയ്യാത്തവർ) ദേവലോകത്തെത്തുകയില്ല. മൂഢന്മാർ മാത്രമേ ഔദാര്യത്തെ വിലവെക്കാതിരിക്കയുള്ളു. പണ്ഡിതൻ ദാനശീലത്തെ പ്രശംസിക്കുന്നു. അവൻ പരലോകത്തുപോയി സുഖിക്കുകയും ചെയ്യുന്നു.

ജേതവൻ കാല (അനാഥപിണ്ഡികപുത്ത)

**പഥവ്യാ ഏകരജ്ജേന സഗ്ഗസ്സ ഗമനേന വാ**
**സബ്ബലോകാധിപച്ചേന സോതാപത്തി ഫലം വരം** 12

പൃഥിവ്യാ ഏകരാജ്യാൽ സ്വർഗ്ഗസ്യ ഗമനാദ്വാ
സർവ്വലോകാധിപത്യാൽ സ്രോത ആപത്തി ഫലം വരം

ഭൂമിയുടെ ഏകരാജാവായി ഭവിക്കുന്നതിലും സ്വർഗ്ഗത്തെ ഗമിക്കുന്നതിലും സർവ്വലോകങ്ങൾക്കും അധിപതിയായി ഭവിക്കുന്നതിലും ശ്രേഷ്ഠമായിട്ടുള്ളത് സ്രോതാപത്തിയിൽനിന്നുള്ള ഫലമാകുന്നു.

# 14. ബുദ്ധവഗ്ഗോ ചുദ്ദസമോ

## ബുദ്ധവർഗഃ ചതുർദശഃ

ബോധിമണ്ഡലം മാരധീതരോ

**യസ്സ ജിതം നാവജീയതി**
**ജിതമസ്സ നോയാതി കോചി ലോകേ**
**തംബുദ്ധമനന്തഗോചരം**
**അപദം കേന പദേന നേസ്സഥ** 1

യസ്യ ജിതം നാവജീയതേ
ജിതമസ്യ ന യാതി കശ്ചില്ലോകേ
തം ബുദ്ധമനന്തഗോചരം
അപദം കേന പദേന നേഷ്യഥ?

യാവനൊരുത്തനു അധീനപ്പെട്ടത് അന്യന്മാർക്കു തിരിച്ചെടുപ്പാൻ കഴിയാതിരിക്കുന്നു; യാവനൊരുത്തന്റെ ജയം ലോകത്തിൽ മറ്റാരാലും സാധിക്കപ്പെടുവാൻ കഴിയാത്തതാകുന്നു; ബുദ്ധനും സർവ്വജ്ഞനും താൻപോയ വഴി അന്യനു കാണാൻ കഴിയാത്തവനുമായ അദ്ദേഹത്തെ നിങ്ങൾ ഏതു വഴിക്കു കൊണ്ടു നടക്കും?

**യസ്സ ജാലിനീ വിസത്തികാ**
**തൺഹാ നത്ഥി കുഹിംഞ്ചി നേതവേ**
**തം ബുദ്ധമനന്തഗോചരം**
**അപദം കേന പദേന നേസ്സഥ** 2

യസ്യ ജാലിനീ വിഷാത്മികാ തൃഷ്ണാ നാസ്തി കുത്രചിന്നേതും
തം ബുദ്ധമനന്തഗോചരം അപദം കേന പദേന നേഷ്യഥ?

ജാലരൂപമായ വിഷയാസക്തിയും തൃഷ്ണയും ഏതൊരുവനെ ആകർഷിക്കുന്നില്ല, ബുദ്ധനും സർവ്വജ്ഞനും താൻപോയ വഴി അന്യനു കാണാൻ കഴിയാത്തവനുമായ അദ്ദേഹത്തെ നിങ്ങൾ ഏതു വഴിക്കു കൊണ്ടുനടക്കും? (യാതൊരാളെ എവിടേക്കു വലിച്ചുകൊണ്ടുപോകുവാൻ വിഷലിപ്തവും ജാലരൂപവുമായ തൃഷ്ണയില്ലയോ ആ അനന്തനും അപദനുമായ ബുദ്ധനെ നിങ്ങൾക്കെങ്ങിനെ അസ്ഥിരനാക്കാൻ കഴിയും?)

സങ്കസ്സനഗരദ്വാരം ബഹുദേവമനുഷ്യർ

**യേ ഝാനപസുതാ ധീരാ നേക്ഖമ്മൂപസമേ രതാ**
**ദേവം പി തേസം പിഹയന്തി സംബുദ്ധാനം സതീമതം** 3

യേ ധ്യാനപ്രസൃതാഃ ധീരാഃ നൈഷ്കാമ്യോപശമേ രതാഃ
ദേവാ അപി തേഭ്യഃ സ്പൃഹയന്തി സംബുദ്ധേഭ്യഃ സ്മൃതിമദ്ഭ്യഃ

ധ്യാനശീലന്മാരും വിസ്മൃതിയില്ലാതവരും നിർവ്വാണത്തിൽ ശ്രദ്ധ യുള്ളവരുമായ ജ്ഞാനികൾ എവരോ അവരിൽ ദേവന്മാർ കൂടി അസൂയപ്പെടുന്നു.

വാരാണസി ഏരകപത്ത (നാഗരാജ)

**കിച്ഛോ മനുസ്സപടിലാഭോ കിച്ഛം മച്ചാന ജീവിതം**
**കിച്ഛം സദ്ധമ്മസവണം കിച്ഛോ ബുദ്ധാനമുപ്പാദോ** 4

കൃച്ഛ്രോ മനുഷ്യപ്രതിലാഭഃ കൃച്ഛ്രം മർത്ത്യാനാം ജീവിതം
കൃച്ഛ്രം സദ്ധർമ്മശ്രവണം കൃച്ഛ്രോ ബുദ്ധാനാമുല്പാദഃ

മനുഷ്യജന്മലാഭം പ്രയാസമുള്ളതാണ്; മനുഷ്യജീവിതം കൊണ്ടു നടക്കുന്നതും പ്രയാസം. സദ്ധർമ്മശ്രവണം പ്രയാസമുള്ളതാണ്. ബുദ്ധജനനം പ്രയസമുള്ളതാണ്.

**സബ്ബപാപസ്സ അകരണം കുസലസ്സ ഉപസമ്പദാ**
**സചിത്ത പരിയോദപനം ഏതം ബുദ്ധാന സാസനം** 5

സർവ്വപാപസ്യ അകരണം കുശലസ്യോപസമ്പദാ
സ്വചിത്തപര്യവദാപനം ഏതൽ ബുദ്ധാനാം ശാസനം

ഏതുവിധത്തിലും പാപം ചെയ്യരുത്; പുണ്ണ്യം ചെയ്യണം; തന്റെ മനസ്സു പരിശുദ്ധമാക്കണം. ഇതാകുന്നു ബുദ്ധന്റെ ഉപദേശങ്ങൾ.

**ഖന്തീ പരമം തപോ തിതിക്ഖാ**
**നിബ്ബാണം പരമം വദന്തി ബുദ്ധാ**
**ന ഹി പബ്ബജിതോ പരൂപഘാതീ**
**സമണോ ഹോതി പരം വിഹേഠയന്തോ** 6

ക്ഷാന്തിഃ പരമം തപഃ തിതിക്ഷാ
നിർവ്വാണം പരമം വദന്തി ബുദ്ധാഃ
നഹി പ്രവ്രജിതഃ പരോപഘാതീ
ശ്രമണോ ഭവതി പരം വിഹേഡമാനഃ

ഉത്തമമായ തപസ്സു ക്ഷമയും, പരമനിർവ്വാണം തിതിക്ഷയുമാണെന്നു ബുദ്ധന്മാർ പറയുന്നു. പരദ്രോഹിയായവൻ പ്രവ്രജിതനാകുന്നില്ല. പരനിന്ദകൻ ശ്രമണനുമാകുന്നില്ല

**അനൂപവാദോ അനൂപഘാതോ പാതിമോക്ഖേ ച സംവരോ**
**മത്തഞ്ഞുതാ ച ഭത്തസ്മിം പന്തം ച സയനാസനം**
**അധിചിത്തേ ച ആയോഗോ ഏതം ബുദ്ധാന സാസനം** 7

അനപവാദോ ƒനപഘാതഃ പ്രാതിമോക്ഷേ ച സംവരഃ
മാത്രാജ്ഞതാ ച ഭക്തേ പ്രാന്തേ ച ശയനാസനം
അധിചിത്തേ ചായോഗഃ ഏതദ് ബുദ്ധാനാം ശാസനം

അന്യരെ ദുഷിക്കരുത്, ഹിംസിക്കരുത്. ധർമ്മത്തെ അനുവർത്തിക്കണം. മാത്രാഭോജിയവണം. കിടപ്പും ഇരിപ്പും ഏകനായി ചെയ്യണം. ചിത്തത്തിൽ ധ്യാനയോഗം വരണം. ഇതു ബുദ്ധന്റെ അനുശാസനമാകുന്നു.

ജേതവൻ — അനഭിരത ഭിക്ഷു

**ന കഹാപണവസ്സേന തിത്തി കാമേസു വിജ്ജതി**
**അപ്പസ്സാദാ ദുഖാ കാമാ ഇതി വിഞ്ഞായ പണ്ഡിതോ** 8

ന കാർഷാപണവർഷേണ തൃപ്തിഃ കാമേഷു വിദ്യതേ
അല്പസ്വാദാ ദുഃഖാ കാമാ ഇതി വിജ്ഞായ പണ്ഡിതഃ

കനകാഭിഷേകം ചെയ്താലും കാമങ്ങളിൽ തൃപ്തി വരുന്നില്ല. അല്പമാത്രം സ്വാദുള്ളതായ കാമങ്ങൾ ദുഃഖകരങ്ങളാണെന്നു പണ്ഡിതൻ അറിയുന്നു.

**അപി ദിബ്ബേസു കാമേസു രതിം സോ നാധിഗച്ഛതി**
**തൺഹ ക്ഖയ രതോ ഹോതി സമ്മാ സംബുദ്ധസാവകോ** 9

അപി ദിവ്യേഷു കാമേഷു രതിം സ നാധിഗച്ഛതി
തൃഷ്ണാക്ഷയ രതോ ഭവതി സമ്യക്സംബുദ്ധ ശ്രാവകഃ

ദിവ്യഭോഗങ്ങളിലും അവനു തൃപ്തി വരികയില്ല. പരിപൂർണ്ണ ബോധനായ ശിഷ്യൻ തൃഷ്ണകളെ നശിപ്പിക്കുന്നതുകൊണ്ടു മാത്രമാണ് തൃപ്തിപ്പെടുന്നത്.

ജേതവൻ അഗ്ഗിദത്തബ്രാഹ്മണൻ

**ബഹൂ വേ സരണം യന്തി പബ്ബതാനി വനാനി ച**
**ആരാമരുക്ഖ ചേത്യാനി മനുസ്സാ ഭയതജ്ജിതാ** 10

ബഹു വൈ ശരണം യന്തി പർവാതാംശ്ച വനാനി ച
ആരാമവൃക്ഷചൈത്യാനി മനുഷ്യാ ഭയതർജ്ജിതാഃ

ഭയതർജ്ജിതരായ മനുഷ്യർ വളരെ പർവ്വതങ്ങളെയും വനങ്ങളെയും ആരാമങ്ങളെയും വൃക്ഷങ്ങളെയും ചൈതന്യങ്ങളെയും ശരണം പ്രാപിക്കുന്നു.

**നേതം ഖോ സരണം ഖേമം നേതം സരണ2മുത്തമം**
**നേതം സരണമാഗമ്മ സബ്ബദുക്ഖാ പമുച്ചതി** 11

നൈതൽ ഖലു ശരണം ക്ഷേമം നൈതൽ ശരണമുത്തമം
നൈതൽ ശരണമാഗമ്യ സർവ്വദുഃഖാൽ പ്രമുച്യതേ

എന്നാൽ അവർക്കിത് മതിയായ ഒരു ശരണമാകുന്നില്ല. ഉത്തമമായ ശരണവുമല്ല. ഇതുകളെ ശരണം പ്രാപിച്ച മനുഷ്യർ സർവ്വദുഃഖങ്ങളിൽനിന്നും മോചിക്കപ്പെടുന്നില്ല.

**യോ ച ബുദ്ധഞ്ച ധമ്മഞ്ച സംഘഞ്ച സരണം ഗതോ**
**ചത്താരി അരിയ സച്ചാനി സമ്മപ്പഞ്ഞായ പസ്സതി** 12

യശ്ച ബുദ്ധഞ്ച ധർമ്മഞ്ച സംഘഞ്ച ശരണം ഗതഃ
ചത്വാരി ആര്യസത്യാനി സമ്യക്പ്രജ്ഞയാ പശ്യതി

ബുദ്ധനെയും ധർമ്മത്തെയും സംഘത്തെയും ശരണം പ്രാപിക്കുന്നതു യാവനൊരുത്തനോ അവൻ സമ്യഗ്ജ്ഞാനവാനായിട്ടു ശ്രേഷ്ഠങ്ങളായ നാലു സത്യങ്ങളെ കാണുന്നു.

**ദുക്ഖം ദുക്ഖസമുപ്പാദം ദുഖസ്സ ച അതിക്കമം**
**അരിയം ചട്ഠംഗികം മഗ്ഗം ദുക്ഖൂ പ സമാഗമിനം** 13

ദുഃഖം ദുഃഖസമുൽപാദം ദുഃഖസ്യ ചാതിക്രമം
ആര്യമഷ്ടാങ്ഗികം മാർഗ്ഗം1 ദുഃഖോപശമഗാമിനം

അവ ദുഃഖം, ദുഃഖകാരണം, ദുഃഖത്തിന്റെ നിവൃത്തി, ആര്യമായ അഷ്ടാങ്ഗമാർഗ്ഗം എന്നിവയാകുന്നു.

**ഏതം ഖോ സരണം ഖേമം ഏതം സരണമുത്തമം**
**ഏതം സരണമാഗമ്മ സബ്ബദുക്ഖാ പമുച്ചതി** 14

ഏതൽ ഖലു ശരണം ക്ഷേമം ഏതൽ ശരണമുത്തമം
ഏതച്ഛരണമാഗമ്യ സർവ്വദുഃഖാൽ പ്രമുച്യതേ

ഇതാകുന്നു ക്ഷേമകരമായ ശരണം. ഇതാകുന്നു ഉത്തമമായ ശരണം. ഇതിനെ ശരണം പ്രാപിച്ച മനുഷ്യൻ സർവ്വദുഃഖങ്ങളിൽനിന്നും മോചിക്കപ്പെടും.

ജേതവൻ — ആനന്ദ ഥേര

**ദുല്ലഭോ പുരിസാജഞ്ഞോ ന സോ സബ്ബത്ഥ ജായതി**
**യത്ഥ സോ ജായതി ധീരോ തം കുലം സുഖമേധതി** 15

ദുർല്ലഭഃ പുരുഷാജാനേയോ ന സ സർവ്വത്ര ജായതേ
യത്ര സ ജായതേ ധീരസ്തൽകുലം സുഖമേധതേ

സർവ്വോത്തമനായ പുരുഷനെ കാണാൻ പ്രയാസമുണ്ട്. അദ്ദേഹം എല്ലായിടത്തും ജനിക്കയില്ല. ആ പണ്ഡിതൻ ഏതു കുലത്തിൽ ജനിക്കുന്നുവോ ആ കുലത്തിനു ശ്രേയസ്സു വർദ്ധിക്കുന്നു.

ജേതവൻ സംബഹുലഭിക്ഷുക്കൾ

**സുഖോ ബുദ്ധാനമുപ്പാദോ സുഖാ സദ്ധമ്മുദേസനാ**
**സുഖാ സംഘസ്സ സാമഗ്ഗീ സമഗ്ഗാനം തപോ സുഖോ** 16

സുഖോ ബുദ്ധാനാമുൽപാദഃ സുഖാ സദ്ധർമ്മദേശനാ

സുഖാ സംഘസ്യ സാമഗ്രീ സമഗ്രാണാം തപഃ സുഖം

ബുദ്ധന്റെ ഉദയം സുഖകരമാകുന്നു. വിശിഷ്ടങ്ങളായ ധർമ്മോപദേശങ്ങൾ സുഖകരങ്ങളാകുന്നു. (ഭിക്ഷു) സംഘത്തിൽ ചേർന്നു സമാധാനപ്പെടുന്നതു സുഖകരമാകുന്നു. ഭിക്ഷുസംഘത്തെക്കുറിച്ചുള്ള ഭക്തി സുഖകരമാകുന്നു.

ചാരികം ചാരമാനഃ (സഞ്ചരിക്കവേ) കസ്സപദസബലൻ

**പൂജാരഹേ പൂജയതോ ബുദ്ധേ യദി വ സാവകേ**
**പപഞ്ച സമതിക്കന്തേ തിണ്ണസോകപരിദ്ദവേ** 17

പൂജാർഹാൻ പൂജയതോ ബുദ്ധാൻ യദി വാ ശ്രാവകാൻ
പ്രപഞ്ചസമിതിക്രാന്താൻ തീർണ്ണശോക പരിദ്രവാൻ

പൂജാർഹനായ ബുദ്ധനേയോ ശിഷ്യനേയോ പ്രപഞ്ചനിവൃത്തരും ശോകപ്രവാഹത്തെ കടന്നവരുമായ മഹാപുരുഷന്മാരേയോ യാതൊരുവൻ പൂജിക്കുന്നുവോ.

**തേ താദിസേ പൂജയതോ നിബ്ബു തേ അകുതോഭയേ**
**ന സക്കാ പുഞ്ഞം സംഖാതും ഇമേത്തമപി കേനചി** 18

താൻ താദൃശാൻ പൂജയതോ നിർവൃതാൻ അകുതോഭയാൻ
ന ശക്യം പുണ്യം സംഖ്യാതുമിയന്മാത്രമപി കേനചിൽ

അവന്റെ നിർവൃതന്മാരും നിർഭയന്മാരുമായ അത്തരക്കാരെ പൂജിക്കുന്ന അവന്റെ പുണ്യങ്ങൾ ഇത്രയെന്നു കണക്കാക്കുവാൻ ആരാലും സാദ്ധ്യമല്ല.

# 15. സുഖവഗ്ഗോ പന്നരസമോ

## സുഖവർഗഃ പഞ്ചദശഃ

സക്കദേസ ഞാതക (കലഹോപശമനത്തിന്)

**സുസുഖം വത ജീവാമഃ വേരിനേസു അവേരിനോ**
**വേരിനേസു മനുസ്സേസു വിഹരാമ അവേരിനോ** 1

സുസുഖം ബത ജീവാമഃ വൈരിഷ്വവൈരിണഃ
വൈരിഷു മനുഷ്യേഷു വിഹരാമോ*f*വൈരിണഃ

വൈരം ചെയ്തവർക്കു വൈരം ചെയ്യാതെ നാം ഏറ്റവും സുഖമായി ജീവിക്കുന്നു. നാം വൈരികളായ മനുഷ്യരിൽ സ്നേഹിച്ചുകൊണ്ടു വിഹരിക്കുന്നു.

**സുസുഖം വത ജീവാമ ആതുരേ സു അനാതുരാ**
**ആതുരേസു മനുസ്സേസു വിഹരാമ അനാതുരാ** 2

സുസുഖം ബത ജീവാമഃ ആതുരേഷു അനാതുരാഃ
ആതുരേഷു മനുഷ്യേഷു വിഹരാമോ നാതുരാഃ.

ആതുരന്മാരുടെയിടയിൽ ആതുരന്മാരല്ലാത്തതുകൊണ്ട് നമുക്കു പരമസുഖമാണ്. ആതുരന്മാരുടെ കൂട്ടത്തിൽ നാം ആരോഗ്യ ത്തോടെയിരിക്കുക.

**സുസുഖം വത ജീവാമ ഉസ്സുകേസു അനുസ്സുകാ**
**ഉസ്സുകേസു മനുസ്സേസു വിഹരാമ അനുസ്സുകാ** 3

സുസുഖം ബത ജീവാമഃ ഉത്സുകേഷു അനുത്സുകാഃ
ഉത്സുകേഷു മനുഷ്യേഷു വിഹരാമ അനുത്സുകാഃ

നാം (വിഷയവാസനയിൽ) ഉത്സുകന്മാരുടെയിടയിൽ ഉത്സുകന്മാരല്ലാതെ സുഖിക്കുക; ഉത്സുകന്മാരുടെ മധ്യത്തിൽ അനുത്സുകന്മാരായി സന്തോഷിക്കുക.

പഞ്ചസാലാ (ബ്രാഹ്മണഗ്രാമം) മാരൻ

**സുസുഖം വത ജീവാമ യേസം നോ നത്ഥി കിഞ്ചനം**
**പീതിഭക്ഖാ ഭവിസ്സാമ ദേവാ ആഭസ്സരാ യഥാ** 4

സുസുഖം ബത ജീവാമഃ യേഷാം നോ നാസ്തി കിഞ്ചന
പ്രീതിഭക്ഷാ ഭവിഷ്യാമഃ ദേവാ ആഭാസ്വരാ യഥാ

നാം നമ്മുടെ എന്നു പറയാൻ ഒന്നുമില്ലെങ്കിലും സൗഖ്യത്തോടെ ജീവിക്കുന്നു. നാം ഏറ്റവും പ്രകാശിക്കുന്ന ദേവന്മാരെന്നപോലെ സൗഖ്യം ഭുജിച്ചുകൊണ്ടിരിക്കുക.

ജേതവൻ (വിഷയവസ്തു) കോസല രാജാവിന്റെ പരാജയം

**ജയം വേരം പസവതി ദുഖം സേതി പരാജിതോ**
**ഉപസന്തോ സുഖം സേതി ഹിത്വാ ജയപരാജയം** 5

ജയോ വൈരം പ്രസൂതേ ദുഃഖം ശേതേ പരാജിതഃ
ഉപശാന്തഃ സുഖം ശേതേ ഹിത്വാ ജയപരാജയൗ

ജയം വൈരത്തെ ഉണ്ടാക്കുന്നു. തോല്മ ദുഃഖത്തെയും ഉണ്ടാക്കുന്നു, ജയവും തോല്മയുമൊഴിച്ചവൻ ഉപശാന്തനായി സുഖിക്കുന്നു.

ജേതവൻ അഞ്ഞതരാ കുലദാരികാ

**നത്ഥി രാഗസമോ അഗ്ഗി നത്ഥി ദോസസമോ കലി**
**നത്ഥി ഖന്ധാദിസാ ദുക്ഖാ നത്ഥി സന്തി പരം സുഖം** 6

നാസ്തി രാഗസമോ*ƒ*ഗ്നിഃ നാസ്തി ദ്വേഷസമഃ കലിഃ
ന സന്തി സ്കന്ധസദൃശാനി ദുഃഖാനി നാസ്തി ശാന്തിപരം സുഖം

രാഗത്തോടു തുല്യമായ അഗ്നിയില്ല. ദ്വേഷം പോലുള്ള ഒരു ദുഃഖമില്ല. ശാന്തിയെക്കാളധികമായി ഒരു സുഖവുമില്ല.

ആളവീ — ഒരുപാസകൻ

**ജിഘച്ഛാ പരമാ രോഗാ സംഖാരാ പരമാ ദുഖാ**
**ഏതം ഞത്വാ യഥാഭൂതം നിബ്ബാനം പരമം സുഖം** 7

ജിഘൃക്ഷാ പരമോ രോഗഃ സംസ്കാരഃ പരമം ദുഃഖം
ഏതൽ ജ്ഞാത്വാ യഥാഭൂതം നിർവ്വാണം പരമം സുഖം

രോഗങ്ങളിൽ വെച്ചു കഠിനമായിട്ടുള്ളത് വിശപ്പാകുന്നു. ദുഃഖങ്ങളിൽ വെച്ചു വലിയത് വിഷയവാസനയാകുന്നു. ഇതുകളെ യഥാർഥമായി അറിയുന്നതായാൽ അതുതന്നെയാകുന്നു പരമ സുഖമായ നിർവ്വാണം.

ജേതവൻ — രാജാ പസേനദി കോസലൻ

**ആരോഗ്യപരമാ ലാഭാ സന്തുട്ഠിപരമം ധനം**
**വിസ്സാസപരമാ ഞാതി നിബ്ബാനം പരമം സും** 8

ആരോഗ്യം പരമോ ലാഭഃ സന്തുഷ്ടിഃ പരമം ധനം
വിശ്വാസഃ പരമോ ജ്ഞാതിഃ നിർവ്വാണം പരമം സുഖം

ലാഭങ്ങളിൽ വെച്ച് ഉൽകൃഷ്ടമായത് ആരോഗ്യമാകുന്നു. ഉൽകൃഷ്ടമായ ധനം സന്തുഷ്ടിയാകുന്നു. ഉൽകൃഷ്ടമായ ജ്ഞാതി വിശ്വാസമാകുന്നു. ഉൽകൃഷ്ടമായ സുഖം നിർവ്വാണവുമാകുന്നു.

വേസാലി — അന്യതര ഭിക്ഷു

**പവിവേകരസം പീത്വാ രസം ഉപസമസ്സ ച**
**നിദ്ദരോ ഹോതി നിപ്പാപോ ധമ്മപീതി രസം പിവം** 9

പ്രവിവേകരസം പീത്വാ രസമുപശമസ്യ ച
നിർദ്ദരോ ഭവതി നിഷ്പാപോ ധർമ്മപ്രീതിരസം പിബൻ

വിജനസ്ഥിതിയിൽനിന്നുള്ള രസത്തേയും ഉപശമത്തിന്റെ രസത്തേയും പാനം ചെയ്യുന്നവനു ഭയവും പാപവുമില്ലാതായിത്തീരുന്നു. അവനു ധർമ്മമാകുന്ന മധുരരസത്തെ പാനം ചെയ്യുവാൻ സാധിക്കുകയും ചെയ്യുന്നു.

വേളുവഗ്രാമം സക്ക

**സാധു ദസ്സനമരിയാനം സന്നിവാസോ സദാ സുഖോ**
**അദസ്സനേന ബാലാനം നിച്ചമേവ സുഖീ സിയാ** **10**

സാധു ദർശനമാര്യാണാം സന്നിവാസഃ സദാ സുഖം
അദർശനേന ബാലാനാം നിത്യമേവ സുഖീ സ്യാൽ

ആര്യന്മാരെ കാണാനിടവരുന്നതു സുഖമാകുന്നു. അവരൊരുമിച്ചു പാർക്കുന്നത് നിത്യസുഖമാകുന്നു. ഒരുവൻ മൂർഖന്മാരെ കാണാതിരിക്കുന്നുണ്ടെങ്കിൽ അവൻ നിത്യസുഖിയാകുന്നു.

**ബാലസങ്ഗതചാരീ ഹി ദീഘമദ്ധാന സോചതി**
**ദുക്ഖോ ബാലേഹി സംവാസോ അമിത്തേനേവ സബ്ബദാ**
**ധീരോ ച സുഖസംവാസോ ഞാതീനം വ സമാഗമോ** **11**

ബാലസംഗതചാരീ ഹി ദീർഘമധ്വാനം ശോചതി
ദുഃഖോ ബാലൈഃ സംവാസഃ അമിത്രേണേവ സർവ്വദാ
ധീരശ്ച സുഖസംവാസഃ ജ്ഞാതീനാമിവ സമാഗമഃ

മൂർഖന്മാരൊരുമിച്ചു നടക്കുന്നവനു (ദീർഘയാത്ര) വളരെ ബുദ്ധിമുട്ടു തോന്നുന്നു. മൂർഖന്മാരോടുള്ള സംസർഗം ശത്രു സംസർഗമെന്നപോലെ ദുഃഖകരമാണ്. വിദ്വാ(ധീര)ന്മാരോടു സഹവസിക്കുന്നതു ജ്ഞാനികളോടെന്നപോലെ സുകരമാകുന്നു.

വേല്ലവഗാമ സക്ക (ദേവരാജ്)

**തസ്മാഹി ധീരഞ്ച പഞ്ഞം ച ബഹുസ്സുതഞ്ച**
**ധോരയ്ഹസീലം വതവന്തമാരിയം**
**തം താദിസം സപ്പുരിസം സുമേധം**
**ഭജേഥ നക്ഖത്തപഥം വ ചന്ദിമാ** 12

തസ്മാദ്ധി ധീരഞ്ച പ്രാജ്ഞഞ്ച ബഹുശ്രുതം ച

ധൗരേയശീലം വ്രതവന്തമാര്യം

തം താദൃശം സൽപുരുഷം സുമേധം

ഭജേത നക്ഷത്രപഥമിവ ചന്ദ്രമാഃ

അതിനാൽ ധീരനും പ്രാജ്ഞനും ശാസ്ത്രനിപുണനും ശീലവാനും ദൃഢവ്രതനും ആര്യനുമായ ഒരു ഉത്തമപുരുഷനെ ചന്ദ്രൻ നക്ഷത്രമാർഗത്തെ എന്നപോലെ നിങ്ങൾ ഭജിച്ചാലും.

# 16. പിയവഗ്ഗോ സോലസമോ

## പ്രിയവർഗഃ ഷോഡശഃ

ജേതവൻ                                                  മൂന്നു പ്രവ്രജിതന്മാർ

**അയോഗേ യുഞ്ജമത്താനം യോഗസ്മിം ച അയോ ജയം**
**അത്ഥം ഹിത്വാ പിയഗ്ഗാഹീ പിഹേതത്താനു യോഗിനം** 1

അയോഗേ യുഞ്ജന്നാത്മാനം യോഗേ ചായോജയൻ
അർത്ഥം ഹിത്വാ പ്രിയഗ്രാഹീ സ്പൃഹയേദാത്മാനുയോഗിനം

അയോഗ്യവസ്തുവിൽ മനസ്സുചേർത്തും യോഗ്യവസ്തുവിൽ മനസ്സില്ലാതെയും (ജീവിതത്തിലെ) പരമപ്രയോജനത്തെ മറന്നും പ്രിയത്തെ ഗ്രഹിച്ചുമിരിക്കുന്നത് ഏവനോ അവനു സമാധിശീലനിൽ അസൂയപ്പെടേണ്ടിവരുന്നു.

**മാ പിയേഹി സമാഗച്ഛി അപ്പിയേഹി കുദാചനം**
**പിയാനം അദസ്സനം ദുക്ഖം അപ്പിയാനം ച ദസ്സനം** 2

മാ പ്രിയൈഃ സമാഗമൽ അപ്രിയൈഃ കദാചന
പ്രിയാണാമദർശനം ദുഃഖം അപ്രിയാണാം ച ദർശനം

പ്രിയങ്ങളിലും അപ്രിയങ്ങളിലും ബുദ്ധി പ്രവേശിക്കരുത്. എന്തുകൊണ്ടെന്നാൽ പ്രിയവസ്തുക്കളെ കാണാതിരിക്കുന്നതും അപ്രിയവസ്തുക്കളെ കാണുന്നതും ദുഃഖകരമാകുന്നു.

**തസ്മാ പിയം ന കയിരാഥ പിയാപായോ ഹി പാപകോ**
**ഗന്ഥാ തേസം ന വിജ്ജതി യേസം നത്ഥി പിയാപ്പിയം** 3

തസ്മാൽ പ്രിയം ന കുര്യാൽ പ്രിയാപായോ ഹി പാപകഃ
ഗ്രന്ഥയോ തേഷാം ന വിദ്യന്തേ യേഷാം നാസ്തി പ്രിയാ പ്രിയം

അതിനാൽ മനുഷ്യൻ ഒന്നിലും പ്രിയപ്പെടരുത്. പ്രിയത്തിന്റെ അപായം സങ്കടമാകുന്നു. യാവ ചിലർക്കു പ്രിയവും അപ്രിയവു മില്ലയോ അവർക്കു ഗ്രന്ഥി (സംസാരബന്ധം) ഭവിക്കുന്നില്ല.

ജേതവൻ ഒരു ഗൃഹസ്ഥൻ

**പിയതോ ജായതീ സോകോ പിയതോ ജായതീ ഭയം**
**പിയതോ വിപ്പമുത്തസ്സ നത്ഥി സോകോ കുതോ ഭയം** 4

പ്രിയതോ ജായതേ ശോകഃ പ്രിയതോ ജായതേ ഭയം
പ്രിയതോ വിപ്രമുക്തസ്യ നാസ്തി ശോകഃ കുതോ ഭയം

പ്രിയത്തിൽനിന്നു ശോകമുണ്ടാകുന്നു; പ്രിയത്തിൽനിന്നു ഭയ മുണ്ടാകുന്നു. പ്രിയം വിട്ടൊഴിഞ്ഞവനു ശോകവുമില്ല ഭയവുമില്ല.

ജേതവൻ വിശാഖാ ഉപാസികാ

**പേമതോ ജായതീ സോകോ പേമതോ ജായതീ ഭയം**
**പേമതോ വിപ്പമുത്തസ്സ നത്ഥി സോകോ കുതോ ഭയം** 5

പ്രേമതോ ജായതേ ശോകഃ പ്രേമതോ ജായതേ ഭയം
പ്രേമതോ വിപ്രമുക്തസ്യ നാസ്തി ശോകഃ കുതോ ഭയം

പ്രേമത്തിൽനിന്നു ശോകം ജനിക്കുന്നു; പ്രേമത്തിൽനിന്നു ഭയം ജനിക്കുന്നു. പ്രേമമില്ലാത്തവനു ഭയവും ശോകവുമുണ്ടാകുന്നില്ല.

കൂടാഗാരശാല ലിച്ഛവികളെപ്പറ്റി

**രതിയാ ജായതീ സോകോ രതിയാ ജായതീ ഭയം**
**രതിയാ വിപ്പമുത്തസ്സ നത്ഥി സോകോ കുതോ ഭയം** 6

രത്യാഃ ജായതേ ശോകഃ രത്യാഃ ജായതേ ഭയം
രത്യാ വിപ്രമുക്തസ്യ നാസ്തി ശോകഃ കുതോ ഭയം

രതിയിൽനിന്നു ശോകം ഭവിക്കുന്നു. രതിയിൽനിന്നു ഭയവും ഭവിക്കുന്നു. രതിയൊഴിച്ചവനു ശോകവും ഭയവും ഭവിക്കുന്നില്ല.

ജേതവൻ — അനിത്ഥിഗന്ധകുമാര

**കാമതോ ജായതീ സോകോ കാമതോ ജായതീ ഭയം**
**കാമതോ വിപ്പമുത്തസ്സ നത്ഥി സോകോ കുതോ ഭയം** 7

കാമതോ ജായതേ ശോകഃ കാമതോ ജായതേ ഭയം
കാമതോ വിപ്രമുക്തസ്യ നാസ്തി ശോകഃ കുതോ ഭയം

കാമത്തിൽനിന്നു ശോകമുണ്ടാകുന്നു; കാമത്തിൽനിന്നു ഭയമുണ്ടാകുന്നു. കാമമൊഴിഞ്ഞവനു ശോകമോ ഭയമോ ഉണ്ടാകുന്നില്ല.

ജേതവൻ — ഒരു ബ്രാഹ്മണൻ

**തൺഹായ ജായതീ സോകോ തൺഹായ ജായതേ ഭയം**
**തൺഹായ വിപ്പമുത്തസ്സ നത്ഥി സോകോ കുതോ ഭയം** 8

തൃഷ്ണായാ ജായതേ ശോകഃ തൃഷ്ണായാ ജായതേ ഭയം
തൃഷ്ണായാ വിപ്രമുക്തസ്യ നാസ്തി ശോകഃ കുതോ ഭയം

തൃഷ്ണയിൽനിന്നു ശോകമുണ്ടാകുന്നു; തൃഷ്ണയിൽനിന്നു ഭയമുണ്ടാകുന്നു. തൃഷ്ണയൊഴിച്ചവനു ശോകമോ ഭയമോ ഉണ്ടാകുന്നതല്ല.

വേളുവൻ — പഞ്ചശത ദാരക

**സീലദസ്സനസമ്പന്നം ധമ്മട്ഠം സച്ചവാദിനം**
**അത്തനോ കമ്മ കുബ്ബാനം തം ജനം കുരുതേ പിയം** 9

**ശീലദർശനസമ്പന്നം ധർമ്മിഷ്ഠം സത്യവാദിനം**
**ആത്മനഃ കർമ്മ കുർവ്വാണം തം ജനഃ കുരുതേ പ്രിയം**

ശീലം ദർശനം ഇതുകളെക്കൊണ്ടു സമ്പന്നനായും ധർമ്മിഷ്ഠനായും സത്യവാദിയായും സ്വകർമ്മത്തെ അനുഷ്ഠിക്കുന്നവനായുമിരിക്കുന്ന മഹാത്മാവിനെ സർവ്വലോകവും പ്രിയപ്പെടുന്നു.

ജേതവൻ അനാഗാമി ഥേര

**ഛന്ദജാതോ അനക്ഖാതേ മനസാ പപ്ഫുടോ സിയാ**
**കാമേസു ച അപ്പടിബദ്ധചിത്തോ ഉദ്ധംസോതോ തി വുച്ചതി 10**

**ഛന്ദജാതോƒനാഖ്യാതേ മനസാ ച സ്ഫുടഃ സ്യാൽ**
**കാമേഷു ചാപ്രതിബദ്ധചിത്തോ ഊർദ്ധ്വസ്രോതാ ഇത്യുച്യതേ**

ഏതൊരുവന്റെ ഹൃദയം പറഞ്ഞാലവസാനിക്കാത്തതായ (അവർണ്ണനീയം) നിർവ്വാണത്തിങ്കലെത്തിയും മനസ്സു തൃപ്തമായും വിചാരങ്ങൾ കാമങ്ങളാൽ ആകർഷിക്കപ്പെടാതെയുമിരിക്കുന്നു അവൻ ഊർദ്ധ്വസ്രോതസ്സ് എന്നു പറയപ്പെടുന്നു.

ഇസിപത്തനം നന്ദിയ

**ചിരപ്പവാസിം പുരിസം ദൂരതോ സോത്ഥിമാഗതം**
**ഞാതിമിത്താ സുഹജ്ജാ ച അഭിനന്ദന്തി ആഗതം 11**

**ചിരപ്രവാസിനം പുരുഷം ദൂരതഃ സ്വസ്ഥമാഗതം**
**ജ്ഞാതിമിത്രാണി സുഹൃദശ്ചാഭിനന്ദന്ത്യാഗതം**

മറുരാജ്യത്തിൽ പോയി വളരെക്കാലംകൊണ്ടു സുഖത്തോടെ മടങ്ങിവന്ന ഒരാൾക്കു ജ്ഞാതിമിത്രസുഹൃജ്ജനങ്ങൾ സ്വാഗതം പറയുന്നു (അഭിനന്ദിക്കുന്നു).

**തഥേവ കതപുഞ്ഞം പി അസ്മാ ലോകാ പരം ഗതം**
**പുഞ്ഞാനിപരിഗൺഹന്തി പിയം ഞാതീവ ആഗതം** **12**

തഥൈവ കൃതപുണ്യമപി അസ്മാല്ലോകാൽപരം ഗതം
പുണ്യാനി പ്രതിഗ്രഹ്ണന്തി പ്രിയം ജ്ഞാതിരിവാഗതം

അപ്രകാരംതന്നെ പുണ്യവാൻ ഈ ലോകം വിട്ടു പരലോകത്തിൽ ചെല്ലുമ്പോൾ ജ്ഞാതികൾ സ്നേഹിതനെ എന്നപോലെ അവൻ ചെയ്തിട്ടുള്ള പുണ്യങ്ങൾ അവനെ എതിരേല്ക്കുന്നു.

# 17. കോധവഗ്ഗ സത്തരസമോ

## ക്രോധവർഗഃ സപ്തദശഃ

നിഗ്രോധാരാമം　　　　　　　　　　　　　　　രോഹിണീ ക്ഷത്രിയകന്യാ

**കോധം ജയേ വിപ്പജഹേയ്യ മാനം**
**സംയോജനം സബ്ബമതിക്കമേയ്യ**
**തം നാമരൂപസ്മിം1 അസജ്ജമാനം**
**അകിഞ്ചനം നാനുപതന്തി ദുക്ഖാ** 1

ക്രോധം ജഹീത വിപ്രജഹ്യാൽ മാനം
സംയ്യോജനം സർവ്വമതിക്രമധ്വം
തം നാമരൂപയോരസജ്യമാനം
അകിഞ്ചനം നാനുപതന്തി ദുഃഖാനി

ക്രോധത്തെ ത്യജിക്കണം ഗർവത്തെ അകറ്റണം. സർവ ബന്ധങ്ങളേയും അതിക്രമിക്കണം. നാമത്തിലും രൂപത്തിലും ആസക്തിയോടുകൂടാതെയും അകിഞ്ചനനായുമിരിക്കുന്നവനു ക്ലേശങ്ങൾ വരികയില്ല.

അഗ്ഗാലവചൈത്യം　　　　　　　　　　　　　　　ഒരു ഭിക്ഷു

**യോ വേ ഉപ്പതിതം കോധം രഥം ഭന്തം വ ധാരയേ**
**തമഹം സാരഥിം ബ്രൂമി രസ്മിഗ്ഗാഹോ ഇതരോ ജനോ** 2

യോ വൈ ഉൽപതിതം ക്രോധം രഥം ഭ്രാന്തമിവ ധാരയേൽ
തമഹം സാരഥിം ബ്രവീമി രശ്മിഗ്രാഹഃ ഇതരോ ജനഃ

ഓടുന്ന രഥത്തെ എന്നപോലെ ഉയർന്നിരിക്കുന്ന ക്രോധത്തെ പിടിച്ചമർക്കുന്നത് ഏവനോ അവനെയാണു ഞാൻ സാരഥി എന്നു പറയുക. അല്ലാത്തവർ കടിഞ്ഞാൺ പിടിക്കുന്നവർ മാത്രമാണ്.

വേളുവൻ ഉത്തരാ ഉപാസികാ

**അക്കോധേന ജിനേ കോധം അസാധും സാധുനാ ജിനേ**
**ജിനേ കദരിയം ദാനേന സച്ചേനാലീകവാദിനം** 3

അക്രോധേന ജയേൽ ക്രോധമസാധും സാധുനാ ജയേൽ
ജയേൽ കദര്യം ദാനേന ജയേൽ സത്യേന ചാനൃതം

മനുഷ്യൻ സ്നേഹംകൊണ്ടു ക്രോധത്തെ ജയിക്കണം. പുണ്യം കൊണ്ടു പാപത്തെ ജയിക്കണം. ഔദാര്യംകൊണ്ടു പിശുക്കിനെ ജയിക്കണം. അസത്യവാദിയെ സത്യംകൊണ്ടു ജയിക്കണം.

ജേതവൻ മഹാമോഗ്ഗല്ലാന ഥേര

**സച്ചം ഭണേ ന കുജ്ഝേയ്യ ദജ്ജാ അപ്പം പി യാചിതോ**
**ഏതേഹി തീഹി മാനേഹി ഗച്ഛ് ദേവാന സന്തികേ** 4

സത്യം ഭണേന്ന ക്രുധ്യേൽ ദദ്യാദല്പമപി യാചിതഃ
ഏതൈഃ ത്രിഭിഃ സ്ഥാനൈഃ ഗച്ഛേദ്ദേവാനാമന്തികേ

നേരു പറയണം; ക്രോധം വന്നുപോവരുത്. യാചിച്ചാൽ അല്പമെങ്കിലും വല്ലതും കൊടുക്കണം. എന്നാൽ നിങ്ങൾ ഈ മൂന്നു സ്ഥാനങ്ങളിലൂടെ ദേവന്മാരുടെ മുമ്പിൽ എത്തിച്ചേരുന്നതാണ്.

അഞ്ജനവൻ ഭിക്ഷുക്കളോട് പ്രശ്നാരംഭം

**അഹിംസകാ യേ മുനയോ നിച്ചം കായേന സംവുതാ**
**തേ യന്തി അച്ചുതം ഠാനം യത്ഥ ഗന്ത്വാ ന സോചരേ** 5

അഹിംസകാ യേ മുനയോ നിത്യം കായേന സംവൃതാഃ
തേ യന്തി അച്യുതം സ്ഥാനം യത്ര ഗത്വാ ന ശോചന്തേ

നിത്യവും ഹിംസകൂടാതെയിരിക്കുന്നവരും ദേഹത്തെ സംയമനം

ചെയ്തവരുമായി മുനികൾ യാവചിലരോ അവർ പുനരാവൃത്തി ഹീനവും (ശോകരഹിതവുമായ) ശാശ്വതവുമായ സ്ഥാനത്തെ പ്രാപിക്കുന്നു.

ഗൃധ്രകൂടം പുണ്ണാ (രാജഗൃഹശ്രേഷ്ഠിയുടെ ദാസി)

**സദാ ജാഗരമാനാനാം അഹോരാന്നാനുസിക്ഖിനം**
**നിബ്ബാനം അധിമുത്താനം അത്ഥം ഗച്ഛന്തി ആസവാ** 6

സദാ ജാഗ്രതാം അഹോരാത്രമനുശിക്ഷിണാം
നിർവ്വാണമധിമുക്താനാം അസ്തംഗച്ഛന്ത്യാസ്രവാഃ

എപ്പോഴും ജാഗരണശീലന്മാരും രാപ്പകൽ അധ്യയനം ചെയ്യുന്ന വരും നിർവ്വാണോന്മുഖന്മാരുമായവരുടെ തൃഷ്ണ അസ്തമിക്കുന്നു (ചിത്തമലങ്ങൾ നശിക്കുന്നു).

ജേതവൻ അതുല ഉപാസകൻ

**പോരണമേതം അതുല നേതം അജ്ജതനാമിവ**
**നിന്ദന്തി തുൺഹീമാസീനം നിന്ദന്തി ബഹു ഭാണിനം**
**മിതഭാണിം പി നിന്ദന്തി നത്ഥി ലോകേ അനിന്ദിതോ** 7

പുരാണമേതൽ അതുല നൈതദദ്യതനമിവ
നിന്ദന്തി തുഷ്ണീമാസീനം നിന്ദന്തി ബഹുഭാണിനം
മിതഭാണിനമപി നിന്ദന്തി നാസ്തി ലോകേ$f$നിന്ദിതഃ

ഹേ അതുല! ഇതു പുരാതന നിയമമാകുന്നു, ഇന്നുണ്ടായതല്ല. മിണ്ടാതിരിക്കുന്നവനെ ജനങ്ങൾ കുറ്റം പറയും. അധികം സംസാരിക്കുന്നവനെയും കുറ്റപ്പെടുത്തുന്നു. മിതഭാഷിയെയും കുറ്റം പറയുന്നു. ലോകത്തിൽ കുറ്റമൊഴിഞ്ഞിട്ടാരുമില്ല.

**ന ചാഹു ഭവിസ്സതി ന ചേതരഹി വിജ്ജതി**
**ഏകന്തം നിന്ദിതോ പോസോ ഏകന്തം വാ പസംസിതോ** 8

ന ചാഭൂൽ ന ഭവിഷ്യതി ന ചൈവാത്ര വിദ്യതേ
ഏകാന്തം നിന്ദിതഃ പുരുഷഃ ഏകാന്തം വാ പ്രശംസിതഃ

എല്ലായ്പോഴും നിന്ദിതനായിട്ടോ എല്ലായ്പോഴും പ്രശംസിതനായിട്ടോ ഒരു പുരുഷൻ മുൻപ് ഉണ്ടായിട്ടില്ല, ഇനി ഉണ്ടാവുകയുമില്ല. ഇപ്പോൾ ഇല്ലതാനും.

**യം ചേ വിഞ്ഞു പസംസന്തി അനുവിച്ച സുവേ സുവേ**
**അഛിദ്ദവുത്തി മേധാവിം പഞ്ഞാ സീലസമാഹിതം** 9

**നേക്ഖം ജംബുനദസ്സേവ കോ തം നിന്ദിതുമരഹതി**
**ദേവാ പി തം പസംസന്തി ബ്രഹ്മുനാപി പസംസിതോ** 10

യം ചേൽ വിജ്ഞാഃ പ്രശംസന്തി അനുവിച്യ ശ്വഃ ശ്വഃ
അച്ഛിന്നവൃത്തിം മേധാവിനം പ്രജ്ഞാശീലസമാഹിതം
നിഷ്കം ജംബൂനദസ്യേവ കസ്തം നിന്ദിതുമർഹതി
ദേവാ അപി തം പ്രശംസന്തി ബ്രഹ്മണാപി പ്രശംസിതഃ

നിഷ്കളങ്കവൃത്തിയും സ്മൃതിമാനും പ്രജ്ഞാശീലനും പ്രതിദിനം പണ്ഡിതന്മാർ സ്തുതിച്ചുവരുന്നവനും വിശുദ്ധ സ്വർണനിർമിതമായ നാണയമെന്നപോലെ ഇരിക്കുന്നവനുമായ ഒരുവനെ ആരാണ് നിന്ദിക്കുന്നത്? അവൻ ബ്രഹ്മാവിനാലും പ്രശംസിതനാകുന്നു.

വേളുവൻ ഛബ്ബഗ്ഗീയഭിക്ഖു

**കായപ്പകോപം രഖേയ്യ കായേന സംവുതോ സിയാ**
**കായാദുച്ചരിതം ഹിത്വാ കായേന സുചരിതം ചരേ** 11

കായപ്രകോപം രക്ഷേൽ കായേന സംവൃതഃ സ്യാൽ
കായദുശ്ചരിതം ഹിത്വാ കായേന സുചരിതം ചരേൽ

കായികമായ പ്രകോപത്തെ (പ്രാണിഹിംസാദിയെ) ചെയ്യാതെ നിങ്ങളുടെ ദേഹത്തെ കീഴടക്കിനിറുത്തുവിൻ. ദേഹസംബന്ധമായ പാപങ്ങളെ ഒഴിച്ചു ദേഹംകൊണ്ടു സുകൃതം ചെയ്യുവിൻ.

**വചീപകോപം രക്ഖേയ്യ വാചായ സംവുതോ സിയാ**
**വചീദുച്ചരിതം ഹിത്വാ വാചായ സുചരിതം ചരേ** 12

വചഃ പ്രകോപം രക്ഷേൽ വാചാ സംവൃതഃ സ്യാൽ
വചോദുശ്ചരിതം ഹിത്വാ വാചാ സുചരിതം ചരേൽ

ദുർവാദങ്ങളെ പുറപ്പെടുവിക്കാതെ നാവിനെ അടക്കിവെക്കണം. വാക്സംബന്ധമായ പാപങ്ങളൊഴിച്ചു നല്ല വാക്കുകളെ പറയണം.

**മനോപകോപം രക്ഖേയ്യ മനസാ സംവുതോ സിയാ**
**മനോദുച്ചരിതം ഹിത്വാ മനസാ സുചരിതം ചരേ** 13

മനഃപ്രകോപം രക്ഷേൽ മനസാ സംവൃതഃ സ്യാൽ
മനോദുശ്ചരിതം ഹിത്വാ മനസാ സുചരിതം ചരേൽ

മനഃപ്രകോപത്തെ ഒഴിക്കണം. മനസ്സിനെ ഒതുക്കണം. മാനസികങ്ങളായ പാപങ്ങളെ അകറ്റി നിങ്ങളുടെ മനസ്സുകൊണ്ടു പുണ്യം ചെയ്യണം.

**കായേന സംവുതാ ധീരാ അഥോ വാചായ സംവുതാ**
**മനസാ സംവുതാ ധീരാ തേ വേ സുപരിസംവുതാ** 14

കായേന സംവൃതാ ധീരാ അഥ വാചാ സംവൃതാഃ
മനസാ സംവൃതാ ധീരാ തേ വൈ സുപരിസംവൃതാഃ

ഏതു പണ്ഡിതന്മാരാകുന്നു കായത്തെ ഒതുക്കുന്നത്; വാക്കിനെ ഒതുക്കുന്നത് ഏവരാണ്; മനസ്സിനെ ഒതുക്കുന്നതും ഏതു

പണ്ഡിതന്മാരാകുന്നു, അങ്ങിനെയുള്ളവർ ഏറ്റവും സംയതന്മാരാകുന്നു.

# 18. മലവഗ്ഗോ അട്ഠാരസമോ

## മലവർഗോഷ്ടാദശഃ

ജേതവൻ ഗോഘാതകപുത്ത

**പാണ്ഡുപലാസോ വ ദാനിസി യമപുരിസാ പി ച തം ഉപട്ഠിതാ**
**ഉയ്യോഗമുഖേ ച തിട്ഠസി പാഥേയ്യം പി ച തേ ന വിജ്ജതി** 1

പാണ്ഡുപലാശേ ഇവേദാനീമസി യമപുരുഷോ*f*പി ച ത്വാമുപസ്ഥിതഃ
ഉദ്യോഗമുഖേ ച തിഷ്ഠസി പാഥേയമപി ച തേ ന വിദ്യതേ

നീ പഴുത്ത ഇലപോലെ ആയിത്തീർന്നു.യമകിങ്കരന്മാർ നിന്നെ കാത്തുകൊണ്ടു നിൽക്കുന്നു. നീ മരണ(വിയോഗ) ദ്വാരത്തിലാണു നിൽക്കുന്നത്. പോകുമ്പോൾ വഴിച്ചിലവിനുള്ള വകയൊന്നും നീ കരുതിട്ടില്ലതാനും.

**സോ കരോഹി ദീപമത്തനോ ഖിപ്പം വായമ് പണ്ഡിതോ ഭവ**
**നിദ്ധന്തമലോ അനങ്ഗണോ ദിബ്ബം അരിയ ഭൂമിമേഹസി** 2

സ കുരു ദ്വീപമാത്മനഃ ക്ഷിപ്രം വ്യായച്ഛസ്വ പണ്ഡിതോ ഭവ
നിർദ്ധുതമലോ*f*നങ്ഗണോ ദിവ്യമാര്യഭൂമിമേഷ്യസി

നീ തന്നത്താനൊരു ദ്വീപമാക്കുക. നന്നെ യത്നിക്കുക. ഒരു പണ്ഡിതനായിത്തീരുക. നിന്റെ മലങ്ങൾ (അശുദ്ധികൾ) എപ്പോൾ അകലുന്നുവോ അപ്പോൾ നീ നിർദോഷിയാവുകയും ആര്യലോകമാകുന്ന സ്വർഗ്ഗത്തെ പ്രാപിക്കുകയും ചെയ്യും.

**ഉപനീതവയോ ച ദാനിസി സമ്പയാതോസി യമസ്സ സന്തികേ**
**വാസോ പി ച തേ നത്ഥി അന്തരാ പാഥേയ്യം പി ചതേ ന വിജ്ജതി** 3

ഉപനീതവയാശ്ചേദാനീമസി സമ്പ്രയാതോƒസി യമസ്യാന്തികം
വാസോപി ച തേ നാസ്ത്യന്തരാ പാഥേയമപി ച തേ ന വിദ്യതേ

നിന്റെ ജീവകാലമവസാനിച്ചു. നീ യമന്റെ അടുക്കലേയ്ക്കു പോകുന്നു. പോകുമ്പോൾ ഇടയ്ക്കുവിശ്രമിക്കാൻ സ്ഥലമില്ല. വഴിച്ചിലവിനുള്ള വകയും നിന്റെ വശമില്ല.

**സോ കരോഹി ദീപമത്തനോ ഖിപ്പം വായമ് പണ്ഡിതോ ഭവ**
**നിദ്ധന്തമലോ അനങ്ഗണോ ന പുന ജാതിജരം ഉപേഹിസി** 4

സ കുരു ദ്വീപമാത്മനഃ ക്ഷിപ്രം വ്യായച്ഛസ്വ പണ്ഡിതോ ഭവ
നിർധൂതമലോƒനഞ്ജനോ ന പുനഃ ജാതിജരേ ഉപേഷ്യസി

നീ തന്നെ നിന്നെ ഒരു ദ്വീപമാക്കിതീർക്കണം. നല്ലവണ്ണം യത്നിച്ച് ഒരു പണ്ഡിതനായിത്തീരണം. നിന്റെ അശുദ്ധികൾ ഏതുസമയം അകലുന്നുവോ അതിനുശേഷം നീ ജന്മവും ജരയും എടുക്കേണ്ടിവരികയില്ല.

ജേതവൻ ഒരു ബ്രാഹ്മണൻ

**അനുപുബ്ബേന മേധാവീ ഥോകഥോകം ഖണേ ഖണേ**
**കമ്മാരോ രജതസ്സേവ നിദ്ധമേ മലമത്തനോ** 5

അനുപൂർവ്വേണ മേധാവീ സ്തോകം സ്തോകം ക്ഷണേ ക്ഷണേ
കർമ്മാരോ രജതസ്യേവ നിർദ്ധമേന്മലമാത്മനഃ

ഒരു തട്ടാൻ വെളിയിലുള്ള കറകളെ തീയിൽ കാച്ചിക്കളയുന്ന പോലെ പണ്ഡിതൻ തന്നിലുള്ള മലകളെ തന്നത്താൻ ഓരോ ന്നോരാന്നായി കുറേശ്ശ കുറേശ്ശയായി കാലക്രമേണ കളയണം.

ജേതവൻ തിസ്സ ഥേര

**അയസാ  വ മലം സമുട്ഠിതം തതുഠടായ തമേവ ഖാദതി**
**ഏവം അതിധോന ചാരിനം സാനി' കമ്മാനി നയന്തി ദുഗ്ഗതിം** 6

അയസ ഇവ മലം സമുത്ഥിതം തത ഉത്ഥായ തദേവ ഖാദതി
ഏവം അതിധാവനചാരിണം സ്വാനി കർമ്മാണി നയന്തി ദുർഗതിം

ഇരുമ്പിൽ നിന്നുണ്ടാകുന്ന കറ അതിനെത്തന്നെ നശിപ്പിക്കുന്ന പോലെ ധർമ്മത്തെ അതിക്രമിച്ചവന്റെ കർമ്മങ്ങൾ അവനെ നരകത്തിലേയ്ക്കു കൊണ്ടുപോകുന്നു.

ജേതവൻ ലാലുദായി ഥേര

**അസജ്ഝായമലാ മന്താ അനുട്ഠാനമലാ ഘരാ**
**മലം  വണ്ണസ്സ കോസജ്ജം പമാദോ രക്ഖതോ മലം** 7

അസ്വാധ്യായമലാ മന്ത്രാ അനുത്ഥാനമലാ ഗൃഹാ
മലം വർണ്ണസ്യ കൗസീദ്യം പ്രമാദോ രക്ഷതോ മലം

മന്ത്രങ്ങൾക്കു കറ (മലം) ജപിക്കതിരിക്കുകയാകുന്നു. ഗൃഹ ത്തിനു കറ കേടുതീർക്കാതിരിക്കുകയാകുന്നു. വർണ്ണപ്രകാശ ത്തിനു കറ അശ്രദ്ധയാകുന്നു. കാവൽക്കാരനു കറ ഉദാസീനത യാകുന്നു.

വേളുവൻ ഒരു കുലപുത്രൻ

**മലിത്ഥിയാ ദുച്ചരിതം മച്ഛേരം ഭദതോ മലം**
**മലാ വേ പാപകാ ധമ്മാ അസ്മിം ലോകേ പരമ്ഹി ച** 8

മലം സ്ത്രിയാ ദുശ്ചരിതം മത്സരം* ദദതോ മലം
മലം വൈ പാപകാ ധർമ്മാ അസ്മിൻ ലോകേ പരസ്മിൻ ച

സ്ത്രീകൾക്കു കറ ദുർവൃത്തിയാകുന്നു. ദാതാവിനുള്ള കറ പിശുക്കാകുന്നു. ഇഹത്തിലും പരത്തിലും കറയായിട്ടുള്ളതു പാപകർമ്മമാകുന്നു.

**തതോ മലാ മലതരം അവിജ്ജാ പരമം മലം**
**ഏതം മലം പഹത്വാന നിമ്മലാ ഹോത ഭിക്ഖവോ** 9

തതോ മലാന്മലതരം അവിദ്യാ പരമം മലം
ഏതന്മലം പ്രഹായ നിർമ്മലാ ഭവത ഭിക്ഷവഃ

എല്ലാ മലങ്ങളിലും വെച്ചു അധികം ചീത്തയായിട്ടുള്ളത് അവിദ്യയെന്ന മലമാണ്. ഹേ ഭിക്ഷുക്കളേ! നിങ്ങൾ ഈ മലത്തെ വിട്ടുകളഞ്ഞു പരിശുദ്ധന്മാരായിത്തീരുവിൻ.

ജേതവൻ ചുല്ലസാരി

**സുജീവം അഹിരീകേന കാകസൂരേന ധംസിനാ**
**പക്ഖംദിനാ പഗബ്ഭേന സംകിലിട്ഠേന ജീവിതം** 10

സുജീവൻ അഹ്രീകേന കാകശൂരേണ ധ്വംസിനാ
പ്രസ്കന്ദിനാ പ്രഗത്ഭേന സംക്ലിഷ്ടേന ജീവിതം

നിർലജ്ജനും കാകവൃത്തിയും അനർത്ഥകാരിയും കഠോരചിത്തനും അതിപ്രസംഗിയും നീചനുമായ ഒരുത്തനു ജീവിപ്പാൻ എളുപ്പമുണ്ട്.

**ഹിരീമതാ ച ദുജ്ജീവം നിച്ചം സൂചിഗവേസിനാ**
**അലീനേനാപ്പഗബ്ഭേന സുദ്ധാജീവേന പസ്സതാ** 11

ഹ്രീമതാ ച ദുർജീവിതം നിത്യം ശുചിഗർവേഷിണാ
അലീനേനാപ്രഗത്ഭേന ശുദ്ധാജീവേന പശ്യതാ

ലജ്ജാശീലനും എന്നും പരിശുദ്ധിക്കായി യത്നിക്കുന്നവനും നിസ്സംഗനും വിനീതനും (ജ്ഞാനിയും) വിശുദ്ധനുമായ പുരുഷനു കഴിഞ്ഞുകൂടുവാൻ പ്രയാസമാണ്.

**യോ പാണമതിപാതേതി മൂസാവാദം ച ഭാസതി**
**ലോകേ അദിന്നം ആദിയതി പരദാരം ച ഗച്ഛതി** 12

**സുരാമേരയപാനം ന യോ നരോ അനുയുഞ്ജതി**
**ഇധേവമേസോ ലോകസ്മിം മൂലം ഖണതി അത്തനോ** 13

യഃ പ്രാണമതിപാതയതി മൃഷാവാദഞ്ച ഭാഷതേ
ലോകേƒദത്തമാദത്തേ പരദാരാംശ്ച ഗച്ഛതി
സുരാമൈരേയപാനഞ്ച യോ നരോനുയുനക്തി
ഇഹൈവമേഷ ലോകേ മൂലം ഖനത്യാത്മനഃ

ലോകത്തിൽ ഏതൊരുവൻ പ്രാണിവധത്തെ ചെയ്യുന്നു; കളവു പറയുന്നു; ദത്തമല്ലാത്ത ധനത്തെ എടുക്കുന്നു; പരസ്ത്രീഗമനം ചെയ്യുന്നു. മദ്യം മുതലായ ലഹരി സാധനങ്ങളെ പാനം ചെയ്യുന്നു, ഇങ്ങിനെയുള്ളവൻ തന്നത്താൻ ഉന്മൂലനാശം ചെയ്യുന്നവനാണ്.

**ഏവം ഭോ പുരിസ ജാനാഹി പാപധമ്മാ അസഞ്ഞതാ**
**മാ തം ലോഭോ അധമ്മോ ച അചിരം ദുക്ഖായ രന്ധയും** 14

ഏവം ഭോ പുരുഷ ജാനീഹി പാപധർമ്മാ അസംയതാഃ
മാ ത്വാം ലോഭോƒധർമ്മശ്ച ചിരം ദുഃഖായ രന്ധതു

ഹേ മനുഷ്യാ! ഇതറിഞ്ഞാലും. മനസ്സിനെ ഒതുക്കാതിരിക്കുന്നതു പാപമാകുന്നു. ലോഭവും അധർമ്മവും നിന്നെ ദുഃഖിപ്പാനിട കൊടുക്കാതെ കരുതിക്കൊള്ളണം.

ജേതവൻ തിസ്സദഹര

**ദദാതി വേ യഥാസദ്ധം യഥാപസാദനം ജനോ**
**തത്ഥ യോ മങ്കു ഭവതി പരേസം പാനഭോജനേ**
**ന സോ ദിവാ വാ രത്തിം വാ സമാധിം അധി ഗച്ഛതി** 15

ദദാതി വൈ യഥാശ്രദ്ധം യഥാ പ്രസാദനം ജനഃ
തത്ര യോ മൂകോ ഭവതി പരേഷാം പാനഭോജനേ
ന സ ദിവാ വാ രാത്രൗ വാ സമാധിമധിഗച്ഛതി

ജനങ്ങൾ ശ്രദ്ധയ്ക്കും പ്രാസാദത്തിനും അനുസരിച്ചാണു ദാനം ചെയ്യുന്നത്. അന്യനു കൊടുത്തിട്ടുള്ള പാപനാശങ്ങളെകുറിച്ച് ഏതൊരുവനു മനശ്ചാഞ്ചല്യമുണ്ടാകുന്നുവോ അവൻ പകലും രാത്രിയും സമാധിയെ ലഭിക്കുന്നില്ല.

**യസ്സ ചേതം സമുച്ഛിന്നം മൂലഘച്ചം സമൂഹതം**
**സ വേ ദിവാ വാ രത്തിം വാ സമാധിം അധിഗച്ഛതി** 16

യസ്യ ചൈതൽ സമുച്ഛിന്നം മൂലഘാത്യം സമുദ്ധതം
സ വൈ ദിവാ വാ രാത്രൗ വാ സമാധിഗച്ഛതി

ഏതൊരുവനിൽ ഈ വിചാരം (അസൂയസംബന്ധി) സമൂലം നശിക്കുന്നുവോ അവന് രാപ്പകൽ സമാധിയെ ലഭിക്കുന്നു.

ജേതവൻ അഞ്ചുപാസകന്മാർ

**നത്ഥി രാഗസമോ അഗ്ഗി നത്ഥി ദോസസോമോ ഗഹോ**
**നത്ഥി മോഹസമം ജാലം നത്ഥി തൺഹാസമാ നദീ** 17

നാസ്തി രാഗസമോ*f*ഗ്നിഃ നാസ്തി ദ്വേഷസമോ ഗ്രഹഃ
നാസ്തി മോഹസമം ജാലം നാസ്തി തൃഷ്ണാസമാ നദീ

രാഗത്തിനു തുല്യമായ അഗ്നിയില്ല. ദ്വേഷത്തോടു തുല്യമായ ഗ്രാഹം (മുതല) ഇല്ല. മോഹതുല്യമായ ജാല(വല)മില്ല. തൃഷ്ണയ്ക്കു തുല്യമായ ജലപ്രവാഹമില്ല.

ജാതിയാവൻ(ഭദ്ദിയനഗർ) മേണ്ഡക സേട്ഠി

**സുദസ്സം വജ്ജമഞ്ഞേസം അത്തനോ പന ദുദ്ദസം**
**പരേസം സോ ഹി വജ്ജാനി ഓപുണാതി യഥാ ഭുസം**
**അത്തനോ പന ഛാദേതി കലിം വാ കിതവാ സഠോ** 18

സുദർശം വദ്യമന്യേഷാം ആത്മനഃ പുനർദുർദ്ദശം
പരേഷാം സ ഹി വദ്യാനി അവപൂനാതി യഥാ ബുസം
ആത്മനഃ പുനഃ ഛാദയതി കലിമിവ കിതവാൽ ശഠഃ

അന്യന്റെ ദോഷം എളുപ്പത്തിൽ കാണും; അവനവന്റെ ദോഷം കാണാൻ പ്രയാസമുണ്ട്. മനുഷ്യൻ പരദോഷങ്ങളെ പതിരു പോലെ പരത്തുന്നു. എന്നാൽ അവൻ തന്റെ ദോഷങ്ങളെ ചതിയനായ ചൂതാട്ടക്കാരൻ പ്രതികൂലമായ ചൂതിനെ എന്ന പോലെ മറയ്ക്കുന്നു.

ജേതവൻ ഉജ്ഝാനസഞ്ഞി ഥേര

**പരവജ്ജാനുപാസ്സിസ്സ നിച്ചം ഉജ്ഝാന സഞ്ഞിനോ**
**ആസവാ തസ്സ വഡ്ഢന്തി ആരാസോ ആസവക്ഖയാ** 19

പരവദ്യാനുപശ്യതോ നിത്യമുദ്ധ്യാനസംഗിനഃ
ആസവാസ്തസ്യ വർദ്ധന്തേ ആരാൽ സ ആസവക്ഷയാൽ

പരദോഷങ്ങളെത്തന്നെ നോക്കുന്നവനും പരനിന്ദ ചെയ്യുന്ന വനുമായ പുരുഷനു രാഗദ്വേഷങ്ങൾ വർദ്ധിക്കുന്നു. അവൻ തൃഷ്ണാഹാനിക്കു ദൂരസ്ഥൻ തന്നെയാണ്.

**ആകാസേവ പദം നത്ഥി സമണോ നത്ഥി ബാഹിരേ**
**പ്രപഞ്ചാഭിരതാ പജാ നിഷ്പപഞ്ചാ തഥാഗതാ** 20

ആകാശേവ പദം നാസ്തി ശ്രമണോ നാസ്തി ബാഹ്യതഃ
പ്രപഞ്ചാഭിരതാഃ പ്രജാഃ നിഷ്പ്രപഞ്ചാസ്തഥാഗതാഃ 20

ആകാശത്തിൽ ചവുട്ടടി കാണാതിരിക്കുന്നതുപോലെ ഒരു മനുഷ്യനെ ശ്രമണനെന്നു പുറമെ കണ്ടാലറിയുന്നില്ല. ജനങ്ങൾ പ്രപഞ്ചത്തിൽ രമിക്കുന്നു. തഥാഗതന്മാർ പ്രപഞ്ചനിർമ്മുക്തരാകുന്നു.

**ആകാസേവ പദം നത്ഥി സമണോ നത്ഥി ബാഹിരേ**
**സങ്ഘാരാ സസ്സതാ നത്ഥി നത്ഥി ബുദ്ധാന മിഞ്ജിതം** 21

ആകാശേ ഇവ പദം നാസ്തി ശ്രമണോ നാസ്തി ബാഹ്യതഃ
സംസ്കാരാഃ ശാശ്വതാ ന സന്തി നാസ്തി ബുദ്ധാനാമിങ്ഗിതം

ആകാശത്തിൽ ചവുട്ടടി കാണാത്തതുപോലെ ഒരു മനുഷ്യനെ ശ്രമണനെന്നു കണ്ടാലറിയുന്നില്ല. എന്നാൽ ബുദ്ധന്മാർ മാത്രം സ്ഥിരന്മാരാകുന്നു.

# 19. ധമ്മട്ഠവഗ്ഗോ ഏകൂനവീസതിമോ

## ധർമിഷ്ഠവർഗ്ഗഃ ഏകോനവിംശഃ

ജേതവൻ വിനിച്ഛയമഹാമത്ത

**ന തേന ഹോതി ധമ്മട്ഠോ യേനത്ഥം സഹസാ നയേ**
**യോ ച അത്ഥം അനത്ഥം ച ഉഭോ നിച്ഛേയ്യ പണ്ഡിതോ** 1

ന തേന ഭവതി ധർമ്മിഷ്ഠോ യേനാർത്ഥം സഹസാ നയേൽ
യശ്ചാർത്ഥമനർത്ഥം ച ഉഭൗ നിശ്ചിനുയാൽ പണ്ഡിതഃ

പെട്ടന്നു (ഗുണദോഷവിചാരം കൂടാതെ) കാര്യം നടത്തുന്നവൻ ധർമ്മിഷ്ഠനല്ല. കാര്യാകാര്യങ്ങളെ വേർതിരിച്ചറിഞ്ഞു നിർണ്ണയം വരുത്തുന്ന പണ്ഡിതനാണു ധർമ്മിഷ്ഠൻ.

**അസാഹസേന ധമ്മേന സമേന നയതീ പരേ**
**ധമ്മസ്സ ഗുത്തോ മേധാവീ ധമ്മട്ഠോ തി പവുച്ചതി** 2

അസാഹസേന ധർമ്മേണ സമേന നയതെ പരാൻ
ധർമ്മസ്യ ഗുപ്തോ മേധാവീ ധർമ്മിഷ്ഠ ഇതി പ്രോച്യതേ

സാഹസം കൂടാതെ സമാനധർമ്മത്തോടെ അന്യന്മാരെ കൊണ്ടുനടത്തുന്നവനും ധർമ്മരക്ഷകനും ബുദ്ധിമാനുമായിരിക്കുന്നവനെ ധർമ്മിഷ്ഠനെന്നു വിളിക്കാവുന്നതാണ്.

ജേതവൻ ഛബ്ബഗ്ഗിയ ഭിക്ഖു

**ന തേന പണ്ഡിതോ ഹോതി യാവതോ ബഹു ഭാസതി**
**മേി അവേരി അഭയോ പണ്ഡിതോ തി പവുച്ചതി** 3

ന തേന പണ്ഡിതോ ഭവതി യാവതാ ബഹു ഭാഷതേ
ക്ഷേമീ അവൈരീ അഭയഃ പണ്ഡിത ഇതി പ്രോച്യതേ

അധികം പ്രസംഗിക്കുന്നതുകൊണ്ട് ഒരുവൻ പണ്ഡിതനാകുന്നില്ല. ക്ഷമവാനും നിർവൈരനും നിർഭയനുമായ പുരുഷനെയാണു പണ്ഡിതനെന്നു പറയേണ്ടത്.

ജേതവൻ ഏകുദാന ഥേര

**ന താവതാ ധമ്മധരോ യാവതാ ബഹു ഭാസതി**
**യോ ച അപ്പം പി സുത്വാന ധമ്മം കായേന പസ്സതി**
**സ വേ ധമ്മധരോ ഹോതി യോ ധമ്മം നപ്പമജ്ജതി** 4

ന താവതാ ധർമ്മപരോ യാവൽ ബഹു ഭാഷതേ
യശ്ചാല്പമപി ശ്രുത്വാ ധർമ്മം കായേന പശ്യതി
സ വൈ ധർമ്മധരോ ഭവതി യോ ധർമ്മാൽ ന പ്രമാദ്യതി

വളരെ വാഗ്വാദം ചെയ്യുന്നതുകൊണ്ട് ഒരുവൻ ധർമ്മരക്ഷകനാകുന്നില്ല. ഒരുവൻ കുറച്ചേ പഠിച്ചിട്ടുള്ളുവെങ്കിലും ധർമ്മസ്വരൂപത്തെക്കണ്ടും ധർമ്മത്തെ തെറ്റിദ്ധരിക്കാതെയും ഇരിക്കുന്നതാകയാൽ അവനാകുന്നു ധർമ്മധരൻ.

ജേതവൻ ലകുണ്ടക ഭദ്ദിയ ഥേര

**ന തേന ഥേരോ സോ ഹോതി യേനസ്സ ഫലിതം സിരോ**
**പരിപക്കോ വയോ തസ്സ മോഘജിണ്ണോ തി വുച്ചതി** 5

ന തേന സ്ഥവിരഃ സ ഭവതി യേനാസ്യ പലിതം ശിരഃ
പരിപക്വം വയസ്തസ്യ മോഘജീർണ്ണ ഇത്യുച്യതേ

തല നരച്ചതുകൊണ്ട് ഒരുവനെ സ്ഥവിരൻ എന്നു പറഞ്ഞുകൂടാ. അവൻ വയസ്സു മൂത്തവനാണെങ്കിലും അവന്റെ വൃദ്ധതകൊണ്ടു യാതൊരു ഫലവുമില്ല.

**യമ്ഹി സച്ചം ച ധമ്മോ ച അഹിംസാ സഞ്ഞമോ ദമോ**
**സ വേ വന്തമലോ ധീരോ ഥേരോ ഇതി പവുച്ചതി** 6

യസ്മിൻ സത്യഞ്ച ധർമ്മശ്ചാഹിംസാ സംയമോ ദമഃ
സ വൈ വാന്തമലോ ധീരഃ സ്ഥവിര ഇതി പ്രോച്യതേ

ഏതൊരുവനിൽ സത്യം, ധർമ്മം, അഹിംസ, സംയമം, ദമം ഇവയുണ്ടോ നിർമലനും ധീരനും പണ്ഡിതനുമായ അവൻ സ്ഥവിരനെന്നു പറയപ്പെടുന്നു.

ജേതവൻ സംബഹുലഭിക്ഷു

**ന വാക്കരണമത്തേന വണ്ണപോക്ഖരതായ വാ**
**സാധുരൂപോ നരോ ഹോതി ഇസ്സുകീ മച്ഛരീ സഠേ** 7

നവാക്കരണമാത്രേണ വർണ്ണപുഷ്കരതയാ വാ
സാധുരൂപോ നരോ ഭവതി ഈർഷ്യുകോ മത്സരീ ശഠഃ

ഈർഷ്യ, മത്സരം ഇതെല്ലാമുള്ള ശഠൻ നല്ലവാക്കു പറയുന്നതു കൊണ്ടും അഴകുള്ള ദേഹംകൊണ്ടും മാത്രം സുന്ദരൻ ആകുന്നില്ല.

**യസ്സ ചേതം സമുച്ഛിന്നം മൂലഘച്ചം സമൂഹതം**
**സ വന്തദോസോ മേധാവീ  സാധുരൂപോ തി വുച്ചതി** 8

യസ്യ ചൈതൽ സമുച്ഛിന്നം മൂലഘാത്യം സമൂഹിതം
സ വാന്തദോഷോ മേധാവീ  സാധുരൂപ ഇത്യുച്യതേ

ഈ (ഇമേൽപറഞ്ഞ) ദോഷങ്ങൾ ഏതൊരുവനിൽ മുരടോടെ നശിച്ചിരിക്കുന്നുവോ ദോഷമൊഴിഞ്ഞവനും പണ്ഡിതനുമായ അവൻ സാധുരൂപനെന്നു പറയപ്പെടുന്നു.

ശ്രാവസ്തി ഹത്ഥക്

**ന മുണ്ഡകേന സമണോ  അബ്ബതോ അലികം ഭണം**
**ഇച്ഛാലോഭസമാപന്നോ സമണോ കിം ഭവിസ്സതി** 9

ന മുണ്ഡകേന ശ്രമണോ അവ്രതോƒളീകം ഭണൻ
ഇച്ഛാലോഭസമാപന്നഃ ശ്രമണഃ കിം ഭവിഷ്യതി

ശിക്ഷിക്കപ്പെടാത്തവനും (അവ്രതൻ) അസത്യവാദിയുമായ ഒരുവൻ മൊട്ടയടിച്ചതുകൊണ്ടു ശ്രമണനാകുന്നില്ല. ഇച്ഛ, ലോഭം എന്നിവ നിറഞ്ഞവൻ എങ്ങനെ ശ്രമണനായിരിക്കും.

**യോ ച സമേതി പാപാനി അണും ഥൂലാനി സബ്ബസോ**
**സമിതത്താ ഹിപാപനം സമണോ തി പവുച്ചതി** 10

യശ്ച ശമയതി പാപാനി അണുസ്ഥൂലാനി സർവ്വശഃ
ശമിതത്വാദ്ധി പാപാനം ശ്രമണ ഇതി പ്രോച്യതേ

ഒരുവൻ സൂക്ഷ്മമോ സ്ഥൂലമോ ആയ സർവ്വവിധ പാപങ്ങളേയും എല്ലയ്പ്പോഴും ശമിപ്പിക്കുന്നുവോ പാപങ്ങളെ ശമിപ്പിക്കുന്ന അവനെ ശ്രമണനെന്നു പറയുന്നു.

ജേതവൻ — ഒരു ബ്രാഹ്മണൻ

**ന തേന ഭിക്ഖു സോ ഹോതി യാവതാ ഭിക്ഖ തേ പരേ**
**വിസ്സം ധമ്മം സമാദായ ഭിക്ഖു ഹോതി ന താവതാ** 11

ന താവതാ ഭിക്ഷുർഭവതി യാവതാ ഭിക്ഷതേ പരാൻ
വിശ്വം ധർമ്മം സമാദായ ഭിക്ഷുർഭവതി ന താവതാ

മറ്റുള്ളവരോടു ഭിക്ഷ വാങ്ങുന്നതുകൊണ്ട് ഒരുവൻ ഭിക്ഷുവാകുന്നില്ല. വിശ്വ (ഭിക്ഷു) ധർമ്മത്തെ മുഴുവനും സ്വീകരിച്ചേ ഭിക്ഷുവാകയുള്ളു, പിച്ചയെടുക്കുന്നതുകൊണ്ട് മാത്രമായില്ല.

**യോധ പൂഞ്ഞം ച പാപം ച ബഹേത്വാ ബ്രഹ്മ ചരിയ വാ**
**സങ്ഖായ ലോകേ ചരതി സവേ ഭിക്ഖൂ തി വുച്ചതി** 12

യ ഇഹ പുണ്യം ച പാപം ച വാഹയിത്വാ ബ്രഹ്മചര്യവാൻ
സംഖ്യയാ ലോകേ ചരതി സ വൈ ഭിക്ഷുരിത്യുച്യതേ

ഏതൊരുവനാകുന്നു പുണ്യപാങ്ങളുടെ മേലെ കടന്നവനായും ബ്രഹ്മചര്യവാനായും ശ്രദ്ധയോടെ *ജീവിതത്തെ നയിച്ചും വരുന്നത് അവൻ ഭിക്ഷുവെന്നു പറയപ്പെടുന്നു.

ജേതവൻ തിത്ഥിയ

**ന മോനേന മുനീ ഹോതി മുൾഹരൂപോ അവിദ്ദസു**
**യോ ച തുലം വ പഗ്ഗയ്ഹവരമാദായ പണ്ഡിതോ** 13

ന മൗനേന മുനിർഭവതി മൂഢരൂപോƒവിദ്വാൻ
യശ്ച തുലാമിവ പ്രഗൃഹ്യ വരമാദായ പണ്ഡിതഃ

ബുദ്ധിയും പഠിപ്പുമില്ലാത്തവൻ മൗനം ധരിച്ചാലും മുനിയാകുന്നില്ല. പുണ്യപാപങ്ങളെ തൂക്കി നോക്കി പുണ്യത്തെ സ്വീകരിച്ചു പാപത്തെ തള്ളുന്നവൻ അതിനാൽ തന്നെ മുനി (പണ്ഡിതൻ) ആകുന്നു.

**പാപാനി പരിവജ്ജേതി സ മുനീ തേന സോ മുനീ**
**യോ മുനാതി ഉഭോ ലോകേ മുനീ തേന പവുച്ചതി** 14

പാപാനി പരിവർജ്ജയതി സ മുനിസ്തേന സ മുനിഃ
യോ മനുതേ ഉഭൗ ലോകൗ മുനിസ്തേന പ്രോച്യതേ

പാപങ്ങളെ പരിത്യജിക്കുന്നവൻ മുനിയാണ്. അതുകൊണ്ടു തന്നെ അവൻ മുനിയാകുന്നു. രണ്ടുലോകങ്ങളെയും മനനം ചെയ്യുന്നവൻ മുനിയായി പറയപ്പെടുന്നു. ഈ ലോകത്തിൽ രണ്ടിനെയും തൂക്കി വച്ചിട്ടുള്ളതു ഏവനോ അവൻ മുനിയെന്ന സംജ്ഞയ്ക്കു അർഹനാകുന്നു.

ജേതവൻ അരിയ ബാലിസിക

**ന തേന അരിയോ ഹോതി യേന പാണാനി ഹിംസതി**
**അഹിംസാ സബ്ബപാണാനം അരിയോ തി പവുച്ചതി** 15

ന തേനാര്യോ ഭവതി യേന പ്രാണാൻ ഹിനസ്തി
അഹിംസാ സർവ്വപ്രാണാനാം ആര്യ ഇതി പ്രോച്യതേ

ജീവികളെ ഹിംസിക്കുന്ന ഒരുവൻ ആര്യനാകുന്നില്ല. സർവ്വ പ്രാണികളിലും ദയയുള്ളവൻ (സർവ്വപ്രാണികളോടും അഹിംസ പാലിക്കുന്നവൻ) ആര്യനാകുന്നു.

ജേതവൻ സംബഹുല ശീലാഭിസമ്പന്നഭിക്ഷു

**ന സീലബ്ബതമത്തേന ബാഹുസച്ച്യേന വാ പന**
**അഥവാ സമാധിലാഭേന വിവിത്തസയനേന വാ** 16

**ഫുസാമി നേക്ഖമ്മസുഖം അപുഥുജ്ജനസേവിതം**
**ഭിക്ഖുവിസ്സാസമാപാദി അപ്പത്തോ ആസവക്ഖയം** 17

ന ശീലവ്രതമാത്രേണ ബാഹുശ്രുത്യേന വാ പുനഃ
അഥവാ സമാധിലാഭേന വിവിക്തശയനേന വാ

സ്പൃശാമി നൈഷ്കർമ്യസുഖം അപൃഥഗ്ജനസേവിതം
ഭിക്ഷോ വിശ്വാസം മാ പാദീഃ അപ്രാപ്ത ആസ്രവക്ഷയം

(കേവലം) സദാചാരംകൊണ്ടോ ശിക്ഷാശീലം കൊണ്ടോ വ്രതം കൊണ്ടോ അധികം ശാസ്ത്രം വായിച്ചതുകൊണ്ടോ അഥവാ സമാധിലാഭം കൊണ്ടോ ഏകാനുശയനം കൊണ്ടോ മാത്രം ലൗകികജനങ്ങളാൽ അറിയപ്പെടാത്തതായ പരിവ്രാജകത്വത്തെ (നൈഷ്കർമ്മ്യസുഖം) ഞാൻ ലഭിക്കയില്ല. ഭിക്ഷോ! രാഗാദികൾ ഒഴിഞ്ഞവൻ ഏവനോ അവനുമാത്രം ആത്മവിശ്വാസം വരുന്നു. (ചിത്തമലങ്ങൾ ഒഴിയുന്നതുവരെ വിശ്വാസമരുത്.)

# 20. മഗ്ഗവഗ്ഗോ വീസതിമോ

## മാർഗവർഗഃ വിംശഃ

ജേതവൻ                                                  പഞ്ചശതഭിക്ഷുക്കൾ

**മഗ്ഗാനട്ഠംങ്ഗികോ സേട്ഠോ സച്ചാനം ചതുരോ പദാ**
**വിരാഗോ സേട്ഠോ ധമ്മാനം ദ്വിപദാനം ച ചക്ഖുമാ** 1

മാർഗാണാമഷ്ടാങ്ഗികഃ ശ്രേഷ്ഠഃ സത്യാനാം ചത്വാരി പദാനി
വിരാഗഃ ശ്രേഷ്ഠോ ധർമ്മാണാം ദ്വിപദാനാം ച ചക്ഷുക്ഷ്മാൻ

എല്ലാ മാർഗ്ഗങ്ങളിലുംവെച്ചു ശ്രേഷ്ഠമായിട്ടുള്ളത് അഷ്ടാംഗമാർഗ്ഗമാകുന്നു. സത്യങ്ങളിൽ വെച്ചു ശ്രേഷ്ഠം ചതുഃ സത്യമാകുന്നു. ധർമ്മങ്ങളിൽവെച്ചു ശ്രേഷ്ഠം വൈരാഗ്യമാകുന്നു. മനുഷ്യനിൽ വെച്ചു ശ്രേഷ്ഠൻ കണ്ണുള്ളവനാകുന്നു.

**എസോവ മഗ്ഗോ നത്ഥഞ്ഞോ ദസ്സനസ്സ വിസുദ്ധിയാ**
**ഏതം ഹി തുമ്ഹേ പിടപജ്ജഥ മാരസ്സേതം പമോഹനം** 2

ഏഷ മാർഗോ നാസ്ത്യന്യോ ദർശനസ്യ വിശുദ്ധയേ
ഏതം ഹി യുയും പ്രതിപദ്യധ്വം മാരസ്യൈതൽ പ്രമോഹനം

ജ്ഞാനത്തെ തെളിയിക്കുന്നതായ മാർഗ്ഗം ഇതാകുന്നു. വേറൊന്നല്ല. ഇതിൽകൂടെ പൊയ്ക്കൊൾവിൻ. ഇതു മാരനെ പ്രമോഹിപ്പിക്കുന്നതാകുന്നു.

**ഏതം ഹി തുമ്ഹേ പടിപന്നാ ദുക്ഖസ്സന്തം കരിസ്സഥ**
**അക്ഖാതോ വ മയാ മഗ്ഗോ അഞ്ഞായ സല്ലസന്ഥനം** 3

ഏതം ഹി യൂയം പ്രതിപന്നാ ദുഃഖസ്യാന്തം കരിഷ്യഥ
ആഖ്യാതോ വൈ മയാ മാർഗഃ ആജ്ഞായ ശല്യസംസ്ഥാനം

നിങ്ങൾ ഈ വഴിയിൽക്കൂടി നടന്നാൽ ദുഃഖം അവസാനിക്കും. (ദേഹത്തിൽ) ശല്യ(മുള്ള്) ബാധയെ പോക്കുന്നതാണെന്ന് അനുഭവിച്ചറിഞ്ഞിട്ടാണു നിങ്ങൾക്കു ഞാനിതുപദേശിച്ചത്.

**തുമ്ഹേഹി കിച്ചമാതപ്പം അക്ഖാതാരോ തഥാഗതാ**
**പടിപന്നാ പമോക്ഖന്തി ഝായിനോ മാരബന്ധനാ** 4

യുഷ്മാഭിഃ കാര്യമാതപ്യമാഖ്യാതാരസ്തഥാഗതാഃ
പ്രതിപന്നാഃ പ്രമോക്ഷ്യന്തേ ധ്യായിനോ മാരബന്ധനാൽ

നിങ്ങളുടെ കൃത്യത്തെ നിറവേറ്റുവാൻ നിങ്ങൾതന്നെ വേണം. തഥാഗതന്മാർ (ബുദ്ധന്മാർ) ഉപദേശിക്കമാത്രമേ ചെയ്കയുള്ളു. ആലോചനയുള്ളവർ ഈ മാർഗത്തിൽ പ്രവേശിച്ചാൽ (ധ്യാനികളായാൽ) അവൻ മാരന്റെ ബന്ധനത്തിൽ നിന്നു വേർപെടുന്നതാണ്.

ജേതവൻ പഞ്ചശത ഭിക്ഷുക്കൾ

**സബ്ബേ സങ്ഖാരാ അനിച്ചാ തി യദാ പഞ്ഞായ പസ്സതി**
**അഥ നിബ്ബിന്ദതീ ദുക്ഖേ ഏസ മഗ്ഗോ വിസുദ്ധിയാ** 5

സർവ്വേ സംസ്കാരാ അനിത്യാ ഇതി യദാ പ്രജ്ഞയാ പശ്യതി
അഥ നിർവിന്ദതി ദുഃഖാനി ഏഷ മാർഗോ വിശുദ്ധയേ

എല്ലാ സംസ്കാരങ്ങളും അനിത്യങ്ങളാണന്നു ബുദ്ധികൊണ്ടറിയുന്നവൻ ദുഖത്തിലുദാസീനനായിരിക്കുന്നു. ഇതു വിശുദ്ധിയ്ക്കുള്ള മാർഗവുമാകുന്നു.

**സബ്ബേ സങ്ഖാരാ ദുക്ഖാ തി യദാ പഞ്ഞായ പസ്സതി**
**അഥ നിബ്ബിന്ദതീ ദുക്ഖേ ഏസ മഗ്ഗോ വിസുദ്ധിയാ** 6

സർവ്വേ സംസ്കാരാ ദുഃഖാ ഇതി യദാ പ്രജ്ഞയാ പശ്യതി
അഥ നിർവിന്ദതി ദുഃഖാനി ഏഷ മാർഗോ വിശുദ്ധയേ

എല്ലാ സംസ്കാരങ്ങളും ദുഃഖമയങ്ങളാണെന്നു കാണുന്നവൻ ദുഃഖങ്ങളിൽ ഉദാസീനനാകുന്നു. ഇതു വിശുദ്ധിക്കുള്ള മാർഗ്ഗ വുമാകുന്നു.

**സബ്ബേ ധമ്മാ അനത്താ തി യദാ പഞ്ഞായ പസ്സതി**
**അഥ നിബ്ബിന്ദതീ ദുക്ഖേ ഏസ മഗ്ഗോ വിസുദ്ധിയാ** **7**

സർവ്വേ ധർമ്മാ അനാത്മാന ഇതി യദാ പ്രജ്ഞയാ പശ്യതി
അഥ നിർവിന്ദതി ദുഃഖാനി ഏഷ മാർഗോ വിശുദ്ധയേ

എല്ലാ പദാർഥങ്ങളും അസത്യങ്ങളാ (അനാത്മാ) ണെന്നു കണ്ടറിയുന്നവൻ ദുഃഖങ്ങളിൽ ഉദാസീനനായി ഭവിക്കുന്നു. ഇതു വിശുദ്ധിക്കുള്ള മാർഗമാകുന്നു.

ജേതവൻ പ്രധാനകാർമിക തിസ്സ ഥേര

**ഉട്ഠാന കാലമ്ഹി അനുട്ഠഹാനോ**
**യുവാ ബലീ ആലസിയം ഉപേതോ**
**സംസന്ന സങ്കപ്പ മനോ കുസീതോ**
**പഞ്ഞായ മഗ്ഗം അലസോ ന വിന്ദതി** **8**

ഉത്ഥാനകാലേ അനുത്തിഷ്ഠൻ യുവാ ബലി ആലസ്യമുപേതഃ
സംസന്നസങ്കല്പമനാഃ കുസീദഃ പ്രജ്ഞയാ മാർഗമലസോ ന വിന്ദതി

ഉത്ഥാനയോഗ്യമായ കാലത്തിൽ ഉത്ഥാനം ചെയ്യാതെയും യൗവനവും ശക്തിയുമുള്ള കാലത്തുകൂടി മടിയനായും സങ്കല്പവും വിചാരവും ക്ഷീണവുമായിരിക്കുന്നവൻ ഏവനോ കുത്സിതനും അലസനുമായ അവൻ ജ്ഞാനമാർഗത്തെ കാണുകകൂടി ചെയ്കയില്ല

വേളുവൻ സുകര പേത

**വാചാനുരക്ഖീ മനസാ സുസംവുതോ**
**കായേന ച അകുസലം ന കരിയാ**
**ഏതേ തയോ കമ്മപഥേ വിസോധയേ**
**ആരാധയേ മഗ്ഗ മിസിപ്പവേദിതം** 9

വാചാനുരക്ഷീ മനസാ സുസംവൃതഃ
കായേന ചാƒകുശലം ന കുര്യാൽ
ഏതാൻ ത്രീൻ കർമ്മപഥാൻ വിശോധയേൽ
ആരാധയേന്മാർഗമൃഷിപ്രവേദിതം

വാക്കിനെ കരുതിയും മനസ്സിനെ ഒതുക്കിയും ദേഹം കൊണ്ടു യാതൊരു ദോഷവും ചെയ്യാതെയും ഈ മൂന്നു കർമ്മമാർഗ ങ്ങളെയും തെളിയിച്ചു സൂക്ഷിക്കുന്ന ഒരുവൻ ഋഷിപ്രവേദിത മായ മാർഗത്തെ പ്രാപിക്കുന്നു.

ജേതവൻ പോഠില ഥേര

**യോഗാ വേ ജായതി ഭൂരി അയോഗാ ഭൂരി സംഖയോ**
**ഐതം ദ്വേധാപഥം ഞത്വാ ഭവായ വിഭവായ ച**
**തഥാത്താനം നിവേസേയ്യ യഥാ ഭൂരി പവഡ്ഢതി** 10

യോഗാദ്വൈ ജായതേ ഭൂരി അയോഗാൽ ഭൂരിസംക്ഷയഃ
ഏതം ദ്വേധാപഥം ജ്ഞാത്വാ ഭവായ വിഭവായ ച
തഥാത്മാനം നിവേശയേൽ യഥാഭൂരി പ്രവർദ്ധതേ

സമാധിയോഗത്തിൽനിന്നു ജ്ഞാനമുണ്ടാകുന്നു. അതിന്റെ അഭാവത്തിൽ നിന്നു ജ്ഞാനം നശിക്കുന്നു. ക്ഷേമത്തിനും ജ്ഞാനത്തിനും കാരണഭൂതങ്ങളായ ഈ രണ്ടു മാർഗങ്ങളെ അറിഞ്ഞിട്ടു ജ്ഞാനത്തെ വർദ്ധിപ്പിക്കുന്നതായ സ്ഥാനത്താ യിരിക്കണം അവനവന്റെ നില.

ജേതവൻ സംബഹുല ഭിക്ഷു

**വനം ഛിന്ദഥ മാ രുക്ഖം വനതോ ജയതേ ഭയം**
**ഛേത്വാ വനഞ്ച വനഥം ച നിബ്ബനാ ഹോഥ ഭിക്ഖവോ** 11

വനം ഛിന്ധി മാ വൃക്ഷം വനതോ ജായതേ ഭയം
ഛിത്ത്വാ വനഞ്ച വനഥഞ്ച നിർവനാ ഭവഥ ഭിക്ഷവഃ

ഭിക്ഷുക്കളെ, നിങ്ങൾ (ആശാരൂപമായ) വനത്തെ ഛേദിക്കുവിൻ. ഒരു വൃക്ഷത്തെ മാത്രം മുറിച്ചാൽ പോര. വനത്തിൽ നിന്നാകുന്നു ഭയമുണ്ടാകുന്നത്. നിങ്ങൾ വനത്തെയും വനത്തിലുണ്ടാകുന്നതിനെയും (കുറ്റിക്കാടുകളെയും) ഛേദിച്ചു നിർവനന്മാരായി (ആശാരഹിതന്മാരായി) ഭവിച്ചാലും.

**യാവ ഹിവനഥോ ന ഛിജ്ജതി അണുമത്തോ പി നരസ്സ നാരിസു**
**പടിബദ്ധമനോ വ താവ സോ വച്ഛോ ഖീരപകോ വ മാതരി** 12

യാവദ്ധി വനഥോ ന ഛിദ്യതേ അണുമാത്രോƒപി നരസ്യ നാരീഷു
പ്രതിബദ്ധമനാ വൈ താവൽ സ വത്സഃ ക്ഷീരപക ഇവ മാതരി

മുലകുടിക്കുന്ന ഒരു കറ്റുകുട്ടിയ്ക്ക് തള്ളയിലുള്ള ആസക്തിപോലെ നരനു നാരിയിൽ അല്പമെങ്കിലും ആസക്തി നിൽക്കുന്ന കാലത്ത് ആശാബന്ധം വിട്ടുപോകയില്ല.

ജേതാവൻ സുവർണ്ണകാര പുത്ത
(സാരിപുത്ത ഥേരന്റെ സദ്ധി വിഹാരിക)

**ഉച്ഛിന്ദ സിനേഹമത്താനോ കുമുദം സാരദികം വ പാണിനാ**
**സന്തിമഗ്ഗമേവ ബ്രൂഹയ നിബ്ബാനം സുഗതേന ദേസിതം** 13

ഉച്ഛിന്ധി സ്നേഹമാത്മനഃ കുമുദം ശാരദീകമിവ പാണിനാ
ശാന്തിമാർഗ്ഗമേവ ബൃംഹയ നിർവ്വാണം സുഗതേന ദേശിതം

കൈകൊണ്ടു വേനൽക്കാലത്തെ ആമ്പൽപൂവിനെ പറിച്ചുകളയു ന്നതുപോലെ ആത്മസ്നേഹത്തെ പറിച്ചുകളയുവിൻ; ശാന്തി മാർഗ്ഗത്തെത്തന്നെ അവലംബിക്കുവിൻ. നിർവ്വാണത്തെ ബുദ്ധൻ ഉപദേശിച്ചു തന്നിട്ടുണ്ടല്ലോ.

ജേതവൻ — മഹാധനവാണിജ

**ഇധവസ്സം വസിസ്സാമി ഇധ ഹേമന്ത ഗിമ്ഹിസു**
**ഇതി ബാലോ വിചിന്തേതി അന്തരയം ന ബുജ്ഝതി** 14

ഇഹ വർഷാസു വസിഷ്യാമി ഇഹ ഹേമന്തഗ്രീഷ്മയോഃ
ഇതി ബാലോ വിചിന്തയതി അന്തരായം ന ബുധ്യതേ

വർഷത്തിൽ ഇവിടെ പാർക്കണം; ഹേമന്തത്തിലും ഗ്രീഷ്മ ത്തിലും ഇവിടെത്തന്നെ പാർക്കണം. മൂഢൻ ഇങ്ങനെ ആലോചിച്ചുകൊണ്ടു കഴിയുന്നു. മരണത്തെക്കുറിച്ചു ആലോചി ക്കുന്നില്ല (വിഘ്നങ്ങളെക്കുറിച്ചു ചിന്തിക്കുന്നില്ല).

ജേതവൻ — കിസ്സാഗോമതി

**തം പുത്തപസൂസംമത്തം വ്യായത്തമനസം നരം**
**സുത്തം ഗാമം മഹോഘോ വ മച്ചു ആദായ ഗച്ഛതി** 15

തം പുത്രപശുസമ്മതം വ്യാസക്തമനസം നരം
സുപ്തം ഗ്രാമം മഹൗഘ ഇവ മൃത്യുരാദായ ഗച്ഛതി

ഉറങ്ങിക്കിടക്കുന്ന ജനങ്ങളോടുകൂടിയ ഗ്രാമത്തെ വെള്ള പ്പൊക്കം മുക്കിക്കളയുന്നതുപോലെ പശു പുത്രമിത്രാദികളെ ക്കൊണ്ടു മാന്യനും വിഷയാസക്തനുമായ മനുഷ്യനെ മൃത്യു തട്ടിക്കൊണ്ടുപോകുന്നു.

ജേതവൻ　　　　　　　　　　പടാചാര

**ന സന്തി പുത്താ താണായ ന പിതാ ന പി ബാന്ധവാ**
**അന്തകേനാധിപന്നസ്സ നത്ഥി ജാതീസു താണതാ** 16

ന സന്തി പുത്രാസ്ത്രാണായ ന പിതാ നാപി ബാന്ധവാഃ
അന്തകേനാധിപന്നസ്യ നാസ്തി ജ്ഞാതിഷു ത്രാണതാ

അന്തകന്റെ കൈയിൽപ്പെട്ടവനെ രക്ഷിപ്പാൻ പുത്രന്മാരാകട്ടെ പിതാവാകട്ടെ ബന്ധുക്കളാകട്ടെ ജ്ഞാതികളിലാരെങ്കിലും ശക്തന്മാരാകില്ല.

**ഏതമത്ഥവസം ഞത്വാ പണ്ഡിതോ സീലസംവുതോ**
**നിബ്ബാഗമനം മഗ്ഗം ഖിപ്പമേവ വിസോധയേ** 17

ഏതമർത്ഥവശം ജ്ഞാത്വാ പണ്ഡിതോ ശീലസംവൃതഃ
നിർവ്വാണഗമനം മാർഗം ക്ഷിപ്രമേവ വിശോധയേൽ

ഇതിന്റെ തത്ത്വത്തെ അറിഞ്ഞവനും പണ്ഡിതനും ശീലസംയുതനുമായ പുരുഷൻ നിർവാണത്തിലേയ്ക്കു പോകുന്നതായ മാർഗത്തെ വേഗേന തെളിയിച്ചുവെക്കണം.

# 21. പകിണ്ണകവഗ്ഗോ ഏകവീസതിമോ

## പ്രകീർണ്ണകവർഗ്ഗ ഏകവിംശഃ

വേളുവൻ (വിഷയം) ആത്മാവിന്റെ പൂർവ്വകർമ്മം

**മത്താസുഖപരിച്ചാഗാ പസ്സേ ചേ വിപുലം സുഖം**
**ചജേ മത്താ സുഖം ധീരോ സമ്പസ്സം വിപുലം സുഖം** 1

മാത്രാസുഖപരിത്യാഗാൽ പശ്യേച്ചേൽ വിപുലം സുഖം
ത്യജേന്മാത്രാസുഖം ധീരഃ സമ്പശ്യൻ വിപുലം സുഖം

അല്പസുഖത്തെ ഉപേക്ഷിച്ചാൽ അധികസുഖം കിട്ടുമെങ്കിൽ പണ്ഡിതൻ അനല്പസുഖത്തിനുവേണ്ടി അല്പസുഖത്തെ ത്യജിക്കണം.

ജേതവൻ ഒരു കുക്കുട അണ്ഡ ഖാദി

**പരദുക്ഖൂ പദാനേന അത്തനോ സുഖമിച്ഛതി**
**വേര സംസഗ്ഗ സംസട്ഠോ വേരാ സോ ന പരിമുച്ചതി** 2

പരദുഃഖോപദാനേന ആത്മനഃ സുഖമിച്ഛതി
വൈരസംസർഗ്ഗസംസക്തഃ വൈരാൽ ന സ പ്രമുച്യതേ

അന്യനു ദുഃഖം വരുത്തുന്ന വഴിയായി തന്റെ സുഖത്തെ കാംക്ഷിക്കുന്നവൻ ദ്വേഷമാകുന്ന വലയിൽപെട്ട് എന്നും മോചനം ലഭിക്കാതെ വലയുന്നു.

ജാതിയാവാൻ ഭദ്ദിയഭിക്ഖു

**യം ഹി കിച്ചം അപവിദ്ധം അകിച്ചം പന കരീയതി**
**ഉന്നളാനാം പമത്താനം തേസം വഡ്ഢന്തി ആസവാ** 3

യദ്ധി കൃത്യമപവിദ്ധം അകൃത്യം പുനഃ കരോതി

ഉന്മലാനാം പ്രമത്താനാം തേഷാം വർദ്ധന്ത ആസ്രവാഃ

കൃത്യത്തെ ചെയ്യാതെയും അകൃത്യത്തെ ചെയ്തും അഹങ്കാരം പ്രമാദം ഇവ ചേർന്നുമിരിക്കുന്നവർക്കു രാഗാദികൾ എന്നും വർദ്ധിക്കുന്നു.

**യേസം ച സുസമാരദ്ധാ നിച്ചം കായഗതാ സതി**
**അകിച്ചം തേ ന സേവന്തി കിച്ചേ സാതച്ചകാരിനോ**
**സതാനം സമ്പജാനാനം അത്ഥം ഗച്ഛന്തി ആസവാഃ** 4

യേഷാം ച സുസമാരബ്ധാ നിത്യം കായഗതാ സ്മൃതിഃ
അകൃത്യം തേ ന സേവന്തേ കൃത്യേ സാതത്യകാരിണഃ
സതാം സമ്പ്രജാനാനാം അസ്തം ഗച്ഛന്ത്യാസ്രവാഃ

ഏവ ചിലരുടെ എന്നുമുള്ള കരുതൽ സ്വദേഹത്തെക്കുറിച്ചാകുന്നു; ഏവ ചിലർ അകൃത്യങ്ങളെ ചെയ്യാതിരിക്കുന്നു; ഏവ ചിലർ കൃത്യത്തെ എന്നും നടത്തുകയും ചെയ്യുന്നു; സ്മൃതിമാന്മാരും ജ്ഞാനികളുമായ അവരുടെ രാഗാദികൾ അസ്തമിക്കുന്നു.

ജേതവൻ ലകുണ്ടക ഭദ്ദിയഥേര

**മാതരം പിതരം ഹന്ത്വാ രാജാനോ ദ്വേ ച ഖത്തിയേ**
**രട്ഠം സാനുചരം ഹന്ത്വാ അനീഘോ യാതി ബ്രാഹ്മണോ** 5

മാതരം പിതരം ഹത്വാ രാജാനൗ ദ്വൗ ച ക്ഷത്രിയൗ
രാഷ്ട്രം സാനുചരം ഹത്വാƒനഘോ യാതി ബ്രാഹ്മണഃ

ഒരു ബ്രാഹ്മണൻ (തൃഷ്ണയാകുന്ന) മാതാവിനെയും (അഹങ്കാരമാകുന്ന) പിതാവിനെയും (ശാശ്വതദൃഷ്ടി, ഉച്ഛേദദൃഷ്ടി എന്ന രണ്ടു മിഥ്യാദൃഷ്ടികളാകുന്ന) രണ്ടു ക്ഷത്രിയരാജാക്കന്മാരെയും (നന്ദിരാഗങ്ങളാകുന്ന) അനുചരന്മാരോടുസഹിതം (ചക്ഷു

ശ്രോത്രാദികളുടെ ആയതനമാകുന്ന) രാജ്യത്തെയും നശിപ്പിച്ച് തനിക്കു കേടൊന്നും കൂടാതെ പോകുന്നു.

**മാതരം പിതരം ഹന്ത്വാ രാജാനോ ദ്വേ ച സോത്ഥിയോ**
**വേയ്യഗ്ഘപഞ്ചമം ഹന്ത്വാ അനീഘോ യാതി ബ്രാഹ്മണോ** 6

മാതരം പിതരം ഹത്വാ രാജാനൗ ദ്വേ ച ശ്രോത്രിയൗ
വ്യാഘ്രഞ്ച പഞ്ചമം ഹത്വാƒനഘോ യാതി ബ്രാഹ്മണഃ

ഒരു ബ്രാഹ്മണൻ (തൃഷ്ണയാകുന്ന) മാതാവിനെയും, (അഹങ്കാര മാകുന്ന) പിതാവിനെയും, (ശാശ്വതം ഉച്ഛേദം) എന്ന രണ്ടു ശ്രോത്രിയരാജാക്കളെയും (കാമം, ഛന്ദം മുതലായ) അഞ്ചു വിധം (നിരാവണസത്കർമബാധക) ധർമ്മങ്ങളെയും വിധ്വംസി ച്ചിട്ട് അനഘനായി പോകുന്നു.

ജേതവൻ | മരവണ്ടിക്കാരന്റെ മകൻ

**സുപ്പബുദ്ധം പബുജ്ഝന്തി സദാ ഗോതമസാവകാ**
**യേസം ദിവാ ച രത്തോ ച നിച്ചം ബുദ്ധഗതാ സതി** 7

സുപ്രബുദ്ധാഃ പ്രബുധ്യന്തേ സദാ ഗോതമോശ്രാവകാഃ
യേഷാം ദിവാ ച രാത്രൗ ച നിത്യം ബുദ്ധഗതാ സ്മൃതിഃ

ഗൗതമശിഷ്യന്മാർ ഏതു സമയവും ഉണർച്ചയുള്ളവരായിരിക്കും. രാവും പകലും അവരുടെ ആലോചനകൾ ബുദ്ധനെ ഉദ്ദേശി ച്ചായിരിക്കും.

**സുപ്പബുദ്ധം പബുജ്ഝന്തി സദാ ഗോതമസാവകാ**
**യേസം ദിവാ ച രത്തോ ച നിച്ചം ധമ്മഗതാ സതി** 8

സുപ്രബുദ്ധാ പ്രബുധ്യന്തേ സദാ ഗൗതമശ്രാവകാഃ
യേഷാം ദിവാ ച രാത്രൗ ച നിത്യം ധർമ്മഗതാ സ്മൃതിഃ

ഗൗതമന്റെ ശിഷ്യന്മാർ എന്നും ജാഗ്രത്തുക്കളായിരുന്നു. അവരുടെ ആലോചനകൾ അഹോരാത്രവും ധർമ്മത്തെ ഉദ്ദേശിച്ചായിരിക്കും.

**സുപ്പബുദ്ധം പബുജ്ഝന്തി സദാ ഗോതമസാവകാ**
**യേസം ദിവാ ച രത്തോ ച നിച്ചം സംഘഗതാ സതി** 9

സുപ്രബുദ്ധാഃ പ്രബുധ്യന്തേ സദാ ഗൗതമശ്രാവകാ
യേഷാം ദിവാ ച രാത്രൗ ച നിത്യം സംഘഗതാ സ്മൃതിഃ

ഗൗതമശിഷ്യന്മാർ എന്നും ജാഗ്രത്തുക്കളായിരിക്കും. അഹോരാത്രവും അവരുടെ ആലോചനകൾ സംഘത്തെ ഉദ്ദേശിച്ചായിരിക്കും.

**സുപ്പബുദ്ധം പബുജ്ഝന്തി സദാ ഗോതമസാവകാ**
**യേസം ദിവാ ച രത്തോ ച നിച്ചം കായഗതാ സതി** 10

സുപ്രബുദ്ധാ പ്രബുധ്യന്തേ സദാ ഗൗതമശ്രാവകാഃ
യേഷാം ദിവാ ച രാത്രൗ ച നിത്യം കായഗതാ സ്മൃതിഃ

ഗൗതമശിഷ്യന്മാർ എന്നും ഉണർച്ചയോടുകൂടിയിരിക്കും. രാവും പകലും അവരുടെ ചിന്തകൾ തങ്ങളുടെ ദേഹത്തെ സംബന്ധിച്ചായിരിക്കും.

**സുപ്പബുദ്ധം പബുജ്ഝന്തി സദാ ഗോതമസാവകാ**
**യേസം ദിവാ ച രത്തോ ച അഹിംസായ രതോ മനോ** 11

സുപ്രബുദ്ധാഃ പ്രബുധ്യന്തേ സദാ ഗൗതമശ്രാവകാഃ
യേഷാം ദിവാ ച രാത്രൗ ച അഹിംസായാം രതം മനഃ

ഗൗതമശിഷ്യന്മാർ എപ്പോഴും ശ്രദ്ധചേർന്നിരിക്കുന്നു. പകലും രാവും അവരുടെ മനസ്സ് അഹിംസയിൽ ലയിച്ചിരിക്കും.

**സുപ്പബുദ്ധം പബുജ്ഝന്തി സദാ ഗോതമസാവകാ**
**യേസം ദിവാ ച രത്തോ ച ഭാവനായ രതോ മനോ** 12

സുപ്രബുദ്ധാഃ പ്രബുധ്യന്തേ സദാ ഗൗതമശ്രാവകാ
യേഷാം ദിവാ ച രാത്രൗ ച ഭാവനായാം രതം മനഃ

ബുദ്ധശിഷ്യന്മാർ എന്നും ഉദ്യോഗികളായിരിക്കുന്നു. അവരുടെ മനസ്സ് അഹോരാത്രവും സമാധിയിൽ ലയിച്ചിരിക്കും,

മഹാവൻ (വേസാലി) വജ്ജിപുത്തക ഭിക്ഷു

**ദുപ്പബ്ബജ്ജം ദുരഭിരമം ദുരാവാസാ ഘരാ ദുഖാ**
**ദുക്ഖോ സമാനസംവാസോ ദുക്ഖാനുപതിതദ്ധഗു**
**തസ്മാ ന ചദ്ധഗു സിയാ ദുക്ഖാനുപതിതോ സിയാ** 13

ദുഷ്പ്രവ്രജ്യം ദുരഭിരാമം ദുരാവാസം ഗൃഹം ദുഃഖം
ദുഖോ*f*സമാനസംവാസഃ ദുഖാനുപതിതാധ്വഗഃ
തസ്മാന്ന ചാദ്ധ്വഗസ്യാന്ന ച ദുഖാനുപതിതഃ സ്യാൽ

മനുഷ്യനു പ്രപഞ്ചം വിട്ടു പ്രവ്രജിക്കുന്നത് ഏറ്റവും പ്രയാസം; ഗൃഹസ്ഥനായിരിക്കുന്നതും പ്രയാസം; തനിക്കു തുല്യന്മാരായി ട്ടുള്ളവരോട് ചേർന്നിരിക്കുന്നതും പ്രയാസമാണ്; അങ്ങുമിങ്ങും ഭിക്ഷുവായി നടക്കുന്നതും പ്രയാസംതന്നെ, അതിനാൽ ഭിക്ഷു വേഷം കെട്ടി സഞ്ചരിക്കുന്നതുകൊണ്ട് ആർക്കും സുഖം ലഭി ക്കുകയില്ല.

ജേതവൻ ചിത്തഗൃഹപതി

**സദ്ധോ സീലേന സമ്പന്നോ യസോഭോഗസമപ്പിതോ**
**യം യം പദേസം ഭജതി തത്ഥ തത്ഥേവ പൂജിതോ** 14

ശ്രദ്ധാശീലേന സമ്പന്നോ യശോഭോഗസമർപ്പിതഃ
യം യം പ്രദേശം ഭജതേ തത്ര തത്രൈവ പൂജിതഃ

ശ്രദ്ധാവാനും ശീലസമ്പന്നനും യശോഭോഗസമന്വിതനുമായ പുരുഷൻ ഏതു പ്രദേശങ്ങളിൽ ചെല്ലുന്നുവോ അവിടങ്ങളി ലെല്ലാം പൂജിക്കപ്പെടുന്നു.

ജേതവൻ — അനാഥ പിണ്ഡികസ്സ ധീതാ

**ദൂരേ സന്തോ പകാസേന്തി ഹിമവന്തോ വ പബ്ബതോ**
**അസന്തേത്ഥ ന ദിസ്സന്തി രത്തിം ഖിത്താ യഥാ സരാ** 15

ദൂരേ സന്തഃ പ്രകാശന്തേ ഹിമവന്ത ഇവ പർവ്വതാ
അസന്തോƒത്ര ന ദൃശ്യന്തേ രാത്രിം ക്ഷിപ്താ യഥാ ശരാഃ

ഹിമവാൻപർവതമെന്നപോലെ സജ്ജനങ്ങളെ ദൂരത്തുനിന്നും തിരിച്ചറിയാവുന്നതാണ്. ദുർജ്ജനമാവട്ടെ രാവിൽ എയ്ത ശരമെന്നപോലെ എങ്ങുനിന്നും കാണപ്പെടുന്നില്ല,

ജേതവൻ — ഏകവിഹാരിക ഥേര

**ഏകാസനം ഏകസേയ്യം ഏകോ ചരമതന്ദിതോ**
**ഏകോ ദമയമത്താനം വനന്തേ രമിതോ സിയാ** 16

ഏകാസനം ഏകശയ്യം ഏകശ്ചരന്നതന്ദ്രിതഃ
ഏകോ ദമയന്നാത്മാനം വനാന്തേ രതഃ സ്യാൽ

അ: ഏകനായി ഇരിക്കണം; ഏകനായി കിടക്കണം; മടിവിട്ട് ഏകാകിയായി നടക്കണം; ഏകനായിത്തന്നെ ആത്മദമനം ചെയ്യണം; വനാന്തവാസത്തിൽ രമിക്കണം.

# 22. നിരയവഗ്ഗോ വാവീസതിമോ

## നിരയവർഗോ ദ്വാവിംശഃ

ജേതവൻ സുന്ദരീ പരിവ്രാജികാ

**അഭൂതവാദോ നിരയം ഉപേതി**
**യോ ചാപി കത്വാ ന കരോമീതി ചാഹ**
**ഉഭോ പി തേ പേച്ച സമാ ഭവന്തി**
**നിഹീനകമ്മാ മനുജാ പരത്ഥ** 1

അഭൂതവാദീ നിരയമുപൈതി യോ വാപി കൃത്വാ ന കരോമി ചാഹ
ഉഭാവപി തൗ പ്രേത്യ സമാ ഭവന്തി നിഹീനകർമ്മാണഃ മനുജാഃ പരത്ര

ഉള്ളതില്ലെന്നു പറയുന്നവൻ നരകത്തിൽ പോകുന്നു. താനൊന്നു ചെയ്തിട്ട് അതു ചെയ്തിട്ടില്ലെന്നു പറയുന്നവനും നരകത്തിലേക്കു പോകുന്നു. പാപകാരികളായ ഈ രണ്ടു കൂട്ടരും പരലോകത്തു ചെന്നാൽ ഒരുപോലെയാണ്.

വേളുവൻ ദുശ്ചരിതഫലാനുഭാവപീഡിതസത്ത

**കാസാവകണ്ഠാ ബഹവോ പാപധമ്മാ അസഞ്ഞതാ**
**പാപാ പാപേഹി കമ്മേഹി നിരയം തേ ഉപപജ്ജരേ** 2

കാഷായകണ്ഠാ ബഹവഃ പാപധർമ്മാ അസംയതാഃ
പാപാഃ പാപൈഃ കർമ്മഭിർ നിരയം തേ ഉപപേദിരേ

ഇന്ദ്രിയസംയമം ചെയ്യാതെ കാഷായവസ്ത്രം ധരിച്ചുകൊണ്ടു നടക്കുന്നവരും പാപധർമ്മത്തോടു കൂടിയവരുമായ വളരെ പാപികൾ അവരുടെ പാപകർമ്മങ്ങൾ നിമിത്തം നരകത്തെ പ്രാപിക്കുന്നു.

മഹാവൻ (വേസാലീ) വഗ്ഗുമുദാതീരിയ ഭിക്ഷു

**സേയ്യേ അയോഗുളോ ഭുത്തോ തത്തോ അഗ്ഗിസിഖൂപമോ**
**യം ചേ ഭുഞ്ജേയ്യ ദുസ്സീലോ രട്ഠപിണ്ഡ മസഞ്ഞതോ** 3

ശ്രേയോƒയോഗൂളം ഭുക്തം തപ്തമഗ്നിശിഖോപമം
യച്ചേൽ ഭുംജീത ദുഃശീലോ രാഷ്ട്രപിണ്ഡമസംയതഃ

ദുശ്ശീലനും അസംയതനുമായ ഒരുവൻ നാട്ടുകാരുടെ ധർമ്മവും ഭുജിച്ചുകൊണ്ടു (രാഷ്ട്രത്തിന്റെ അന്നം ഭുജിച്ചുകൊണ്ട്) ജീവിച്ചിരിക്കുന്നതിനെക്കാളധികം നല്ലതു അഗ്നിശിഖ പോലിരിക്കുന്ന (ചുട്ടുപഴുത്തു തീപോലിരിക്കുന്ന) ഇരുമ്പുണ്ടയെ വിഴുങ്ങുകയാകുന്നു.

ജേതവൻ ഖേമക (അനാഥപിണ്ഡികന്റെ മരുമകൻ)

**ചത്താരി ഠാനാനി നരോ പമത്തോ**
**ആപജ്ജതി പരദാരോപസേവീ**
**അപുഞ്ഞലാഭം ന നികാമസേയ്യം**
**നിന്ദം തതിയം നിരയം ചതുത്ഥം** 4

ചത്വാരി സ്ഥാനാനി നരഃ പ്രമത്തഃ ആപദ്യതേ പരദാരോപസേവീ
അപുണ്യലാഭം ന നികാമശയ്യാം നിന്ദാം തൃതീയാം ചതുർത്ഥം

തന്റേടമില്ലാതെ പരദാരഗമനം ചെയ്യുന്നവനു നാലു ഫലങ്ങളാണ്: ഒന്ന് മഹാപാപം, രണ്ട് അസുഖശയനം (സുഖനിദ്രയില്ലായ്മ), മൂന്ന് (ലോക) നിന്ദ, നാല് നരകം, എന്നിങ്ങനെ.

**അപുഞ്ഞലാഭോ ച ഗതീ ച പാപികാ**
**ഭീതസ്സ ഭീതായ രതീ ച ഥോകികാ**
**രാജാ ച ദണ്ഡം ഗരുകം പണേതി**
**തസ്മാ നരോ പരദാരം ന സേവേ** 5

അപുണ്യലാഭശ്ച ഗതിശ്ച പാപികാ
ഭീതസ്യ ഭീതായാ രതിശ്ച സ്തോകികാ
രാജാ ച ദണ്ഡം ഗുരുകം പ്രണയതി
തസ്മാന്നരഃ പരദാരാന്ന സേവതേ

പരദാരഗമനം ചെയ്യുന്നവന് അപുണ്യലാഭവും പാപമാർഗ ഗതിയും (നരകത്തിലേക്ക്), ഭീതിയായിരിക്കുന്ന അവളിൽനിന്നു (അന്യഭാര്യയിൽനിന്നു) അല്പമാത്രസന്തുഷ്ടിയും (രതി) ഫലമാകുന്നു. രാജാവ് അവനിൽ കഠിനശിക്ഷ ചെയ്യുന്നു. അതിനാൽ മനുഷ്യൻ അന്യഭാര്യയെ സ്മരിക്കുകകൂടി അരുത്.

ജേതവൻ — അഞ്ഞതര ദുബ്ബച ഭിക്ഖു

**കുസോ യഥാ ദുഗ്ഗഹിതോ ഹത്ഥമേവാനുകന്തതി**
**സാമഞ്ഞം ദുപ്പരാമട്ഠം നിരയായുപകഡ്ഢതി** 6

കുശോ യഥാ ദുർഗൃഹീതോ ഹസ്തമേവാനുകൃന്തതി
ശ്രാമണ്യം ദുഷ്പരാമൃഷ്ടം നിരയായോപകർഷതി

കുശപ്പുല്ലു സൂക്ഷിക്കാതെ പറിച്ചാൽ കൈയിനു മുറിയേല്കുന്നു. അതുപോലെത്തന്നെ ശ്രമണധർമ്മത്തെ മനസ്സിരുത്തി അനുഷ്ഠിക്കാതിരുന്നാൽ അതു നരകപ്രാപ്തിക്കിടയാക്കുന്നു.

**യം കിഞ്ചി സിഥിലം കമ്മം സങ്കിലിട്ഠം ച യം വതം**
**സങ്കസ്സരം ബ്രഹ്മചരിയം ന തം ഹോതി മഹപ്ഫലം** 7

യൽകിഞ്ചിൽ ശിഥിലം കർമ്മ സങ്ക്ളിഷ്ടം ച യദ് വ്രതം
സങ്കൃച്ഛ്രം ബ്രഹ്മചര്യം ന തദ് ഭവതി മഹാഫലം

കർമ്മത്തെ മനസ്സിരുത്താതെ ചെയ്യുന്നവനും വ്രതത്തെ വീഴ്ച വരുത്തുന്നവനും ബ്രഹ്മചര്യയ്ക്കു കളങ്കം വരുത്തുന്നവനും യഥേഷ്ടഫലത്തെ ലഭിക്കുകയില്ല.

**കയിരം ചേ കയിരാഥേനം ദള്ഹമേനം പരക്കമേ**
**സിഥിലോ ഹി പരിബ്ബാജോ ഭിയ്യോ ആകിരതേ രജം** 8

കുര്യാച്ചേൽ കുർവ്വീതൈതൽ ദൃഢമേതൽ പരാക്രമേത
ശിഥിലോ ഹി പരിവ്രാജകോ ഭൂയ ആകിരതേ രജഃ

ഒരു ക്രിയ ചെയ്കയാണെങ്കിൽ അതു നല്ല ഉറപ്പോടും ശ്രദ്ധയോടും കൂടി ചെയ്യണം; ശ്രദ്ധയില്ലാത്ത പരിവ്രാജകൻ അവന്റെ രാഗാദികളായ ധൂളികളെ ചിന്നുക മാത്രം ചെയ്യുന്നവനാകുന്നു.

ജേതവൻ — അഞ്ഞതരാ ഇസ്സാപകതാ സ്ത്രീ

**അകതം ദുക്കതം സേയ്യോ പച്ഛാ തപതി ദുക്കതം**
**കതം ച സുകതം സേയ്യോ യം കത്വാ നാനുതപ്പതി** 9

അകൃതം ദുഷ്കൃതം ശ്രേയഃ പശ്ചാത്തപതി ദുഷ്കൃതം
കൃതം ച സുകൃതം ശ്രേയോ യൽ കൃത്വാ നാനുതപ്യതി

ഒരു ദുഷ്കൃതമാണെങ്കിൽ അതു ചെയ്യാതിരിക്കയാണു വേണ്ടത്. എന്തുകൊണ്ടെന്നാൽ ദുഷ്കൃതം ചെയ്താൽ പശ്ചാത്താപത്തിനിടവരും. മേലിൽ ദുഃഖത്തിനിടവരാത്തതായ സുകൃതകർമ്മത്തെ തന്നെയാണു ചെയ്തുകൊള്ളേണ്ടത്.

ജേതവൻ — ആഗന്തുകഭിക്ഷുക്കൾ

**നഗരം യഥാ പച്ചന്തം ഗുത്തം സന്തര ബാഹിരം**
**ഏവം ഗോപേഥ അത്താനം ഖണോ വേ മാ ഉപച്ചഗാ**
**ഖണാതീതാ ഹി സോചന്തി നിരയമ്ഹി സമപ്പിതാ** 10

നഗരം യഥാ പ്രത്യന്തം ഗുപ്തം സാന്തർബാഹ്യം
ഏവം ഗോപയേദാത്മാനം ക്ഷണോ വൈ മാ ഉപാതിഗാൽ
ക്ഷണാതീതാ ഹി ശോചന്തി നിരയേ സമർപ്പിതാഃ

രാജ്യത്തിന്റെ അതിർത്തിയിലുള്ള ഒരു കോട്ടയെ അകത്തും പുറത്തും ഉറപ്പുകൂട്ടി എങ്ങിനെ രക്ഷിക്കുന്നുവോ എങ്ങിനെ രക്ഷിക്കുന്നുവോ അങ്ങിനെ ആത്മാവിനെ രക്ഷിച്ചുകൊള്ളണം. ക്ഷണനേരവും വീഴ്ചവരുത്തരുത്. ഒരു നേരമെങ്കിലും ഇതിനു വീഴ്ച വരുത്തുന്നവർ നരകത്തിലെത്തുകയും ദുഃഖിക്കുകയും വേണ്ടിവരും.

ജേതവൻ ജൈൻസാധു (നിർഗ്രന്ഥ)

**അലജ്ജിതാ യേ ലജ്ജന്തി ലജ്ജിതാ യേ ന ലജ്ജരേ**
**മിച്ഛാദിട്ഠി സമാദാനാ സത്താ ഗച്ഛന്തി ദുഗ്ഗതിം** **11**

അലജ്ജാർഹേ ലജ്ജന്തേ ലജ്ജാർഹേ ന ലജ്ജിതാ
മിഥ്യാദൃഷ്ടി സമാദാനാ സത്ത്വാ ഗച്ഛന്തി ദുർഗതിം

ലജ്ജിക്കേണ്ടതല്ലാത്ത വസ്തുവെക്കുറിച്ചു ലജ്ജിക്കുകയും ലജ്ജിക്കേണ്ടതിൽ ലജ്ജിക്കാതിരിക്കുകയും ചെയ്യുന്നവർ ഏവരോ മിഥ്യാദൃഷ്ടിയോടു (നാസ്തിക്യത്തോടു) ചേർന്നവരായ അവർ ദുർഗതിയെ പ്രാപിക്കുന്നു.

**അഭയേ ഭയദസ്സിനോ ഭയേ ചാഭയദസ്സിനോ**
**മിച്ഛാദിട്ഠിസമാദാനാ സത്താ ഗച്ഛന്തി ദുഗ്ഗതിം** **12**

അഭയേ ഭയദർശിനോ ഭയേ ചാഭയദർശിനഃ
മിഥ്യാദൃഷ്ടിസമാദാനാഃ സത്ത്വാ ഗച്ഛന്തി ദുർഗ്ഗതിം

ഭയപ്പെടരുതാത്ത ദിക്കിൽ ഭയപ്പെടുകയും ഭയം വേണ്ടുന്നേടത്ത് ഭയപ്പെടാതിരിക്കുകയും ചെയ്യുന്നവർ മിഥ്യാദൃഷ്ടിയോടു ചേർന്നു നരകമാർഗ്ഗത്തെ പ്രാപിക്കുന്നു.

ജേതവൻ തിത്ഥിയ ശ്രാവക്

**അവജ്ജേ വജ്ജമതിനോ വജ്ജേ ചാവജ്ജദസ്സിനോ**
**മിച്ഛാദിട്ഠിസമാദാനാ സത്താ ഗച്ഛന്തി ദുഗ്ഗതിം** 13

അവദ്യേ വദ്യമതയോ വദ്യേ ചാവദ്യദർശിനഃ
മിഥ്യാദൃഷ്ടിസമാദാനാഃ സത്ത്വാ ഗച്ഛന്തി ദുർഗതിം

വർജ്ജിക്കരുതാത്ത വസ്തുവെ വർജ്ജിച്ചും വർജ്ജിക്കേണ്ടുന്നതിനെ വർജ്ജിക്കാതെയും മിഥ്യാദൃഷ്ടികളായും സക്തന്മാരായുമിരിക്കുന്നവർ ദുർഗതിയെ പ്രാപിക്കുന്നു.

**വജ്ജം ച വജ്ജതോ ഞത്വാ അവജ്ജം ച അവജ്ജതോ**
**സമ്മാദിട്ഠിസമാദാനാ സത്താ ഗച്ഛന്തി സുഗ്ഗതിം** 14

വദ്യം ച വദ്യതോ ജ്ഞാത്വാ അവദ്യം ചാവദ്യതഃ
സമ്യഗ്ദൃഷ്ടിസമാദാനാഃ സത്ത്വാ ഗച്ഛന്തി സുഗതിം

പാപത്തെ പാപമെന്നും പുണ്യമെന്നും അറിയുന്നവരും സമ്യഗ്ദൃഷ്ടി ലഭിച്ചവരുമായ മനുഷ്യർ സദ്ഗതിയെ പ്രാപിക്കുന്നു.

# 23. നാഗവഗ്ഗോ തേവീസതിമോ

## നാഗവർഗസ്ത്രയോവിംശഃ

കോസംബീ ആനന്ദഥേര

**അഹം നാഗോ വ സംഗാമേ ചാപാതോ പതിതം സരം**
**അതിവാക്യം തിതിക്ഖിസ്സം ദുസ്സീലോ ഹി ബഹുജ്ജനോ** 1

അഹം നാഗ ഇവ സംഗ്രാമേ ചാപതഃ പതിതം ശരം
അതിവാക്യം തിതിക്ഷിഷ്യേ ദുശ്ശീലോ ഹി ബഹുഃ ജനഃ

യുദ്ധത്തിൽ ചാപവിനിർമുക്തമായ ശരത്തെ ഗജമെന്നപോലെ ഞാൻ നിന്ദയെ (അതിവാക്യം) സഹിച്ചുകൊള്ളാം. എന്തെന്നാൽ ലോകം ദുശ്ശീലത്തോടുകൂടിയതാകുന്നു.

**ദന്തം നയന്തി സമിതിം ദന്തം രാജാഭിരൂഹതി**
**ദന്തോ സേട്ഠോ മനുസ്സേസു യോതിവാക്യം തിതിക്ഖതി** 2

ദാന്തം നയന്തി സമിതിം ദാന്തം രാജാഭിരോഹതി
ദാന്തഃ ശ്രേഷ്ഠാ മനുഷ്യേഷു യോതിവാക്യം തിതിക്ഷസേ

ശിക്ഷിതമായ ഗജത്തെ രാജാവു യുദ്ധത്തിനു കൊണ്ടു പോകുന്നു; ശിക്ഷിതമായ ഗജത്തിന്മേൽ രാജാവു കയറുന്നു. നിന്ദയെ സഹിച്ചുകൊള്ളുന്നവൻ ഏവനോ ആ ശിക്ഷിതനായ മനുഷ്യൻ മനുഷ്യരിൽവച്ച് ശ്രേഷ്ഠനാകുന്നു.

**വരമസ്സതരാ ദന്താ ആജാനീയാ ച സിന്ധവഃ**
**കുഞ്ജരാ ച മഹാനാഗാ അത്തദന്തോ തതോ വരം** 3

വരമശ്വതരാ ദാന്താ ആജാനേയാശ്ച സൈന്ധവാഃ
കുഞ്ജരാശ്ച മഹാനാഗാ ആത്മദാന്തസ്തതോ വരം

ശിക്ഷിച്ചാൽ (പാവു പിടിപ്പിച്ചാൽ) കോവർകഴുതകളും സിന്ധു ദേശങ്ങളായ നല്ല കുതിരകളും വലിയ കൊമ്പനാനകളും ശ്രേഷ്ഠ ങ്ങളാണ്. ആത്മാവിനെ ശിക്ഷിച്ചൊതുക്കിയവൻ അതിലും ശ്രേഷ്ഠനാണ്.

**ന ഹി ഏതേഹി യാനേഹി ഗച്ഛേയ്യ അഗതം ദിസം**
**യഥാത്തനാ സുദന്തേന ദന്തോ ദന്തേന ഗച്ഛതി** 4

ന ഹി ഏതൈർയാനൈർ ഗച്ഛേദഗതാം ദിശാം
യഥാത്മനാ സുദാന്തേന ദാന്തോ ദാന്തേന ഗച്ഛതി

മേൽ വിവരിച്ച വാഹനങ്ങളിലേറിയാൽ മനുഷ്യൻ സഞ്ചരിക്കാ ത്തതായ ദിക്കിലേക്ക് (നിർവ്വാണത്തിലേക്ക്) എത്തുന്നില്ല. അവി ടേക്കു ശിക്ഷിതനായ മനുഷ്യൻ ശിക്ഷിതവാഹനമായ തന്റെ ആത്മാവിന്റെ സഹായത്താൽ പോകുന്നു.

സാവത്ഥീ ഒരു പരിജീർണ്ണ ബ്രാഹ്മണൻ

**ധനപാലകോ നാമ കുഞ്ജരോ കടുകപ്പഭേദനോ ദുന്നിവാരയോ**
**ബദ്ധോ കവളം ന ഭുഞ്ജതി സുമരതി നാഗവനസ്സ കുഞ്ജരോ** 5

ധനപാലകോ നാമ കുഞ്ജരഃ കടുകപ്രഭേദനോ ദുർന്നിവാര്യഃ
ബദ്ധഃ കവളം ന ഭുംക്തേ സ്മരതി നാഗവനസ്യ കുഞ്ജരഃ

കടുവായി മദം പ്രവഹിച്ചും ഒതുക്കുവാൻ പ്രയാസമുള്ളതായും ധനപാലകനെന്നു പേരായുമിരിക്കുന്ന ഗജം ബന്ധനസ്ഥനായിരി ക്കുമ്പോൾ ഒരൊറ്റ ഉരുള ആഹാരത്തെയും (കവളം) ഭക്ഷി ക്കുന്നില്ല. ആ ഗജം തന്റെ കാടിനെ സ്മരിച്ചുകൊണ്ടിരിക്കുന്നു.

ജേതവൻ രാജാ പസേനദി കോസലൻ

**മിദ്ധോ യദാ ഹോതി മഹഗ്ഘസോ ച**
**നിദ്ദായിതാ സമ്പരിവത്തസായീ**
**മഹാവരാഹോ വ നിവാപ പുട്ഠോ**
**പുനപ്പുനം ഗബ്ഭമുപേതി മന്ദോ** 6

മൃദ്ധോ യദാ ഭവതി മഹാഘസശ്ച നിദ്രായിതഃ സമ്പരിവർത്തശാലീ
മഹാവരാഹ ഇവ നിവാപപുഷ്ടഃ പുനഃ പുനഃ ഗർഭമുപൈതി മന്ദഃ

ഒരുവൻ തടിച്ചവനും അതിഭക്ഷകനും നിദ്രാശീലനും ഉരുണ്ടു നടക്കുന്നവനുമാണെങ്കിൽ മൂഢനായ അവൻ, തീറ്റി കൊടുത്തു തടിപ്പിച്ച പന്നി വാസസ്ഥലത്തേക്കെന്നപോലെ വീണ്ടും വീണ്ടും ജനനീഗർഭത്തിലേക്കു പ്രവേശിക്കുന്നു.

ജേതവൻ സാനുസാമണേര

**ഇദം പുരേ ചിത്തമചാരി ചാരികം**
**യേനിച്ഛകം യത്ഥകാമം യഥാസുഖം**
**തദജ്ജഹം നിഗ്ഗഹേസ്സാമി യോനിസോ**
**ഹത്ഥിപ്പഭിന്നം വിയ അങ്കുസഗ്ഗഹോ** 7

ഇദം പുരാ ചിത്തമചരൽ ചാരികാം യഥേച്ഛം യഥാകാമം യഥാസുഖം
തദദ്യാഹം നിഗ്രഹിഷ്യാമി യോനിശോ ഹസ്തിനം പ്രഭിന്നമിവാങ്കുശഗ്രഹഃ

ആദ്യത്തിൽ ഈ മനസ്സ് ഇച്ഛയ്ക്കും കാമത്തിനും സുഖത്തിനും അനുസരിച്ചെല്ലാം സഞ്ചരിച്ചുകൊണ്ടിരുന്നു. ഇപ്പോഴാകട്ടെ അങ്കുശഗ്രാഹകൻ (ആനക്കാരൻ) മത്തഗജത്തെ എന്നപോലെ ഞാൻ ഇതിനെ വേണ്ടതുപോലെ ഒതുക്കുകയായി.

ജേതവൻ പാവേയ്യവ ഹത്ഥീ

**അപ്പമാദരതോ ഹോത്ഥ സചിത്ത മനുരക്ഖഥ**
**ദുഗ്ഗാ ഉദ്ധരഥത്താന പങ്കേ സന്നോ വ കുഞ്ജരോ** 8

അപ്രമാദരതാ ഭവത സ്വചിത്തമനുരക്ഷത
ദുർഗ്ഗാദുദ്ധരതാത്മാനം പങ്കേ സക്ത ഇവ കുഞ്ജരഃ

നിങ്ങൾ അപ്രമാദത്തോടെ ഇരിക്കുവിൻ; സ്വന്തം മനസ്സിനെ സൂക്ഷിക്കുവിൻ. ചളിയിൽ പതിച്ച ഒരു ഗജമെന്നപോലെ (സ്വയം കയറിപ്പോരുന്നപോലെ) ആത്മാവിനെ ദുർമാർഗത്തിൽ നിന്ന് ഉദ്ധരിക്കുവിൻ.

പാലിലേയ്യക (രക്ഖിതവസണ്ഡ) സംബഹുലഭിക്ഖു

**സചേ ലഭേഥ നിപകം സഹായം**
**സദ്ധിം ചരം സാധു വിഹാരി ധീരം**
**അഭിഭുയ്യ സബ്ബാനി പരിസ്സയാനി**
**ചരേയ്യ തേനത്തമനോ സതീമാ** 9

സ ചേൽ ലഭേത നിപക്വം സഹായം
സാർദ്ധഞ്ചരം സാധു വിഹാരിധീരം
അഭിഭൂയ സർവ്വാൻ പരിശ്രയാൻ
ചരേൽ തേനാപ്തമനാഃ സ്മൃതിമാൻ

അപ്രമത്തനായ ഒരു സഹായിയെ കിട്ടിയെങ്കിൽ വിദ്വാനും സദ്വൃത്തനുമായ അദ്ദേഹത്തോടൊരുമിച്ചു നടന്നുകൊള്ളണം. സർവവിപത്തുക്കളെയും അതിക്രമിച്ചും ക്ഷേമത്തോടും സ്മൃതി യോടും കൂടിയും അദ്ദേഹത്തോടൊപ്പം നടക്കണം.

**നോ ചേ ലഭേഥ നിപകം സഹായം**
**സദ്ധിം ചരം സാധു വിഹാരി ധീരം**
**രാജാവ രട്ഠം വിജിതം പഹായ**
**ഏകോ ചരേ മാതംഗരഞ്ഞേ വ നാഗോ** 10

നോ ചേൽ ലഭേത നിപക്വം സഹായം
സാർദ്ധഞ്ചരം സാധുവിഹാരി ധീരം
രാജേവ രാഷ്ട്രം വിജിതം പ്രഹായ
ഏകശ്ചരേൽ മാതംഗ അരണ്യ ഇവ നാഗഃ

വിദ്വാനും സദ്വൃത്തനുമായ ഒരു ഉചിതസഹായിയെ കിട്ടിയില്ലെങ്കിൽ രാജ്യം അന്യാധീനപ്പെട്ടുപോയ ഒരു രാജാവിനെപ്പോലെയും മാതംഗവനത്തിലെ ആനയെപ്പോലെയും ഏകാകിയായി (ഒറ്റയാൻ) സഞ്ചരിച്ചുകൊള്ളണം.

**ഏകസ്സ ചരിതം സേയ്യോ**
**നത്ഥി ബാലേ സഹായതാ**
**ഏകോ ചരേ ന ച പാപാനി കയിരാ**
**അപ്പോസ്സുകോ മാതംഗരഞ്ഞേ വ നാഗോ** 11

ഏകസ്യ ചരിതം ശ്രേയോ
നാസ്തി ബാലേ സഹായതാ
ഏകശ്ചരേന്ന ച പാപാനി കുര്യാൽ
അല്പോത്സുകോ മാതംഗോരണ്യ ഇവ നാഗഃ

ഒറ്റയ്ക്കിരിപ്പു നല്ലതാണ്; മൂർഖനെ സഹായത്തിനു കൊള്ളുകയില്ല. മനുഷ്യൻ മാതങ്ഗവനത്തിലുള്ള ഗജമെന്നപോലെ ഏകാകിയായും ആഗ്രഹങ്ങൾ ചുരുക്കിയും നടന്നുകൊള്ളണം (പാപങ്ങൾ ചെയ്കയുമരുത്).

ഹിമവൽപ്രദേശത്ത് (അരണ്യകുടിക) മാരൻ

**അത്ഥമ്ഹി ജാതമ്ഹി സുഖാ സഹായാ**
**തുട്ഠീ സുഖാ യാ ഇതരീതരേന**
**പുഞ്ഞം സുഖം ജീവിതസംഖയമ്ഹി**
**സബ്ബസ്സ ദുക്ഖസ്സ സുഖം പഹാണം** 12

അർത്ഥേ ജാതേ സുഖാസ്സഹായാ
തുഷ്ടിഃ സുഖാ യാ ഇതരേതരേണ
പുണ്യം സുഖം ജീവിതസംക്ഷയേ
സർവ്വസ്യ ദുഃഖസ്യ സുഖം പ്രഹാണം

പ്രയോജനം വരുമ്പോൾ സഹായികളാകുന്നു സുഖങ്ങൾ; സംതൃപ്തി ഏതു വിധമായാലും സുഖകരമാണ്; ജീവിതാവസാനത്തിൽ പുണ്യം സുഖമാണ്. എല്ലാ ദുഃഖങ്ങളെയും ഒഴിക്കുന്നതു സുഖമാകുന്നു.

**സുഖാ മത്തേയ്യതാ ലോകേ അഥോ പേത്തേയ്യതാ സുഖാ**
**സുഖാ സാമഞ്ഞതാ ലോകേ അഥോ ബ്രഹ്മഞ്ഞതാ സുഖാ** 13

സുഖാ മാത്രീയതാ ലോകേfഥ പിത്രീയതാ സുഖാ
സുഖാ ശ്രമണതാ ലോകേfഥ ബ്രാഹ്മണതാ സുഖാ

ലോകത്തിൽ മാതൃഭാവം സുഖമാകുന്നു. പിതൃഭാവവും സുഖമാകുന്നു. ശ്രമണത്വം സുഖമാകുന്നു. ബ്രാഹ്മണത്വവും (ബ്രഹ്മജ്ഞത) സുഖമാകുന്നു.

**സുഖം യാവ ജരാ സീലം സുഖാ സദ്ധാ പതിട്ഠിതാ**
**സുഖോ പഞ്ഞായ പടിലാഭോ പാപാനം അകരണം സുഖം** 14

സുഖം യാവജ്ജരാം ശീലം സുഖാ ശ്രദ്ധാ പ്രതിഷ്ഠിതാ
സുഖാ പ്രജ്ഞായാ പ്രതിലാഭഃ പാപാനാമകരണം സുഖം

വാർദ്ധക്യംവരെയും ശീലം സുഖമാകുന്നു. ധർമ്മത്തിൽ വേരുറച്ച ശ്രദ്ധ സുഖമാകുന്നു; ജ്ഞാനലാഭം സുഖമാകുന്നു; പാപങ്ങൾ ചെയ്യാതിരിക്കുന്നതു സുഖമാകുന്നു.

# 24. തൺഹാവഗ്ഗോ ചതുവീസതിമോ

## തൃഷ്ണാവർഗശ്ചതുർവിംശഃ

ജേതവൻ കപിലമച്ഛ

**മനുജസ്സ പമത്തചാരിനോ തൺഹാ വഡ്ഢതി മാലുവാ വിയ**
**സോ പ്ലവതി ഹുരാഹുരം ഫലമിച്ഛം വ വനസ്മി വാനരോ** 1

മനുജസ്യ പ്രമത്തചാരിണഃ തൃഷ്ണാ വർദ്ധതേ മാലുവേവ
സ പ്ലവതേƒഹരഹഃ ഫലമിച്ഛൻ ഇവ വനേ വാനരഃ

പ്രമാദശീലനു മാലുവാ ലത എന്നപോലെ തൃഷ്ണ വർദ്ധിക്കുന്നു. ഫലത്തെ ഇച്ഛിച്ച് ഒരു വാനരൻ കാടുതോറും ഓടിനടക്കുന്നതു പോലെ അവൻ ജന്മംതോറും ഓടി നടക്കുന്നു.

**യം ഏസാ സഹതേ ജമ്മീ തൺഹാ ലോകേ വിസത്തികാ**
**സോകാ തസ്സ പവഡ്ഢന്തി അഭിവട്ഠം വ ബീരണം** 2

യമേഷാ സാഹയതി ജന്മിനീ തൃഷ്ണാ ലോകേ വിഷാത്മികാ
ശോകാസ്തസ്യ പ്രവർദ്ധന്തേƒഭിവൃദ്ധാമിവ വീരണം.

ലോകത്തിൽ ക്രൂരവിഷാത്മികയായ തൃഷ്ണ ഏതൊരുവനെ ബാധിക്കുന്നുവോ അവന്റെ ശോകങ്ങൾ പുളച്ച വീരണപ്പുല്ലു പോലെ വളരുന്നു.

**യോ ചേതം സഹതേ ജമ്മിം തൺഹം ലോകേ ദുരച്ചയം**
**സോകാ തമ്ഹാ പപതന്തി ഉദബിന്ദു വ പോക്ഖരാ** 3

യശ്ചൈതാം സാഹയതി ജന്മിനീം തൃഷ്ണാം ലോകേ ദുരത്യയാം
ശോകാസ്തസ്യ പ്രപതന്ത്യുദബിന്ദുരിവ പുഷ്കരാൽ

ലോകത്തിൽ ജയിക്കാൻ കഴിയാത്തതായ ഈ തൃഷ്ണയെ ഏതൊരുവൻ ജയിക്കുന്നുവോ അവനിൽനിന്നു താമരയിലയിൽ നിന്നു ജലബിന്ദുക്കളെന്നപോലെ ശോകങ്ങൾ നിർഗ്ഗമിക്കുന്നു.

**തം വോ വദാമി ഭദ്ദം വോ യാവന്തേ*f*ത്ഥ സമാഗതാ**
**തൺഹായ മൂലം ഖണഥ ഉസീരത്ഥോ വ വീരണം**
**മാ വോ നളം വ സോതോ വ മാരോ ഭഞ്ജി പുനപ്പുനം** **4**

തദ്വോ വദാമി ഭദ്രം വോ യാവന്തോത്ര സമാഗതാഃ
തൃഷ്ണായാ മൂലം ഖനത ഉശീരാർത്ഥീവ വീരണം
മാ വോ നലമിവ സ്രോതോ മാരോ ഭനക്തു പുനഃ പുനഃ

ഇവിടെക്കൂടിയിട്ടുള്ള നിങ്ങൾക്കു ക്ഷേമകരമായിട്ടുള്ളതു ഞാൻ പറയാം; വാസനയുള്ള രാമച്ചത്തിനുവേണ്ടി വീരണപ്പുല്ലു കിളയ്ക്കു ന്നതുപോലെ നിങ്ങൾ തൃഷ്ണയെ സമൂലം കിളച്ചുമറിക്കണം; നദി യിലുള്ള പ്രവാഹം കരയ്ക്കലുള്ള ചണപ്പുല്ലിനെ (നളപ്പുല്ല്) നശി പ്പിക്കുന്നതുപോലെ മാരൻ പിന്നെയും പിന്നെയും നിങ്ങളെ നശിപ്പിക്കാൻ ഇടവരരുത്.

വേളുവൻ ഗൂഥസൂകരപോതിക

**യഥാപി മൂലേ അനുപദ്ദവേ ദള്ഹേ**
**ഛിന്നോ*f*പി തൺഹാനുസയേ അനൂഹതേ**
**ഏവം പി തൺഹാനുസയേ അനൂഹതേ**
**നിബ്ബത്തതി ദുക്ഖമിദം പുനപ്പുനം** **5**

യഥാപി മൂലേനുപദ്രവേ ദൃഢേ
ഛിന്നോ*f*പി വൃക്ഷോ പുനരേവ രോഹതി
ഏവമപി തൃഷ്ണാനുശയേ*f*നിഹതേ
നിർവർത്തതേ ദുഃഖമിദം പുനഃ പുനഃ

അ: മുരടിനു കേടുതട്ടാതെ മുറിച്ചിട്ടുള്ള വൃക്ഷം പിന്നെയും തളിർക്കുന്നതുപോലെ തൃഷ്ണയുടെ അംഗങ്ങൾ ഛേദിക്കാതെ നിങ്ങളിൽ നില്പുണ്ടെങ്കിൽ അവ പിന്നെയും ഈ ജന്മദുഃഖത്തെ ഉണ്ടാക്കുന്നു.

**യസ്സ ഛത്തിസതി സോതാ മനാപസ്സവനാ ഭുസാ**
**വാഹാ വഹന്തി ദുദ്ദിട്ഠിം സങ്കപ്പാ രാഗനിസ്സിതാ** 6

യസ്യ ഷട്ത്രിംശൽ സ്രോതാംസി മനഃ പ്രസ്രവണാനി ഭൂയാസുഃ
വാഹാ വഹന്തി ദുർദൃഷ്ടി സങ്കല്പാ രാഗനിഃസൃതാഃ

ഏവനൊരുത്തനു മുപ്പത്താറു സ്രോതസ്സുകൾ സുഖമാർഗ്ഗമായി പ്രവഹിക്കുന്നുവോ ദുർഭാഗ്യനായ ആ മനുഷ്യനെ രാഗമിശ്രിതങ്ങളായ സങ്കല്പങ്ങൾ ആകർഷിക്കുന്നു.

**സവന്തി സബ്ബധീ സോതാ ലതാ ഉബ്ഭിജ്ജ തിട്ഠതി**
**തം ച ദിസ്വാ ലതം ജാതം മൂലം പഞ്ഞായ ഛിന്ദഥ** 7

സ്രവന്തി സർവ്വതഃ സ്രോതാംസി ലതോദ്ഭിദ്യ തിഷ്ഠതി
താം ച ദൃഷ്ട്വാ ലതാം ജാതാം മൂലം പ്രജ്ഞയാ ഛിന്ദത

ഈ പ്രവാഹങ്ങൾ എല്ലാ ദിക്കിലും ഒഴുകുന്നു. (തൃഷ്ണ) ലത തളിർത്തുനില്ക്കുന്നു. ഈ ലത പടരുന്നതു കണ്ടാൽ പ്രജ്ഞ കൊണ്ടതിന്റെ മൂലച്ഛേദം ചെയ്യണം.

**സരിതാനി സിനേഹിതാനി ച സോമനസ്സാനി ഭവന്തി ജന്തുനോ**
**തേ സാതസിതാ സുഖേസിനോ തേ വേ ജാതി ജരൂപഗാ നരാ** 8

സരിതഃ സ്നിഗ്ദ്ധാശ്ച സൗമനസ്യാ ഭവന്തി ജന്തോഃ
തേ സ്രോതസ്സൃതാഃ സുഖൈഷിണഃ തേ വൈ ജാതിജരോപഗാ നരാഃ

ജീവിക്കു വിഷയസുഖങ്ങൾ അതിരറ്റു വർദ്ധിക്കുന്നവയും എന്നും സൗമനസ്യത്തെ ഉണ്ടാക്കുന്നവയുമാണ്. വിഷയാസക്ത

ന്മാരും സുഖാഭിലാഷികളുമായവർ ഏവരോ അവർ വീണ്ടും വീണ്ടും ജന്മജരാക്ലേശത്തെ അനുഭവിക്കുന്നു.

**തസിണായ പുരക്ഖതാ പജാ പരിസപ്പന്തി സസോ വ ബാധിതോ**
**സംയോജന സംസത്തകാ ദുക്ഖമുപേന്തി പുനപ്പുനം ചിരായ 9**

തൃഷ്ണായ പുരസ്കൃതാഃ പ്രജാഃ പരിസർപ്പന്തി ശശ ഇവ ബാധിതഃ
സംയോജനസംസക്താ ദുഃഖമുപയാന്തി പുനഃ പുനഃ ചിരായ

വലയിൽ കുടുങ്ങിയ മുയലെന്നപോലെ മനുഷ്യൻ തൃഷ്ണയിൽ കുടുങ്ങിപ്പോകുന്നു. അവന് ഈ വലയിൽ കുടുങ്ങിയിട്ടു പിന്നെയും പിന്നെയും വളരെക്കാലം സംസാരദുഃഖത്തെ അനുഭവിക്കേണ്ടിവരുന്നു.

**തസിണായ പുരക്ഖതാ പജാ പരിസപ്പന്തി സസോ വ ബാധിതോ**
**തസ്മാ തസിനം വിനോദയേ ആകങ്ഖീ വിരാഗമത്തനോ 10**

തൃഷ്ണയാ പുരസ്കൃതാഃ പ്രജാഃ പരിസർപ്പന്തി ശശ ഇവ ബാധിതഃ
തസ്മാൽ തൃഷ്ണാം വിനോദയേൽ ആകാങ്ക്ഷീ വിരാഗമാത്മാനഃ

വലയിൽ കുടുങ്ങിയ മുയലിനെന്നപോലെ തൃഷ്ണാബാധിതനായ മനുഷ്യന് ഉഴലേണ്ടിവരുന്നു. അതിനാൽ ഭിക്ഷു തനിക്കു വിരാഗതയെ ഉണ്ടാക്കി തൃഷ്ണയെ അകറ്റിക്കൊള്ളേണ്ടതാകുന്നു.

വേളുവൻ വിഭന്തകഭിക്ഷു

**യോ നിബ്ബനഥോ വനാധിമുത്തോ വനമുത്തോ വനമേവ ധാവതി**
**തം പുഗ്ഗലമേവ പസ്സഥ മുത്തോ ബന്ധനമേവ ധാവതി 11**

യോ നിർവ്വനതോ വനേƒധിമുക്തോ വനമുക്തോ വനമേവ ധാവതി
തം പുൽഗലമേവ പശ്യത മുക്തോ ബന്ധനമേവ ധാവതി

ഗൃഹസ്ഥധർമ്മം വിട്ടു വിജനമായ തപോവനത്തിൽ സന്ന്യാസ വൃത്തിയിൽ ഇരുന്നിട്ടു ഗൃഹസ്ഥാശ്രമരൂപമായ മഹാവനത്തി ലേക്കു പോകുന്ന ഒരുവനെ കാരാഗൃഹത്തിൽനിന്നു വിട്ടിട്ടു പിന്നീടും അങ്ങോട്ടുതന്നെ പോകുന്നവനാണെന്നു അറിയണം.

ജേതവൻ (വിഷയം) ബന്ധാനഗരം

**ന തം ദള്ഹം ബന്ധനമാഹു ധീരാ**
**യദായസം ദാരുജം ബബ്ബജം ച**
**സാരത്തരത്താ മണികുണ്ഡലേസു**
**പുത്തേസു ദാരേസു ച യാ അപേക്ഖാ** 12

ന തദ്ദൃഢം ബന്ധനമാഹുർ ധീരാ
യദായസം ദാരുജം പർവ്വജം ച
സാരവൽ രക്താ മണികുണ്ഡലേഷു
പുത്രേഷു ദാരേഷു ച യാ അപേക്ഷാ

ഇരിമ്പ്, മരം, വക്കുനാര് എന്നിവകൊണ്ടുള്ള ബന്ധനത്തിന് അത്ര ഉറപ്പില്ലെന്നാണു ഭിക്ഷുക്കൾ പറയുന്നത്; മണികുണ്ഡല ങ്ങളിലും പുത്രന്മാരിലും ഭാര്യമാരിലുമുള്ള അത്യാശാബന്ധനമാ കുന്നു ഉറപ്പേറുന്നത്.

**ഏതം ദള്ഹം ബന്ധനമാഹു ധീരാ**
**ആഹാരിനം സിഥിലം ദുപ്പമുഞ്ചം**
**ഏതം പി ഛേത്വാന പരിബ്ബജന്തി**
**അനപേക്ഖിനോ കാമസുഖം പഹായ** 13

ഏതൽ ദൃഢം ബന്ധനമാഹുർ ധീരാ
അവഹാരി ശിഥിലം ദുഷ്പ്രമോചം
ഏതദപി ഛിത്വാ പരിവ്രജന്തി
അനപേക്ഷിണഃ കാമസുഖം പ്രഹായ

അധഃപതനം വരുത്തുന്നതും അഴിഞ്ഞതാണെന്നു തോന്നുന്ന തായാലും വിട്ടുപോകാത്തതുമാകുന്ന തൃഷ്ണാബന്ധനമാണ് ബലമേറിയ ബന്ധനമെന്നു വിദ്വാന്മാർ പറയുന്നു. ഇതിനെ ഛേദിച്ചവർ നിരാശന്മാരായും കാമസുഖങ്ങളെ ത്യജിച്ചും പരിവ്രജിക്കുന്നു.

വേളുവൻ ഖേമാ (ബിംബിസാരന്റെ അഗ്രമഹിഷി)

**യേ രാഗത്താനുപതന്തി സോതം**
**സയംകതം മക്കടകോ വ ജാലം**
**ഏതം പി ഛേത്വാന വജന്തി ധീരാ**
**അനപേക്ഖിനോ സബ്ബദുഖം പഹായ** 14

യേ രാഗരക്താ അനുപതന്തി സ്രോതഃ
സ്വയംകൃതം മർക്കടക ഇവ ജാലം
ഏതദപി ഛിത്ത്വാƒനുവ്രജന്തി ധീരാ
അനപേക്ഷിണഃ സർവ്വദുഖം പ്രഹായ

മണ്ണാച്ചന്മാർ സ്വയംകൃതമായ വലയിൽ പതിക്കുന്നതുപോലെ രാഗപരവശന്മാരായിട്ടുള്ളവർ (തൃഷ്ണാ) പ്രവാഹത്തിൽ പതിക്കുന്നു. വിദ്വാന്മാർ നിഷ്കാമന്മാരായിട്ട് ഇതിനെ ഛേദിച്ച് സർവ്വദുഃഖങ്ങളേയും ഒഴിക്കുന്നു.

വേളുവൻ ഉഗ്ഗസേന

**മുഞ്ച പുരേ മുഞ്ച പച്ഛതോ മജ്ഝേ മുഞ്ച ഭവസ്സ പാരഗു**
**സബ്ബത്ഥ വിമുത്തമാനസോ ന പുന ജാതി ജരം ഉപേഹിസി** 15

മുഞ്ച പുരാ മുഞ്ച പശ്ചാൽ
മധ്യേ മുഞ്ച ഭവസ്യ പാരഗഃ
സർവ്വത്ര വിമുക്തമാനസോ

ന പുനഃ ജാതി ജരാമുപേക്ഷ്യസി

നീ സംസാരത്തിന്റെ മറുകരയ്ക്കു പോകുമ്പോൾ മുൻപിലും പിമ്പിലും ഇടയ്ക്കും ഉള്ളതെല്ലാം ഒഴിക്കണം. നിന്റെ മനസ്സ് എല്ലാറ്റിൽ നിന്നും മോചിക്കപ്പെട്ടാൽ പി നീ ജന്മജരകളെ അനുഭവിക്കയില്ല.

ജേതവൻ ചൂലധനുഗ്ഗഹ പണ്ഡിത

**വിതക്കപമഥിതസ്സ ജന്തുതോ**
**തിബ്ബരാഗസ്സ സുഭാനുപസ്സിനോ**
**ഭിയ്യോ, തഹാ പാവഡ്ഢതി**
**ഏസ ഖോ ദള്ഹം കരോതി ബന്ധനം** 16

വിതർക്കപ്രമഥിതസ്യ ജന്തോഃ
തീവ്രരാഗസ്യ ശുഭാനുപസ്യതഃ
ഭൂയഃ തൃഷ്ണാ പ്രവർദ്ധതേ
ഏഷ ഖലു ദൃഢം കരോതി ബന്ധനം

വിതർക്കങ്ങളാൽ ബാധിതനും കഠിനമായി രാഗം നിറഞ്ഞവനും രമ്യവസ്തുക്കളെ മാത്രം കാണുവനുമായ ഒരുവന്റെ തൃഷ്ണ മേൽക്കുമേൽ വർദ്ധിക്കുന്നു. അവന്റെ ബന്ധനത്തിന് ഉറപ്പു കൂടുകയും ചെയ്യുന്നു.

**വിതക്കൂപസമേ ച യോ രതോ അസുഭം ഭാവയതി സദാ സതോ**
**ഏസ ഖോ വ്യന്തി കാഹിതി ഏസ ചേച്ഛതി മാരബന്ധനം** 17

വിതർക്കോപശമേ ച യോ രതഃ അശുഭം ഭാവയതേ സദാ
ഏഷ ഖലു വ്യന്തീകരിഷ്യതി ഏഷ ഛേത്സ്യതി മാരബന്ധനം

ശങ്കകളൊഴിക്കുന്നതിലിഷ്ടപ്പെട്ടും അശുഭഭാവനയെ (ദേഹം മുതലായതിലുള്ള അശുദ്ധിയെ) എന്നും കരുതിക്കൊണ്ടുമിരിക്കു

ന്നവൻ ഏവനോ അവൻ നിശ്ചയമായും അവയെ ഒഴിക്കും. മാര ബന്ധനത്തെ ഛേദിക്കുകയും ചെയ്യും.

ജേതവൻ മാരൻ

**നിട്ഠം ഗതോ അസന്താസീ വീതതൺഹോ അനംഗണോ**
**അച്ഛിന്ദി ഭാവസല്ലാനി അന്തിമോയം സമുസ്സയോ** 18

നിഷ്ഠാംഗതോƒസംത്രാസീ വീതതൃഷ്ണോƒനഞ്ജനഃ
ഉത്സൃജ്യ ഭവശല്യാനി അന്തിമോƒയം സമുച്ഛ്രയഃ

സിദ്ധി വന്നവനും ഭയമില്ലാത്തവനും തൃഷ്ണയും പാപവുമൊഴിഞ്ഞവനും ഏവനോ അവൻ ജീവിതശല്യങ്ങളെ മുഴുവൻ ഛേദിച്ചവനാകുന്നു. ഇതവന്റെ ഒടുക്കത്തെ ജന്മവുമാകുന്നു. (അന്തിമ ശരീരമാകുന്നു).

**വീതതൺഹോ അനാദദാനോ നിരുത്തി പദകോവിദോ**
**അക്ഖരാനം സന്നിപാതം ജഞ്ഞാ പുബ്ബാപരാനി ച**
**സ വേ അന്തിമസാരീരോ മഹാപഞ്ഞോ മഹാപുരിസോതി വുച്ചതി** 19

വീതതൃഷ്ണോƒനാദാനോ നിരുക്തിപദകോവിദഃ
അക്ഷരാണാം സന്നിപാതം ജാനാതി പൂർവ്വാപരാണി ച
സ വൈ അന്തിമശാരീരോ മഹാപ്രാജ്ഞോ മഹാപുരുഷ ഇത്യുച്യതേ.

തൃഷ്ണയും രാഗവും നശിച്ചവനും നിരുക്തിശബ്ദശാസ്ത്രവിദഗ്ദ്ധനും അക്ഷരങ്ങളുടെ നിലയെയും പൂർവ്വപരതയെയും അറിയുന്നവനും ഏവനോ അവനിതു അവസാനജന്മമാകുന്നു. അവനെ മഹാപ്രജ്ഞനെന്നും മഹാപുരുഷനെന്നും പറയാം.

അന്തരാമാർഗം ഉപകം ആജീവിക

**സബ്ബാഭിഭൂ സബ്ബവിദൂഹ മസ്മി**
**സബ്ബേസു ധമ്മേസു അനൂപലിത്തോ**
**സബ്ബഞ്ജഹോ തൺഹക്ഖയേ വിമുത്തോ**
**സയം അഭിഞ്ഞായ കമുദ്ദിസേയ്യം 20**

സർവ്വാഭിഭൂഃ സർവ്വവിദഹമസ്മി സർവ്വേഷു ധർമ്മേഷു അനുപലിപ്തഃ
സർവ്വംജഹഃ തൃഷ്ണാക്ഷയേ വിമുക്തഃ സ്വായമഭിജ്ഞായ കമുദ്ദിശേയം

ഞാൻ എല്ലാം അടക്കിയിരിക്കുന്നു. ഞാൻ എല്ലാം അറിയുന്നു. ഞാൻ സർവ്വവിഷയങ്ങളിലും അനുപലിപ്തനാകുന്നു. ഞാൻ എല്ലാം ഒഴിച്ചവനും തൃഷ്ണാക്ഷയം നിമിത്തം മുക്തനുമാകുന്നു. എല്ലാം താനേ അറിഞ്ഞിട്ടുള്ള ഞാൻ ആരെയാണ് (എന്റെ ഗുരുവെന്നു) പറയേണ്ടത്?

ജേതവൻ സക്ക ദേവരാജ്

**സബ്ബദാനം ധമ്മദാനം ജിനാതി**
**സബ്ബരസം ധമ്മരസോ ജിനാതി**
**സബ്ബരതിം ധമ്മരതിം ജിനാതി**
**തൺഹക്ഖയോ സബ്ബദുക്ഖം ജിനാതി 21**

സർവ്വദാനം ധർമ്മദാനം ജയതി സർവ്വരസം ധർമ്മരസോ ജയതി
സർവ്വരതിം ധർമ്മരതിർ ജയതി തൃഷ്ണാക്ഷയഃ സർവ്വദുഃഖം ജയതി

ധർമ്മദാനം മറ്റെല്ലാ ദാനങ്ങളേയും ജയിക്കുന്നു. ധർമ്മത്തിന്റെ സ്വാദു മറ്റെല്ലാ സ്വാദിനേയും ജയിക്കുന്നു. ധർമ്മശ്രദ്ധ മറ്റെല്ലാ ശ്രദ്ധകളേയും ജയിക്കുന്നു. തൃഷ്ണാക്ഷയം മറ്റെല്ലാ ദുഃഖങ്ങളേയും ജയിക്കുന്നു.

ജേതവൻ അപുത്രകസേട്ഠി

**ഹനന്തി ഭോഗോ ദുമ്മേധം നോ ചേ പാരഗവേസിനോ**
**ഭോഗതൺഹായ ദുമ്മേധോ ഹന്തി അഞ്ഞേവ അത്തനം** 22

ഘ്നന്തി ഭോഗോ ദുർമേധസം ന ചേൽ പാരഗവേഷിണഃ
ഭോഗതൃഷ്ണയാ ദുർമേധാ ഹന്ത്യന്യമിവാത്മാനം

മറുകര അന്വേഷിക്കാത്ത മൂർഖനെ ഭോഗങ്ങൾ നശിപ്പിക്കുന്നു. മൂഢൻ ഭോഗാഭിലാഷിയായിട്ടു മറ്റുള്ളവരെയെന്നപോലെ തന്നെയും നശിപ്പിക്കുന്നു.

പണ്ഡുകംബലസിലാ അങ്കുര

**തിണദോസാനി ഖേത്താനി രാഗദോസാ അയം പജാ**
**തസ്മാ ഹി വീതരാഗേസു ദിന്നം ഹോതി മഹപ്ഫലം** 23

തൃണദോഷാണി ക്ഷേത്രാണി രാഗദോഷേയം പ്രജാ
തസ്മാദ്ധി വീതരാഗേഷു ദത്തം ഭവതി മഹാഫലം

പുല്ല് കൃഷിനിലങ്ങൾക്കു കേടാകുന്നു. മനുഷ്യനു രാഗം കേടാകുന്നു. അതിനാൽ വൈരാഗ്യം വന്നവർക്കു ദാനം ചെയ്യുന്നതു വലിയ ഫലമുള്ളതാണ്.

**തിണദോസാനി ഖേത്താനി ദോസദോസാ അയം പജാ**
**തസ്മാ ഹി വീതദോസേസു ദിന്നം ഹോതി മഹപ്ഫലം** 24

തൃണദോഷാണി ക്ഷേത്രാണി ദ്വേഷദോഷേയം പ്രജാ
തസ്മാദ്ധി വീതദോഷേഷു ദത്തം ഭവതി മഹാഫലം

പുല്ല് കൃഷിക്ഷേത്രങ്ങൾക്കു ദോഷം ചെയ്യുന്നു. ക്രോധമാകുന്നു ജനങ്ങൾക്കു ദോഷം വരുത്തുത്. അതിനാൽ ക്രോധരഹിതന്മാർക്കു ദാനം ചെയ്താൽ വളരെ ഫലം കിട്ടുന്നതാണ്.

**തിണദോസാനി ഖേത്താനി മോഹദോസാ അയം പജാ**
**തസ്മാ ഹി വീതമോഹേസ്യ ദിന്നം ഹോതി മഹപ്ഫലം** 25

തൃണദോഷാണി ക്ഷേത്രാണി മോഹദോഷേയം പ്രജാ
തസ്മാദ്ധി വീതമോഹേഷു ദത്തം ഭവതി മഹാഫലം

പുല്ല് കൃഷിക്കു ദോഷം വരുത്തുന്നു. മോഹം മനുഷ്യർക്കു ദോഷം വരുത്തുന്നു. അതിനാൽ മോഹമൊഴിഞ്ഞവർക്കു ചെയ്യുന്ന ദാനത്തിനു വലിയ ഫലമുണ്ട്.

**തിണദോസാനി ഖേത്താനി ഇച്ഛാദോസാ അയം പജാ**
**തസ്മാ ഹി വിഗതിച്ഛേസു ദിന്നം ഹോതി മഹപ്ഫലം** 26

തൃണദോഷാണി ക്ഷേത്രാണി ഇച്ഛാദോഷേയം പ്രജാ
തസ്മാദ്ധി വിഗതേച്ഛേുഷു ദത്തം ഭവതി മഹാഫലം

കൃഷിസ്ഥലങ്ങൾക്കുള്ള ദോഷം പുല്ലാണ്. പ്രജകൾക്കുള്ള ദോഷം ഇച്ഛയാണ്. അതുകൊണ്ട് ഇച്ഛാഹീനന്മാർക്കു നല്കുന്ന ദാനം മഹാഫലമുള്ളതാണ്.

# 25. ഭിക്ഖുവഗ്ഗോ പഞ്ചവീസതിമോ

## ഭിക്ഷുവർഗഃ പഞ്ചവിംശഃ

ജേതവൻ പഞ്ചഭിക്ഷു

**ചക്ഖുനാ സംവരോ സാധു സാധു സോതേന സംവരോ**
**ഘാനേന * സംവരോ സാധു സാധു ജിവ്ഹായ സംവരോ** 1

ചക്ഷുഷാ സംവരഃ സാധുഃ സാധുഃ ശ്രോത്രേണ സംവരഃ
ഘ്രാണേന സംവരഃ സാധുഃ സാധുഃ ജിഹ്വയാ സംവരഃ.

കണ്ണുവഴിയായുള്ള സംയമനം നല്ലതാകുന്നു. ശ്രോത്രസംയമനവും ഘ്രാണമാർഗമായുള്ള സംയമനവും നല്ലതാണ്. ജിഹ്വാ സംയമനവും നല്ലതാകുന്നു.

**കായേന സംവരോ സാധു സാധു വാചായ സംവരോ**
**മനസാ സംവരോ സാധു സാധു സബ്ബത്ഥ സംവരോ**
**സബ്ബത്ഥ സംവുതോ ഭിക്ഖു സബ്ബദുക്ഖാ പമുച്ചതി** 2

കായേന സംവരഃ സാധുഃ സാധുഃ വാചാ സംവരഃ
മനസാ സംവരഃ സാധുഃ സാധുഃ സർവ്വത്ര സംവരഃ
സർവ്വത്ര സംവൃതോ ഭിക്ഷുഃ സർവ്വദുഃഖാൽ പ്രമുച്യതേ

ദേഹത്തെ അടക്കുതു നല്ലത്; വാക്ക് അടക്കുത് നല്ലത്; മനസ്സടക്കുതും നല്ലത്; വിചാരമടക്കുതും നല്ലത്. എല്ലാ സാധനങ്ങളിൽ നിന്നും അടക്കം നല്ലതാകുന്നു. സർവവസ്തുക്കളിലും അടക്കം വന്നവനായ ഒരു ഭിക്ഷു സർവദുഃഖങ്ങളിൽ നിന്നും മോചിക്കപ്പെടുന്നു.

ജേതവൻ — ഒരു ഹംസഘാതകൻ

**ഹത്ഥസഞ്ഞതോ പാദസഞ്ഞതോ**
**വാചായ സഞ്ഞതോ സഞ്ഞതുത്തമോ**
**അജ്ഝത്തരതോ സമാഹിതോ**
**ഏകോ സന്തുസിതോ തമാഹു ഭിക്ഖും** 3

ഹസ്തസംയതഃ പാദസംയതഃ വാചാ സംയതഃ സംയതോത്തമഃ
അധ്യാത്മരതഃ സമാഹിതഃ ഏകഃ സന്തുഷ്ടസ്തമാഹുർഭിക്ഷും

കയ്യും കാലും വാക്കും സംയമനം ചെയ്തവനും സംയമികളിൽ വെച്ചുത്തമനും ആത്മതൃപ്തനും സമാധിസ്ഥിതനും ഏകാകിയും സംതൃപ്തനുമായിരിക്കുവനെ ഭിക്ഷുവെന്നു പറയുന്നു.

ജേതവൻ — കോകാലിക

**യോ മുഖസഞ്ഞതോ ഭിക്ഖു മന്തഭാണീ അനുദ്ധതോ**
**അത്ഥം ധമ്മം ച ദീപേതി മധുരം തസ്സ ഭാസിതം** 4

യോ മുഖസംയതോ ഭിക്ഷുഃ മന്ത്രഭാണീ അനുദ്ധതഃ
അർത്ഥം ധർമ്മം ച ദീപയതി മധുരം തസ്യ ഭാഷിതം

ഏതൊരു ഭിക്ഷുവാകുന്നു മുഖത്തെ സംയമനം ചെയ്തും മിതഭാഷിയായും ശാന്തനായും അർത്ഥത്തേയും ധർമ്മത്തേയും പ്രസംഗിക്കുത് അവന്റെ വക്കു മധുരമാകുന്നു.

ജേതവൻ — ധർമ്മാരാമ ഥേര

**ധമ്മാരാമോ ധമ്മരതോ ധമ്മം അനുവിചിന്തയം**
**ധമ്മം അനുസ്സരം ഭിക്ഖു സദ്ധമ്മാ ന പരിഹായതി** 5

ധർമ്മരാമോ ധർമ്മരതോ ധർമ്മമനുവിചിന്തയൻ
ധർമ്മമനുസരൻ ഭിക്ഷുഃ സദ്ധർമ്മാന്ന പരിഹായതേ

ധർമ്മത്തിൽ രമിക്കുവനും ധർമ്മത്തിൽ സന്തുഷ്ടനും ധർമ്മത്തെ ചിന്തിക്കുവനും ധർമ്മത്തെക്കുറിച്ച് അനുസ്മരിക്കുവനുമായ ഭിക്ഷു നേരായ ധർമ്മത്തിൽ നിന്നു തെറ്റുകയില്ല.

വേളുവൻ ഒരു വിപക്ഷസേവകൻ

**സലാഭം നാതിനഞ്ഞേയ്യ നാഞ്ഞേസം പിഹയം ചരേ**
**അഞ്ഞേസം പിഹയം ഭിക്ഖു സമാധിം നാധിഗച്ഛതി** 6

സ്വലാഭം നാതിമന്യേത നാന്യേഭ്യഃ സ്പൃഹയൻ ചരേൽ
അന്യേഭ്യഃ സ്പൃഹയൻ ഭിക്ഷുഃ സമാധിം നാധിഗച്ഛതി

(അല്പമോ അധികമോ ആയാലും) തന്റെ ലാഭത്തെക്കുറിച്ചു വെറുക്കരുത്. അന്യന്മാരെപ്പറ്റി അസൂയപ്പെടരുത്. അസൂയയോടു കൂടിയിരിക്കുന്ന ഭിക്ഷു മനസ്സമാധാനത്തെ ലഭിക്കയില്ല.

**അപ്പലാഭോപി ചേ ഭിക്ഖൂ സലാഭം നാതിമഞ്ഞതി**
**തം വേ ദേവാ പസംസന്തി സുദ്ധാജീവിം അതന്ദിതം** 7

അല്പലാഭോപി ചേദ് ഭിക്ഷുഃ സ്വലാഭം നാതിമന്യതേ
തം വൈ ദേവാഃ പ്രശംസന്തി ശുദ്ധാജീവമതന്ദ്രിതം

ഒരു ഭിക്ഷു തന്റെ ലാഭം അല്പമായാലും അതിനെപ്പറ്റി നിസ്സാരമായി തള്ളാതെയും പരിശുദ്ധജീവിയായും പ്രമാദരഹിതനായുമിരിക്കുന്നതായാൽ അദ്ദേഹത്തെക്കുറിച്ചു ദേവന്മാർകൂടി പ്രശംസിക്കുന്നു.

ജേതവൻ പഞ്ചഗ്ഗദായക ബ്രാഹ്മണ

**സബ്ബസോ നാമരൂപസ്മിം യസ്സ നത്ഥി മമായിതം**
**അസതാ ച ന സോചതി സ വേ ഭിക്ഖൂ തി വുച്ചതി** 8

സർവ്വശോ നാമരൂപയോഃ യസ്യ നാസ്തി മമായിതം
അസതി ച ന ശോചതി സ വൈ ഭിക്ഷുരിത്യുച്യതേ

നാമത്തിലും രൂപത്തിലും ഒരിക്കലും മമതയില്ലാതെയും ഒരു വസ്തുവിന്റെയും അഭാവത്തിൽ ദുഃഖിക്കാതെയും ഇരിക്കുന്ന താരോ അവൻ ഭിക്ഷുവെന്നു പറയപ്പെടുന്നു.

ജേതവൻ സംബഹുലഭിക്ഷു

**മേത്താവിഹാരീ യോ ഭിക്ഖു പസന്നോ ബുദ്ധസാസനേ**
**അധിഗച്ഛേപദംസന്തംസങ്ഖാരുപസമംസൗഖം** 9

മൈത്രീവിഹാരീയോ ഭിക്ഷൂഃ പ്രസന്നോ ബുദ്ധശാസനേ
അധിഗച്ഛേൽ പദം ശാന്തം സംസ്കാരോപശമം സുഖം

കരുണയോടുകൂടിയിരിക്കുന്നവനും ബുദ്ധോപദേശത്തിൽ പ്രസന്നനായുമിരിക്കുന്നവനുമായ ഭിക്ഷു വാസനാവിമുക്തിയിൽ നിന്നുണ്ടാകുന്ന സുഖകരവും ശാന്തവുമായ (നിർവാണ) പദ ത്തെ പ്രാപിക്കുന്നു.

**സിഞ്ച ഭിക്ഖു ഇമം നാവം സിത്താ തേ ലഹുമേസ്സതി**
**ഛേത്വാ രാഗഞ്ച ദോസഞ്ച തതോ നിബ്ബാന മേഹിസി** 10

സിഞ്ച ഭിക്ഷോ ഇമാം നാവം സിക്താ തേ ലഘുത്വമേഷ്യതി
ഛിത്ത്വാ രാഗഞ്ച ദ്വേഷഞ്ച തതോ നിർവ്വാണമേഷ്യതി

ഹേ ഭിക്ഷോ, ഈ തോണി (വെള്ളം തേവി) ഒഴിക്കുക; ഒഴി ഞ്ഞാൽ ഇതു വേഗം പോയ്ക്കൊള്ളും. രാഗത്തേയും ദ്വേഷ ത്തേയും ഛേദിച്ചാൽ നീ നിർവാണത്തിലേക്കു പോകുന്നതാണ്

**പഞ്ചഛിന്ദേ പഞ്ചജഹേ പഞ്ചചുത്തരി ഭാവയേ**
**പഞ്ചസംഗാതിഗോ ഭിക്ഖു ഓഘതിന്നോ തി വുച്ചതി** 11

പഞ്ചഛിന്ദ്യാൽ പഞ്ചജഹ്യാൽ പഞ്ചതരം ഭാവയേൽ
പഞ്ചസംഗാതിഗോ ഭിക്ഷുഃ ഓഘതീർണ്ണ ഇത്യൂച്യതേ

അഞ്ചെണ്ണത്തെ[2] ഛേദിക്കണം; അഞ്ചെണ്ണത്തെ[3] വിട്ടൊഴിക്കണം; അഞ്ചെണ്ണത്തെ [4] പകരമെടുക്കണം. അഞ്ചിനെ [5] കടക്കുകയും വേണം. ഇങ്ങിനെയുള്ള ഭിക്ഷു (സംസാര)പ്രവാഹത്തെ കടന്ന വനാകുന്നു.

**ഝായ ഭിക്ഖു മാ ച പമാദോ**
**മാ തേ കാമഗുണേ ഭമസ്സു ചിത്തം**
**മാ ലോഹഗുലം ഗിലീ പമത്തോ**
**മാ കന്ദി ദുക്ഖമിദം തി ദയ്ഹമാനോ** **12**

ധ്യായ ഭിക്ഷോ മാ ച പ്രമാദഃ
മാ തേ കാമഗുണേ ഭ്രമതു ചിത്തം
മാ ലോഹഗോളം ഗില പ്രമത്തഃ
മാ ക്രന്ദീഃ ദുഃഖമിദമിതി ദഹ്യമാനഃ

ഹേ ഭിക്ഷോ, നീ ധ്യാനം ചെയ്യണം. മടിയരുത്; കാമഗുണ ങ്ങളിൽ രമിക്കരുത്; നിനക്കു പ്രമാദം നിമിത്തം ഇരിമ്പുണ്ട വിഴുങ്ങുവാനും അയ്യോ എന്നു നിലവിളിക്കുവാനും ഇടയാ വരുത്.

**നത്ഥി ഝാനം അപഞ്ഞസ്സ പഞ്ഞാ നത്ഥി അജ്ഝായതോ**
**യം ഹി ഝാനം ച പഞ്ഞാ ച സവേ നിബ്ബാന സന്തികേ** **13**

നാസ്തി ധ്യാനമപ്രജ്ഞസ്യ പ്രജ്ഞാ നാസ്ത്യധ്യായതഃ
യസ്മിൻ ധ്യാനഞ്ച പ്രജ്ഞാ ച സ വൈ നിർവ്വാണസ്യാന്തികേ

[2] മിഥ്യാകല്പന, സംശയം, മിഥ്യാവ്രതം, വിഷയഭോഗേച്ഛ, ഹിംസ.

[3] രൂപരാഗം, അരൂപരാഗം, അഹങ്കാരം, അസ്ഥിരത, അവിദ്യ.

[4] ശ്രദ്ധ, ഉത്സാഹം, സ്മൃതി, സമാധി, പ്രജ്ഞ.

[5] ലോഭം, ദ്വേഷം, മോഹം, മാനം, മിഥ്യാകല്പന.

പ്രജ്ഞയോടുകൂടാതെ (അപ്രജ്ഞന്) ധ്യാനമില്ല. ധ്യാനമില്ലാതെ പ്രജ്ഞയുമില്ല. പ്രജ്ഞയും ധ്യാനവുമുള്ളവൻ നിർവ്വാണത്തിനു സമീപിച്ചവനാകുന്നു.

**സുഞ്ഞാഗാരം പവിട്ഠസ്യ സന്തചിത്തസ്സ ഭിക്ഖുനോ**
**അമാനുസീ രതീ ഹോതി സമ്മാ ധമ്മം വിപസ്സതോ** **14**

ശൂന്യാഗാരം പ്രവിഷ്ടസ്യ ശാന്തചിത്തസ്യ ഭിക്ഷോഃ
അമാനുഷീ രതിർഭവതി സമ്യഗ്ധർമ്മം വിപശ്യതഃ

ശൂന്യാലയത്തെ പ്രാപിച്ചവനും മനശാന്തത വന്നിട്ടുള്ളവനുമായ ഭിക്ഷു ധർമ്മാധർമ്മങ്ങളെ വകതിരിച്ചറിയുന്നതുകൊണ്ട് അദ്ദേഹത്തിനു അമാനുഷികമായ രതി ഭവിക്കുന്നു.

**യതോ യതാ സമ്മസതി ഖന്ധാനം ഉദയബ്ബയം**
**ലഭതി പീതിപാമോജ്ജം അമൃതം തം വിജാനതം** **15**

യതോ യതഃ സമ്മൃശതി സ്കന്ധാനാമുദയവ്യയം
ലഭതേ പ്രീതിപ്രാമോദ്യം അമൃതം തദ്വിജാനതാം

ദേഹത്തിന്റെ സ്കന്ധങ്ങളുടെ ഉത്പത്തിവിനാശങ്ങളെക്കുറിച്ച് ആലോചിച്ചറിയുന്നതെപ്പോഴോ അപ്പോൾ അമൃതു സേവിച്ചാലുള്ളതായ പ്രീതിയും ആമോദവുമുണ്ടാകുന്നു.

**തത്രായമാദി ഭവതി ഇധ പഞ്ഞസ്സ ഭിക്ഖുനോ**
**ഇന്ദ്രിയഗുത്തി സന്തുട്ഠി പാതിമോക്ഖേ ച സംവരോ**
**മിത്തേ ഭജസ്സു കല്യാണേ സുദ്ധാജീവേ അതന്ദിതേ** **16**

തത്രായമാദിർഭവതീഹ പ്രാജ്ഞസ്യ ഭിക്ഷോഃ
ഇന്ദ്രിയഗുപ്തിഃ സന്തുഷ്ടിഃ പ്രാതിമോക്ഷേ ച സംവരഃ
മിത്രാണി ഭജസ്വ കല്യാണാനി ശുദ്ധാജീവാന്യതന്ദ്രിതാനി

ഇന്ദ്രിയസംഗമം, സന്തുഷ്ടി, ധർമ്മപ്രകാരമുള്ള അടക്കം, വിദ്വാന്മാരും പരിശുദ്ധജീവികളും അപ്രമാദികളുമായ മിത്രങ്ങളോടു ചേർച്ച ഇതെല്ലാമാകുന്നു ഒരു ജ്ഞാനിയായ ഭിക്ഷുവിന്റെ ഒന്നാമത്തെ കർത്തവ്യം.

**പടിസന്ഥാരവുത്തസ്സ ആചാരകുസലോ സിയാ**
**തതോ പാമോജ്ജബഹുലോ ദുക്ഖസ്സന്തം കരിസ്സതി** 17

പ്രതിസംസ്താരവൃത്തഃ സ്യാൽ ആചാരകുശലഃ സ്യാൽ
തതഃ പ്രാമോദ്യബഹുലോ ദുഃഖസ്യാന്തം കരിഷ്യതി

ധർമ്മത്തോടെ ജീവിക്കണം. ആചാരങ്ങളെ വേണ്ടതുപോലെ അനുഷ്ഠിക്കണം. എന്നാൽ അവനു സന്തോഷം വർദ്ധിക്കുകയും ദുഃഖം അവസാനിക്കുകയും ചെയ്യും.

ജേതവൻ — പഞ്ചശതഭിക്ഷു

**വസ്സികാ വിയ പൂപ്ഫാനി മദ്ദവാനി പമുഞ്ചതി**
**ഏവം രാഗഞ്ച ദോസഞ്ച വിപ്പമുഞ്ചേഥ ഭിക്ഖവോ** 18

വർഷികാ ഇവ പുഷ്പാണി മൃദുനി പ്രമുഞ്ചതി
ഏവം രാഗഞ്ച ദ്വേഷഞ്ച വിപ്രമുഞ്ചത ഭിക്ഷവഃ

ഹേ ഭിക്ഷുക്കളേ, മുല്ലവള്ളി പഴകിയ പുഷ്പങ്ങളെ എന്നപോലെ നിങ്ങൾ രാഗദ്വേഷങ്ങളെ ഉപേക്ഷിച്ച് വിമുക്തന്മാരായിത്തീരുവിൻ.

ജേതേവൻ — ശാന്തകായഥേര

**സന്തകായോ സന്തവാചോ സന്തമതോ സുസമാഹിതോ**
**വന്തലോകമിസോ ഭിക്ഖു ഉപസന്തോ തി വുച്ചതി** 19

ശാന്തകായോ ശാന്തവാക ശാന്തമനാഃ സുസമാഹിതഃ
വാന്തലോകാമിഷോ ഭിക്ഷുഃ ഉപശാന്ത ഇത്യുച്യതേ

ദേഹം വാക് മനസ്സ് ഇതെല്ലാം ശാന്തങ്ങളായും സമാധിയിൽ ലയിച്ചും ലോകവാസനാവിരതനായുമിരിക്കുന്ന ഭിക്ഷു ഉപശാന്തനെന്നു പറയപ്പെടുന്നു.

ജേതവൻ                                                                 നഗലകുലഥേര

**അത്തനാ ചോദയത്താനം പടിമാസേ അത്താമത്തനാ**
**സോ അത്തഗുത്തോ സതിമാ സുക്ഖം ഭിക്ഖു വിഹാസിസി** **20**

ആത്മനാ ചോദയേദാത്മാനം പ്രതിവസേദാത്മനാമാത്മനാ
സ ആത്മഗുപ്തഃ സ്മൃതിമാൻ സുഖം ഭിക്ഷോ വിഹരിഷ്യസി

നീ തന്നെ നിന്നെ നടത്തണം; തന്നെത്താൻ പരിശോധിക്കണം. ആത്മാവിനെ ഒതുക്കി സ്മൃതിമാനായിരിക്കുന്ന ഭിക്ഷുവിനു ദുഃഖം അവസാനിക്കുന്നു.

**അത്താ ഹി അത്തനോ നാഥോ അത്താ ഹി അത്തനോ ഗതി**
**തസ്മാ സംയമയത്താനം അസ്സം ഭദ്രം വ വാണിജോ** **21**

ആത്മാ ഹ്യാത്മനോ നാഥഃ ആത്മാ ഹ്യാത്മനോ ഗതിഃ
താസ്മാൽ സംയമയാത്മാനം അശ്വം ഭദ്രമിവ വാണിജഃ

തനിക്കു നാഥൻ താൻതന്നെയാണ്; തനിക്കു ഗതി താൻതന്നെയാണ്. അതിനാൽ സമർത്ഥനായ ഒരു വണിക്കു (നല്ല) കുതിരയെന്നപോലെ തന്നത്താൻ ശിക്ഷിക്കണം.

ജേതവൻ                                                                 വക്കലി ഥേര

**പാമോജ്ജബഹുലോ ഭിക്ഖു പസന്നോ ബുദ്ധസാസനേ**
**അധിഗച്ഛേ പദം സന്തം സംഖാരുപസമം സുഖം** **22**

പ്രാമോദ്യബഹുലോ ഭിക്ഷുഃ പ്രസന്നോ ബുദ്ധശാസനേ
അധിഗച്ഛേൽ പദം ശാന്തം സംസ്കാരോപശമം സുഖം

ആമോദം നിറഞ്ഞവനും ബുദ്ധധർമ്മത്തിൽ ശ്രദ്ധാലുവുമായിരിക്കുന്ന ഭിക്ഷു സംസ്കാരങ്ങളുടെ നിവൃത്തികരവും പരമശാന്തവും സുഖപ്രദവുമായ സ്ഥാന (നിർവ്വാണ)ത്തെ പ്രാപിക്കുന്നു.

പുബ്ബരാമേ | സുമൻ സാമനേര

**യോ ഹ വേ ദഹരോ ഭിക്ഖു യുഞ്ജതി ബുദ്ധസാസനേ**
**സോ ഇമം ലോകേ പഭാസേതി അബ്ഭാ മുത്തോ വ ചന്ദിമാ** 23

യോ ഹ വൈ ദഹരോ ഭിക്ഷുഃ യുനക്തി ബുദ്ധശാസനേ
സ ഇമം ലോകം പ്രഭാസയത്യഭ്രാൽ മുക്ത ഇവ ചന്ദ്രമാഃ

ഒരുവൻ ചെറുപ്പക്കാരനായ ഭിക്ഷുവായാലും ബുദ്ധശാസനത്തിൽ ശ്രദ്ധിക്കുന്നവനാണെങ്കിൽ അവൻ മേഘമുക്തനായ ചന്ദ്രൻ എന്ന പോലെ ഈ ലോകത്തെ പ്രകാശിപ്പിക്കുന്നതാകുന്നു.

# 26. ബ്രാഹ്മണവഗ്ഗോ ഛബ്ബീസതിമോ

## ബ്രാഹ്മണവർഗഃ ഷഡ്വിംശഃ

ജേതവൻ പസാദബഹുല

**ഛിന്ദ സോതം പരക്കമ്മ കാമേ പനുദ ബ്രാഹ്മണ**
**സങ്ഖാരാനം ഖയം ഞത്വാ അകതഞ്ഞൂസി ബ്രാഹ്മണ** 1

ഛിന്ധി സ്രോതഃ പരാക്രമ്യ കാമാൻ പ്രണുദ ബ്രാഹ്മണ
സംസ്കാരാണാം ക്ഷയം ജ്ഞാത്വാƒകൃതജ്ഞോസി ബ്രാഹ്മണ

ഹേ ബ്രാഹ്മണ, നീ (തൃഷ്ണാ) പ്രവാഹത്തെ ധീരതയോടെ നിറുത്തണം; കാമങ്ങളെ നശിപ്പിക്കണം. കൃത്രിമമായിട്ടുള്ള എല്ലാ സംസ്കാരങ്ങളുടേയും ക്ഷയത്തെ അറിയുമ്പോൾ അകൃത്രിമ (നിർവ്വാണം)ത്തേയും അറിയുന്നതാണ്.

**യദാ ദ്വയേസു ധമ്മേസൂ പാരഗൂ ഹോതി ബ്രാഹ്മണോ**
**അഥസ്സ സബ്ബേ സംയോഗാ അത്ഥം ഗച്ഛന്തി ജാനതോ** 2

യദാ ദ്വയോർ ധർമ്മയോഃ പാരഗോ ഭവതി ബ്രാഹ്മണഃ
അഥാസ്യ സർവ്വേ സംയോഗാ അസ്തം ഗച്ഛന്തി ജാനതഃ

ബ്രാഹ്മണൻ (ദമവും ധ്യാനവുമെന്ന) രണ്ടു ധർമ്മങ്ങളുടേയും മറുകരയിലെത്തിയെന്നാൽ ജ്ഞാനിയായ അവനിൽനിന്നു സർവബന്ധങ്ങളും വിട്ടുപോകുന്നു.

ജേതവൻ മാരൻ

**യസ്സ പാരം അപാരം വാ പാരാപരം ന വിജ്ജതി**
**വീതദ്ദരം വിസംയുത്തം തമഹം ബ്രൂമി ബ്രാഹ്മണം** 3

യസ്യ പാരമപാരം വാ പാരാപാരം ന വിദ്യതേ
വീതദരം വിസംയുക്തം തമഹം ബ്രവീമി ബ്രാഹ്മണം

പാരത്തിനും അപാരത്തിനും പാരാപാരാത്തിനു വശഗനല്ലാത്ത വനും നിർഭയനും നിശ്ചലനുമായവനെയാണു ഞാൻ ബ്രാഹ്മണ നെന്നു വിളിക്കുന്നത്.

ജേതവൻ ഒരു ബ്രാഹ്മണൻ

**ഝായിം വിരജ മാസീനം കതകിച്ചമനാസവം**
**ഉത്തമത്ഥ മനുപ്പത്തം തമഹം ബ്രൂമി ബ്രാഹ്മണം** 4

ധ്യായിനം വിരജമാസീനം കൃതകൃത്യമനാസ്രവം
ഉത്തമാർത്ഥമനുപ്രാപ്തം തമഹം ബ്രവീമി ബ്രാഹ്മണം

ധ്യാനശീലനും രജസ്സൊഴിഞ്ഞവനും സ്ഥിരനും കൃതകൃത്യനും രാഗാദികൾ വിട്ടൊഴിച്ച് ഉത്തമസ്ഥാനത്തെ പ്രാപിച്ചവനും ഏവനോ അവനെയാണു ഞാൻ ബ്രാഹ്മണനെന്നു പറയുന്നത്.

മിഗാര മാതൃപ്രാസാദം ആനന്ദ ഥേര

**ദിവാ തപതി ആദിച്ചോ രത്തിം ആഭാതി ചന്ദിമാ**
**സന്നദ്ധാ ഖത്തിയോ തപതി ഝായീ തപതി ബ്രാഹ്മണോ**
**അഥ സബ്ബമഹോ രത്തിം ബുദ്ധോ തപതി തേജസാ** 5

ദിവാ തപത്യാദിത്യോ രാത്രാവാഭാതി ചന്ദ്രമാഃ
സന്നദ്ധഃ ക്ഷത്രിയസ്തപതി ധ്യായീ തപതി ബ്രാഹ്മണഃ
അഥ സർവ്വമഹോരാത്രം ബുദ്ധസ്തപതി തേജസാ

പകൽ ആദിത്യൻ ജ്വലിക്കുന്നു. രാത്രിയിൽ ചന്ദ്രൻ ശോഭി ക്കുന്നു. ക്ഷത്രിയൻ സന്നദ്ധനായിട്ടു ശോഭിക്കുന്നു. ബ്രഹ്മണൻ സമാധിയാൽ ശോഭിക്കുന്നു. ബുദ്ധനാകട്ടെ രാവും പകലും തേജസ്സോടെ (തേജസ്സുകൊണ്ട്) ശോഭിക്കുന്നു.

ജേതവൻ ഒരു ബ്രാഹ്മണൻ

**ബാഹിത പാപോതി ബ്രാഹ്മണോ സമചരിയാ സമണോ തി വുച്ചതി**
**പബ്ബാജയ മത്തനോ മലം തസ്മാ പബ്ബജിതോ തി വുച്ചതി** 6

വാഹിതപാപ ഇതി ബ്രാഹ്മണഃ ശമചര്യഃ ശ്രമണ ഇത്യുച്യതേ
പ്രവ്രാജയന്നാത്മനോ മലം തസ്മാൽ പ്രവ്രജിത ഇത്യുച്യതേ

പാപങ്ങളെ നീക്കിയവനെ ബ്രാഹ്മണനെന്നും ശാമത്തോടുകൂടി സഞ്ചരിക്കുന്നവനെ ശ്രമണനെന്നും തന്റെ അശുദ്ധിയെ കളയുന്നതുകൊണ്ട് ഒരുവനെ പരിവ്രാജകനെന്നും വിളിച്ചുവരുന്നു.

ജേതവൻ സാരിപുത്ത ഥേര

**ന ബ്രാഹ്മണസ്സ പഹരേയ്യ നാസ്സ മുഞ്ചേഥ ബ്രാഹ്മണോ**
**ധീ ബ്രാഹ്മണസ്സ ഹന്താരം തതോ ധീ യസ്സ മുഞ്ചതി** 7

ന ബ്രാഹ്മണസ്യ പ്രഹരേൽ നാസ്മൈ മുഞ്ചേൽ ബ്രാഹ്മണഃ
ധിഗ്ബ്രാഹ്മണസ്യ ഹന്താരം തതോ ധിഗ് യസ്മൈ മുഞ്ചതി

ബ്രഹ്മണനെ ദ്രോഹിക്കരുത്; ബ്രാഹ്മണൻ ദ്രോഹിച്ചാലും പകരം ദ്രോഹിക്കരുത്, ബ്രഹ്മണനെ ഹിംസിക്കുന്നവൻ മഹാപാപിയാണ്. പകരം ദ്രോഹിക്കുന്ന ബ്രാഹ്മണൻ അതിലും മഹാപാപിയാകുന്നു.

**ന ബ്രാഹ്മണസ്സേതദകിഞ്ചി സേയ്യോ**
**യദാ നിസേധോ മനസോ പിയേഹി**
**യതോ യതോ ഹിംസമനോ നിവത്തതി**
**തതോ തതോ സമ്മതി മേവ ദുക്ഖം** 8

ന ബ്രാഹ്മണസ്യൈതദികിഞ്ചിൽ ശ്രേയഃ
യദാ നിഷേധോ മനസാ പ്രിയേഭ്യഃ
യതോ യതോ ഹിംസ്രമനോ നിവർത്തതേ
തതസ്തതഃ ശാമ്യത്യേവ ദുഃഖം

പ്രിയവസ്തുക്കളിൽനിന്നു മനസ്സു പിൻവലിക്കുന്നതുകൊണ്ടു ബ്രാഹ്മണനു കുറച്ചല്ല ഗുണമുള്ളത്. ഹിംസാബുദ്ധി എത്ര ത്തോളം പിൻവലിക്കുന്നുവോ അത്രത്തോളം ദുഃഖനിവൃത്തി വരുന്നു.

ജേതവൻ മഹാപ്രജാപതി ഗോതമി

**യസ്സ കായേന വാചായ മനസാ നത്ഥി ദുക്കതം**
**സംവുതം തീഹി ഠാനേഹി തമഹം ബ്രൂമി ബ്രാഹ്മണം 9**

യസ്യ കായേന വാചാ മനസാ നാസ്തി ദുഷ്കൃതം
സംവൃതം ത്രിഭിഃ സ്ഥാനൈസ്തമഹം ബ്രവീമി ബ്രാഹ്മണം

കായവാങ്മനസ്സുകളെക്കൊണ്ട് ദുഷ്കൃതം ചെയ്യാതെ ഈ മൂന്നു സ്ഥാനങ്ങളെ സംവരണം ചെയ്തവൻ ഏവനോ അവനെ യാണു ഞാൻ ബ്രാഹ്മണനെന്നു പറയുന്നത്.

ജേതവൻ സാരിപുത്ത ഥേര

**യമ്ഹാ ധമ്മം വിജാനേയ്യ സമ്മാസംബുദ്ധദേസിതം**
**സക്കച്ചം തം നമസ്സേയ്യ അഗ്ഗിഹുത്തം വ ബ്രാഹ്മണോ 10**

യസ്മാൽ ധർമ്മം വിജാനീയാൽ സമ്യക്സംബുദ്ധദേശിതം
സൽകൃത്യ തം നമസ്യേദഗ്നിഹോത്രമിവ ബ്രാഹ്മണഃ

ബുദ്ധദർശിതമായ ധർമ്മത്തെ ആരിൽ നിന്നു പഠിക്കുന്നുവോ സത്കൃത്യങ്ങളെ നിറവേറ്റുന്ന അദ്ദേഹത്തെ ഒരു ബ്രാഹ്മണൻ യാഗാഗ്നിയെ നമസ്കരിക്കുന്നപോലെ നമസ്കരിച്ചുകൊള്ളണം.

ജേതവൻ ഒരു ജടില ബ്രാഹ്മണൻ

**ന ജടാഹി ന ഗോത്തേന ജച്ചാ ഹോതി ബ്രാഹ്മണോ**
**യമ്ഹി സച്ചഞ്ച ധമ്മോ ച സോ സുചീ സോ ച ബ്രാഹ്മണോ 11**

ന ജടാഭിർ ന ഗോത്രണ ന ജാത്യാ ഭവതി ബ്രാഹ്മണഃ
യസ്മിൻ സത്യം ച ധർമ്മം ച സ ശുചിഃ സ ച ബ്രാഹ്മണഃ

ഒരു മനുഷ്യൻ ജടകൊണ്ടോ ഗോത്രംകൊണ്ടോ ജനനം കൊണ്ടോ ബ്രാഹ്മണനായിത്തീരുന്നില്ല. യാവനൊരുത്തനിൽ സത്യവും ധർമ്മവും ഭവിക്കുന്നുവോ അവനാകുന്നു പരിശുദ്ധ നായിട്ടുള്ളത്. അവൻതന്നെയാകുന്നു ബ്രാഹ്മണനായിട്ടുള്ളത്.

കൂടാഗാരശാല — വഗ്ഗുലിവത കുഹക ബ്രാഹ്മണൻ

**കിം തേ ജടാഹി ദുമ്മേധ കിം തേ അജിന സാടിയാ**
**അബ്ഭന്തരം തേ ഗഹണം ബാഹിരം പരിമജ്ജസി** 12

കിം തേ ജടാഭിർ ദുർമേധഃ കിം തേ അജിനശാട്യാ
ആഭ്യന്തരം തേ ഗഹനം ബാഹ്യം പരിമാർജ്ജയസി

ഹേ മൂഢ നിന്റെ ജടകളെക്കൊണ്ടെന്തു ഫലം; നിന്റെ മാന്തോലു കൊണ്ടെന്ത്? നിന്റെ ഉള്ളു കൊടുങ്കാടാകുന്നു. വൃത്തിഗുണം പുറത്തേക്കേ ഉള്ളു.

ഗൃധ്രകൂട പർവ്വതം — കിസാ ഗോമതീ

**പംസുകൂലധരം ജന്തൂം കിസം ധമനിസന്ഥതം**
**ഏകം വനസ്മിം ഝായന്തം തമഹം ബ്രൂമി ബ്രാഹ്മണം** 13

പാംശുകൂലധരം ജന്തും കൃശം ധമനിസന്തതം
ഏകം വനേ ധ്യായന്തം തമഹം ബ്രവീമി ബ്രാഹ്മണം

ദേഹത്തിൽ പൊടിയണിഞ്ഞും മെലിഞ്ഞും ധമനികളാൽ ചുറ്റപ്പെട്ടും വനത്തിലിരുന്നു ധ്യാനിച്ചും വരുന്ന ഒരാളെയാണു ഞാൻ ബ്രാഹ്മണനെന്നു പറയുന്നത്.

ജേതവൻ ഒരു ബ്രാഹ്മണൻ

**ന ചാഹം ബ്രാഹ്മണം ബ്രൂമി യോനിജം മത്തിസംഭവം**
**ഭോവാദീ നാമ സോ ഹോതി സചേ ഹോതി സകിഞ്ചനോ**
**അകിഞ്ചനം അനാദാനം തമഹം ബ്രൂമി ബ്രാഹ്മണം** 14

ന ചാഹം ബ്രാഹ്മണം ബ്രവീമി യോനിജം മാതൃസംഭവം
ഭോ വാദീ നാമ സ ഭവതി സ വൈ ഭവതി സകിഞ്ചനഃ
അകിഞ്ചനമനാദാനം തമഹം ബ്രവീമി ബ്രാഹ്മണം

ഒരുവൻ ധനികനും അഹംഭവിയുമാണെങ്കിൽ ബ്രാഹ്മണീഗർഭത്തിൽ ജനിച്ചതുകൊണ്ടു മാത്രം അവനെ ഞാൻ ബ്രാഹ്മണനെന്നു പറയുകയില്ല. ദരിദ്രനും ആശാതീതനുമായ ഒരാളെയാണു ഞാൻ ബ്രാഹ്മണനെന്നു പറയുക.

വേളുവൻ ഉഗ്ഗസേന സേട്ഠിപുത്ത

**സബ്ബസംയോജനം ഛേത്ത്വാ യോ വേ ന പരിതസ്സതി**
**സംഗാതിഗം വിസഞ്ഞുത്തം തമഹം ബ്രൂമി ബ്രാഹ്മണം** 15

സർവ്വസംയോജനം ഛിത്ത്വാ യോ വൈ ന പരിത്രസ്യതി
സംഗാതിഗം വിസംയുക്തം തമഹം ബ്രവീമി ബ്രാഹ്മണം

എല്ലാവിധ ബന്ധനങ്ങളെ ഛേദിച്ചും പരിതപിക്കാതെയും നിസ്സംഗനായും വിമുക്തനായുമിരിക്കുന്നതാരോ അവനെയാണു ഞാൻ ബ്രാഹ്മണനെന്നു പറയുന്നത്.

ജേതവൻ രണ്ടു ബ്രാഹ്മണർ

**ഛേത്വാ നന്ദിം വരത്തഞ്ച സന്ദാനം സഹനുക്കമം**
**ഉക്ഖിത്ത പളിഘം ബുദ്ധം തമഹം ബ്രൂമി ബ്രാഹ്മണം** 16

ഛിത്വാ നന്ദിം വരത്രാഞ്ച സന്ദാനം സഹനുക്രമം
ഉൽക്ഷിപ്തപരിഘം ബുദ്ധം തമഹം ബ്രവീമി ബ്രാഹ്മണം

നങ്കൂരക്കയറും[6] ആലാസ്സുകയറും[7] അനേകം കണ്ണികളോടു[8] കൂടിയ ചങ്ങലയും[9] മുറിച്ച് സാക്ഷ[10] നീക്കുന്ന ജ്ഞാനിയെ (ബുദ്ധനെ)യാണു ഞാൻ ബ്രാഹ്മണനെന്നു പറയുന്നത്.

വേളുവൻ അക്രോശക ഭരദ്വാജ

**അക്കോസം വധബന്ധം ച അദുട്ഠോ യോ തിതിക്ഖതി**
**ഖന്തിബലം ബലാനീകം തമഹം ബ്രൂമി ബ്രാഹ്മണം** **17**

ആക്രോശം വധബന്ധം ചാദുഷ്ടോ യസ്തിതിതിക്ഷതി
ക്ഷാന്തിബലം ബലാനീകം തമഹം ബ്രവീമി ബ്രാഹ്മണം

ഒരുവൻ നിർദോഷിയായിട്ടും നിന്ദയേയും പ്രഹരത്തേയും ബന്ധനത്തേയും സഹിച്ചും ക്ഷമാബലത്തോടും ബലമാകുന്ന സേനയോടും ചേർന്നവനായുമിരിക്കുന്നതാണെങ്കിൽ അവനെ യാണു ഞാൻ ബ്രാഹ്മണനെന്നു പറയുന്നത്.

**അക്കോധനം വതവന്തം സീലവന്തം അനുസ്സുതം**
**ദന്തം അന്തിമസാരീരം തമഹം ബ്രൂമി ബ്രാഹ്മണം** **18**

അക്രോധനം വ്രതവന്തം ശീലവന്തം അനുശ്രുതം
ദാന്തമന്തിമശരീരം തമഹം ബ്രവീമി ബ്രാഹ്മണം

ക്രോധരഹിതനും വ്രതിയും സുശീലനും തൃഷ്ണാഹീനനും ജീതേന്ദ്രിയനും ജന്മം അവസാനിച്ചവനുമായ ഒരുവനെയാണു ഞാൻ ബ്രാഹ്മണനെന്നു പറയുന്നത്.

---

[6] ദ്വേഷം

[7] രാഗം

[8] തൃഷ്ണാദികൾ

[9] അസന്തുഷ്ടി

[10] അവിദ്യ

ജേതവൻ ഉല്പലവർണ്ണാ ഥേരീ

**വാരി പോക്ഖര പത്തേവ ആരഗ്ഗേരിവ സാസപോ**
**യോ ന ലിപ്പതി കാമേസു തമഹം ബ്രൂമി ബ്രാഹ്മണം** 19

വാരി പുഷ്കരപത്ര ഇവാരാഗ്രേ ഇവ സർഷപഃ
യോ ന ലിപ്യതേ കാമേഷു തമഹം ബ്രവീമി ബ്രാഹ്മണം

താമരയിലയിൽ വെള്ളമെന്നപോലെയും സൂചിയുടെ അഗ്രത്തിൽ കടുകിൻമണി എന്നപോലെയും ഏതൊരാളിൽ കാമാദികൾ പറ്റുന്നില്ലയോ അദ്ദേഹത്തെയാണു ഞാൻ ബ്രാഹ്മണനെന്നു പറയുന്നത്.

ജേതവൻ ഒരു ബ്രാഹ്മണൻ

**യോ ദുക്ഖസ്സ പജാനാതി ഇധേവ ഖയമത്തനോ**
**പന്നഭാരം വിസംയുത്തം തമഹം ബ്രൂമി ബ്രാഹ്മണം** 20

യോ ദുഃഖസ്യ പ്രജാനാതീഹൈവ ക്ഷയമാത്മനഃ
പന്നഭാരം വിസംയുക്തം തമഹം ബ്രവീമി ബ്രാഹ്മണം

ഇഹലോകത്തിൽ വെച്ചുതന്നെ ദുഃഖാവസാനം വന്നവനും ജന്മഭാരം ഒഴിഞ്ഞവനും വിമുക്തനുമായിരിക്കുന്ന ഒരാളെയാണു ഞാൻ ബ്രാഹ്മണനെന്നു പറയുന്നത്.

ഗൃധ്രകൂടപർവ്വതം ഖേമാ ഭിക്ഷുണീ

**ഗംഭീരപഞ്ഞം മേധാവിം മഗ്ഗാമഗ്ഗസ്സ കോവിദം**
**ഉത്തമത്ഥം അനുപ്പത്തം തമഹം ബ്രൂമി ബ്രാഹ്മണം** 21

ഗംഭീരപ്രജ്ഞം മേധാവിനം മാർഗ്ഗാമാർഗ്ഗസ്യ കോവിദം
ഉത്തമാർത്ഥമനുപ്രാപ്തം തമഹം ബ്രവീമി ബ്രാഹ്മണം

അഗാധബുദ്ധിയും ജ്ഞാനിയും സന്മാർഗദുർമാർഗങ്ങളെ തിരിച്ചറിയുന്നവനും ഉത്തമമായ സിദ്ധിയെ പ്രാപിച്ചവനും ഏവനോ അവനെയാണു ഞാൻ ബ്രാഹ്മണനെന്നു പറയുന്നത്.

ജേതവൻ — സജ്ജാരവാസീ തിഷ്യഥേര

**അസംസട്ഠം ഗഹട്ഠേഹി അനാഗാരേഹി ചൂഭയം**
**അനോകസാരിം അപ്പിച്ഛം തമഹം ബ്രൂമി ബ്രാഹ്മണം** 22

അസംസൃഷ്ടം ഗൃഹസ്ഥൈരനാഗാരൈശ്ചോഭാഭ്യം
അനോകസ്സാരിണമല്പേച്ഛമ് തമഹം ബ്രവീമി ബ്രാഹ്മണം

ലൗകികന്മാരുടെയും ഭിക്ഷുക്കളുടെയും കൂട്ടം വിട്ടവനും ഒരു വീട്ടിലും കടന്നുചെല്ലാത്തവനും ഇച്ഛകളില്ലാത്തവനും ഏവനോ അവനെയാണു ഞാൻ ബ്രാഹ്മണനെന്നു പറയുന്നത്.

ജേതവൻ — ഒരു ഭിക്ഷു

**നിധായ ദണ്ഡം ഭൂതേസു തസേസു ഥാവരേസു ച**
**യോ ന ഹന്തി ന ഘാതേതി തമഹം ബ്രൂമി ബ്രാഹ്മണം** 23

നിധായ ദണ്ഡം ഭൂതേഷു ത്രസേഷു സ്ഥാവരേഷു ച
യോ ന ഹന്തി ന ഘാതയതി തമഹം ബ്രവീമി ബ്രാഹ്മണം

ചരാചരങ്ങളായ ഭൂതങ്ങളിലൊന്നിലും ഹിംസയെ ചെയ്യാതെയും ചെയ്യിക്കാതെയുമിരിക്കുന്നവനെയാണു ഞാൻ ബ്രാഹ്മണനെന്നു പറയുന്നത്.

ജേതവൻ — നാലു ശ്രമണന്മാർ

**അവിരുദ്ധം വിരുദ്ധേസു അത്തദണ്ഡേസു നിബ്ബു തം**
**സാദാനേസു അനാദാനം തമഹം ബ്രൂമി ബ്രാഹ്മണം** 24

അവിരുദ്ധം വിരുദ്ധേഷു ആത്തദണ്ഡേഷു നിർവൃതം
സാദാനേഷ്വനാദാനം തമഹം ബ്രവീമി ബ്രാഹ്മണം

വിരോധികളിൽ വിരോധമില്ലാതേയും അതിക്രമികളിൽ ക്ഷമ കാണിച്ചും ലോഭവാന്മാരിൽ നിർലോഭനായുമിരിക്കുന്നവനെ യാണു ഞാൻ ബ്രാഹ്മണനെന്നു പറയുന്നത്.

വേളുവൻ — മഹാ പന്ഥക്

**യസ്സ രാഗോ ച ദോസോ ച മാനോ മക്ഖോ ച പാതിതോ**
**സാസപോ രിവ ആരഗ്ഗാ തമഹം ബ്രൂമി ബ്രാഹ്മണം** 25

യസ്യ രാഗശ്ച ദ്വേഷശ്ച മാനോ മ്രക്ഷശ്ച പാതിതഃ
സർഷപ ഇവാരാഗ്രാൽ തമഹം ബ്രവീമി ബ്രാഹ്മണം

സൂചിയുടെ അഗ്രത്തിൽനിന്നു കടുകിൻമണിപോലെ ഏതൊരുവ നിൽനിന്നു രാഗം ദ്വേഷം മാനം കാപട്യം (ദംഭം) ഇതെല്ലാം വീണുപോകുന്നുവോ അവനെയാണു ഞാൻ ബ്രാഹ്മണനെന്നു പറയുന്നത്.

**അകക്കസം വിഞ്ഞാപിനീം ഗിരം സച്ചം ഉദീരയേ**
**യായ നാഭിസജേ കഞ്ചി തമഹം ബ്രൂമി ബ്രാഹ്മണം** 26

അകർക്കശാം വിജ്ഞാപിനീം ഗിരം സത്യാമുദീരായേൽ
യഥാ നാഭിഷജേൽ കിഞ്ചിൽ തമഹം ബ്രവീമി ബ്രാഹ്മണം

മൃദുവായും ഉപദേശരൂപമായും ആർക്കും അസഹ്യത വരുത്താ ത്തതായുള്ള സത്യവാക്കിനെ ഉച്ചരിക്കുന്നത് ഏതോരുവനോ അവനെ യാണു ഞാൻ ബ്രാഹ്മണനെന്നു പറയുന്നത്.

ജേതവൻ — അന്യതര ഥേര

**യോധ ദീഘം വ രസ്സം വാ അണും ഥൂലം സുഭാസുഭം**
**ലോകേ അദിന്നം നാദിയതി തമഹം ബ്രൂമി ബ്രാഹ്മണം** 27

യ ഇഹ ദീർഘം വാ ഹ്രസ്വം വാണും സ്ഥൂലം ശുഭാശുഭം
ലോകേ*f*ദത്തം നാദത്തേ തമഹം ബ്രവീമി ബ്രാഹ്മണം

ലോകത്തിൽ നീണ്ടതോ കുറിയതോ വലുതോ ചെറുതോ നല്ലതോ ചീത്തയോ ഏതായാലും തനിക്കു തരാത്തതായ ഏതൊരു മുതലും എടുക്കാതിരിക്കുന്നവനെയാണു ഞാൻ ബ്രാഹ്മണനെന്നു പറയുന്നത്.

ജേതവൻ സാരിപുത്ത ഥേര

**ആസാ യസ്സ ന വിജ്ജന്തി അസ്മിം ലോകേ പരമ്ഹി ച**
**നിരാസയം* വിസംയുത്തം തമഹം ബ്രൂമി ബ്രാഹ്മണം** 28

ആശാ യസ്യ ന വിദ്യന്തേ അസ്മിൻ ലോകേ പരസ്മിൻ ച
നിരാശയം വിസംയുക്തം തമഹം ബ്രവീമി ബ്രാഹ്മണം

ഒരുവൻ ഐഹികമായോ പാരത്രികമായോ യാതൊന്നുമില്ലാതെയും ആശാതീതനും വിമുക്തനുമായിരിക്കുന്നുവെങ്കിൽ അവനെയാകുന്നു ഞാൻ ബ്രാഹ്മണനെന്നു പറയുന്നത്.

തേജവൻ മഹാ മൗല്ഗല്യായന ഥേര

**യസ്സാലയാ ന വിജ്ജന്തി അഞ്ഞായ അകഥംകഥീ**
**അമതോഗധം അനുപ്പത്തം തമഹം ബ്രൂമി ബ്രാഹ്മണം** 29

യസ്യാലയാ ന വിദ്യന്തേ ആജ്ഞായാ*f*കഥം കഥീ
അമൃതാഗാധമനുപ്രാപ്തം തമഹം ബ്രവീമി ബ്രാഹ്മണം

ആഗ്രഹങ്ങളില്ലാതെ സത്യജ്ഞാനലാഭത്താൽ എങ്ങിനെയെങ്ങിനെയെന്നുള്ള ശങ്കയൊഴിച്ച് അമൃതാബ്ധിയിൽ പ്രവേശിച്ചത് ഏവനോ അവനെയാണു ഞാൻ ബ്രാഹ്മണനെന്നു പറയുന്നത്.

പൂർവ്വാരാമം രേവത ഥേര

**യോധ പുഞ്ഞം ച പാപഞ്ച ഉഭോ സംഗം ഉപച്ചഗാ**
**അസോകം വിരജം സുദ്ധം തമഹം ബ്രൂമി ബ്രാഹ്മണം** 30

യ ഇഹ പുണ്യഞ്ച പാപഞ്ചോഭയോഃ സംഗമുപാത്യഗാൽ
അശോകം വിരജം ശുദ്ധം തമഹം ബ്രവീമി ബ്രാഹ്മണം

ഈ ലോകത്തിൽ പുണ്യപാപങ്ങൾ രണ്ടിന്റെയും സംഗമൊഴിച്ച വനും ശോകരഹിതനും വിരജസ്സും ശുദ്ധനുമാകുന്നതു ഏവനോ അവനെയാണു ഞാൻ ബ്രാഹ്മണനെന്നു പറയുന്നത്.

ജേതവൻ ചന്ദാഭ ഥേര

**ചന്ദം വ വിമലം സുദ്ധം വിപ്പസന്നമനാവിലം**
**നന്ദീ ഭവ പരിക്ഖീണം തമഹം ബ്രൂമി ബ്രാഹ്മണം** 31

ചന്ദ്രമിവ വിമലം ശുദ്ധം വിപ്രസന്നമനാവിലം
നന്ദീഭവപരീക്ഷീണം തമഹം ബ്രവീമി ബ്രാഹ്മണം

ചന്ദ്രനെപ്പോലെ പ്രകാശിക്കുന്നവനും ശുദ്ധനും കളിയും ചിരി യുമില്ലാത്തവനും കാലുഷ്യരഹിതനും രാഗാദികളിൽനിന്നു വേർ പെട്ടവനും ഏവനോ അവനെയാണു ഞാൻ ബ്രാഹ്മണനെന്നു പറയുന്നത്.

കുണ്ഡകോലിയ (കുണ്ഡധാനവനം) സിവലാ ഥേര

**യോ ഇമം പളിപഥം ദുഗ്ഗം സംസാരം മോഹമച്ചഗാ**
**തിണ്ണോ പാരഗതോ ഝായീ അനേജോ അകഥംകഥീ**
**അനുപാദായ നിബ്ബു തോ തമഹം ബ്രൂമി ബ്രാഹ്മണം** 32

യ ഇമം പ്രതിപഥം ദുർഗ്ഗം സംസാരം മോഹമത്യഗാൽ
തീർണ്ണഃ പാരഗതോധ്യായ്യനേജോƒകഥം കഥീ
അനുപാദായ നിർവൃതഃ തമഹം ബ്രവീമി ബ്രാഹ്മണം

എതൊരുവൻ പങ്കിലവും ദുർമാർഗവുമാകുന്ന സംസാരത്തെയും മോഹത്തെയും അതിക്രമിച്ചു മറുകരയ്ക്കു കടന്നുചേരുന്നുവോ ആലോചനാശീലനും സ്ഥിരനും ശങ്കാരഹിതനും നിരാശനും സംതൃപ്തനുമായ അവനെയാണു ഞാൻ ബ്രാഹ്മണനെന്നു പറയുന്നത്.

ജേതവൻ സുന്ദരസമുദ്ദ ഥേര

**യോധ കാമേ പഹത്വാന അനാഗാരോ പരിബ്ബജേ**
**കാമഭവപരിക്ഖീണം തമഹം ബ്രൂമി ബ്രാഹ്മണം** 33

യ ഇഹ കാമാൻ പ്രഹായാനാഗാരഃ പരിവ്രജേൽ
കാമഭവപരിക്ഷീണം തമഹം ബ്രവീമി ബ്രാഹ്മണം

ലൗകികങ്ങളായ കാമങ്ങളെ ഒതുക്കിയവനും ഗൃഹം വിട്ടു പരിവ്രജിച്ചവനും തങ്കൽ കാമത്തിന്റെ ഉദ്ഭവം ക്ഷയിച്ചവനും ഏവനോ അവനെയാണു ഞാൻ ബ്രാഹ്മണനെന്നു പറയുന്നത്.

വേളുവൻ ജോതിക ഥേര

**യോധ തൺഹം പഹാത്വാന അനാഗാരോ പരിബ്ബജേ**
**തൺഹാഭവപരിക്ഖീണം തമഹം ബ്രൂമി ബ്രാഹ്മണം** 34

യ ഇഹ തൃഷ്ണാം പ്രഹായാനാഗാരേ പരിവ്രജേൽ
തൃഷ്ണാഭവപരിക്ഷീണം തമഹം ബ്രവീമി ബ്രാഹ്മണം

ഏതൊരുവൻ ലോകത്തിൽ തൃഷ്ണകളെയെല്ലാം ഒതുക്കുകയും ഗൃഹം വിട്ടു പരിവ്രജിക്കുകയും ചെയ്യുന്നുവോ തൃഷ്ണയുടെ ഉദ്ഭവം ഒഴിഞ്ഞവനുമായ അവനെയാണു ഞാൻ ബ്രാഹ്മണനെന്നു പറയുന്നത്.

വേളുവൻ ഒരു നടപുത്തകൻ

**ഹിത്വാ മാനുസകം യോഗം ദിബ്ബം യോഗം ഉപച്ചഗാ**
**സബ്ബയോഗവിസംയുത്തം തമഹം ബ്രൂമി ബ്രാഹ്മണം** 35

ഹിത്വാ മാനുഷികം യോഗം ദിവ്യം യോഗമുപാത്യഗാൽ
സർവ്വയോഗവിസംയുക്തം തമഹം ബ്രവീമി ബ്രാഹ്മണം

മാനുഷികളായ സർവ യോഗങ്ങളെയും ഒഴിച്ച് ദൈവികമായ യോഗത്തിന്റെ അപ്പുറം കടന്നവനും സർവ യോഗങ്ങളെയും സന്ന്യസിച്ചവനും ഏതൊരുവനോ അവനെയാണു ഞാൻ ബ്രാഹ്മണനെന്നു പറയുന്നത്.

**ഹിത്വാ രതിം ച അരതിം ച സീതിഭൂതം നിരൂപധിം**
**സബ്ബലോകാഭിഭും വീരം തമഹം ബ്രൂമി ബ്രാഹ്മണം** 36

ഹിത്വാ രതിഞ്ചാരതിഞ്ച ശീതീഭൂതം നിരൂപധിം
സർവ്വലോകാഭിഭുവം വീരം തമഹം ബ്രവീമി ബ്രാഹ്മണം

സുഖാസുഖങ്ങളൊഴിച്ചും മനസ്സിനു കുളിർമയോടുകൂടിയും പുനർജന്മകാരണങ്ങൾ (ഉപാധികൾ) ഇല്ലാതെയും ലോകങ്ങളെല്ലാം ജയിച്ചുമിരിക്കുന്ന വീരൻ ഏതോ അവനെയാണു ഞാൻ ബ്രാഹ്മണനെന്നു പറയുന്നത്.

ജേതവൻ വങ്ഗീസ ഥേര

**ചുതിം യോ വേദി സത്താനം ഉപപത്തിം ച സബ്ബസോ**
**അസത്തം സുഗതം ബുദ്ധം തമഹം ബ്രൂമി ബ്രാഹ്മണം** 37

ച്യുതിം യോ വേദ സത്ത്വാനാമുല്പത്തിഞ്ച സർവ്വശഃ
അസക്തം സുഗതം ബുദ്ധം തമഹം ബ്രവീമി ബ്രാഹ്മണം

എല്ലാടവും പ്രാണികളുടെ നാശത്തെയും ഉല്പത്തിയെയും അറിയുന്നവനും ആസക്തിരഹിതനും സുഗതനും ബുദ്ധനും ഏവനോ അവനെയാണു ഞാൻ ബ്രാഹ്മണനെന്നു പറയുന്നത്.

**യസ്സ ഗതിം ന ജാനന്തി ദേവാ ഗന്ധബ്ബമാനുസാ**
**ഖീണാസവം അരഹന്തം തമഹം ബ്രൂമി ബ്രാഹ്മണം** 38

യസ്യ ഗതിം ന ജാനന്തി ദേവ ഗന്ധർവ്വമാനുഷാഃ
ക്ഷീണാസവമർഹന്തം തമഹം ബ്രവീമി ബ്രാഹ്മണം

ഏതൊരുവന്റെ ഗതിയെ ദേവന്മാരും ഗന്ധർവ്വന്മാരും മനുഷ്യരും അറിയുന്നില്ല, ഏതൊരുവന്റെ രാഗങ്ങൾ ക്ഷയിക്കുന്നു, ഏതൊരുവൻ ആർഹതനാകുന്നു, അവനെയാണു ഞാൻ ബ്രാഹ്മണനെന്നു പറയുന്നത്.

**യസ്സ പുരേ ച പച്ഛാ ച മജ്ഝേ ച നത്ഥി കിഞ്ചനം**
**അകിഞ്ചനം അനാദാനം തമഹം ബ്രൂമി ബ്രാഹ്മണം** 39

യസ്യ പുരശ്ച പശ്ചാച്ച മധ്യേ ച നാസ്തി കിഞ്ചന
അകിഞ്ചനമനാദാനം തമഹം ബ്രവീമി ബ്രാഹ്മണം

ഏതൊരുവന്റെ മുൻപിലും പിമ്പിലും മധ്യത്തിലും യാതൊരു മമതയുമില്ലാതെയും നിഷ്കിഞ്ചനനായും ലൗകികസ്നേഹങ്ങളൊഴിച്ചുമിരിക്കുന്നുവോ അവനെയാണു ഞാൻ ബ്രാഹ്മണനെന്നു പറയുന്നത്.

**ഉസഭം പവരം വീരം മഹേസിം വിജിതാവിനം**
**അനേജം നഹാതകം ബുദ്ധം തമഹം ബ്രൂമി ബ്രാഹ്മണം** 40

ഋഷഭം പ്രവരം വീരം മഹർഷിം വിജിതവന്തം
അനേജം സ്നാതകം ബുദ്ധം തമഹം ബ്രവീമി ബ്രാഹ്മണം

നിർഭയനായി സർവ്വോത്കൃഷ്ടനായി മഹർഷിയായി ജിതേന്ദ്രിയ നായി തൃഷ്ണാരാഗാദിദോഷരഹിതനായി ശുദ്ധനായി സർവ്വജ്ഞ നായിട്ടുള്ളവനെയാണു ഞാൻ ബ്രാഹ്മണനെന്നു പറയുന്നത്.

**പുബ്ബേ നിവാസം യോƒവേദീ സഗ്ഗാപായം ച പസ്സതി**
**അഥോ ജാതിക്ഖയം പത്തോ അഭിഞ്ഞാവോസിതോ മുനി**
**സബ്ബവോസിതവോസാനം തമഹം ബ്രൂമി ബ്രാഹ്മണം 41**

പൂർവ്വനിവാസം യോ വേദ സ്വർഗ്ഗാപായഞ്ച പശ്യതി
അഥ ജാതിക്ഷയം പ്രാപ്തോƒഭിജ്ഞാവ്യവസിതോ മുനിഃ
സർവ്വവ്യവസിതാവസാനം തമഹം ബ്രവീമി ബ്രാഹ്മണം

പൂർവ്വജന്മമരണജ്ഞാനമുള്ളവനായി സ്വർഗ്ഗനരകജ്ഞാനമുള്ള വനായി പുനർജന്മരഹിതനായി നിർമലജ്ഞാനകാരണമായ വിഷയവാസനാരാഹിത്യമുള്ളവനായി രാഗദ്വേഷാദി ദോഷ രഹിതനായി സിദ്ധശിരോമണിപരമഹംസനായിട്ടുള്ളവനെയാണു ഞാൻ ബ്രാഹ്മണനെന്നു പറയുന്നത്.

**ഇതി ധർമപദം സമ്പൂർണ്ണം**